

# ഹെൻറി ഫോർഡ്

കെ. എ. പോൾ

(Malayalam)

# Henry Ford

by K. A. PAUL

Sahithya Nilayam,
Kaloor, Ernakulam

First Published July 1960

Printed at
SAHITHYA NILAYAM PRESS, KALOOR

Price Rs. 2, 25

© 1950, by Luise Albright Neyhart

Publishers:
SAHITHYA NILAYAM PUBLISHING HOUSE,
KALOOR, ERNAKULAM

Distributors:
NATIONAL BOOKSTALL
Kottayam   Kerala State   India

# ഹെൻട്രി ഫോഡ്

കെ. എ. പോൾ



വിതരണം

നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം

വില 2·25

## കെ. എ. പോളിന്റെ കൃതികൾ

ലിങ്കൺ

കല്യാണഗാനം

അസ്സീസി

സാമൂഹ്യഭദ്രത

ജോർജ് വാഷിംഗ്ടൺ

കഥാലതിക

മാഡം ക്യൂറി

സോക്രട്ടീസ് സംസാരിക്കുന്നു

രാജകേസരി

ആറടിമണ്ണ്

ഹെൻട്രിഫോർഡ്

വ്യാകലാംബിക

ഗ്രാമത്തലയ്ക്കൽ

സയൻസും മതവും

മഹാനായ അലക്സാണ്ടർ

ഒരു റഷ്യൻകഥ

ഇലിയഡ് - (ഹോമർ)

വിശുദ്ധ റീത്ത

കൊച്ചുന്യായാധിപൻ

ഡാമിയൻ

ഷേയ്ക്സ്പിയർകഥകൾ

എന്റെ ജീവിതകഥ - (ഹെലൻ കെല്ലർ)

കേരളസാഹിത്യ അക്കാദമി

D 6/60-61 1-1000

# മുഖവുര

അദ്ധ്വാനത്തിന്റെയും, ആത്മവീര്യത്തിന്റെയും, ആദർശനിഷ്ഠയുടെയും ഒരു പ്രതീകമാണു് ഹെൻറി ഫോർഡു്,— ഈ പുസ്തകത്തിലെ ഉപസംഹാരവാചകമാണിതു്. ഫോർഡിന്റെ ജീവിതകഥ ശ്രദ്ധിച്ചു വായിക്കുന്നവരെല്ലാം ഇപ്പറഞ്ഞ നിഗമനത്തിൽ തന്നെ എത്തിച്ചേരുമെന്നതിനു് സംശയമില്ല.

ഒരു കോടീശ്വരനെന്ന നിലയിലാണു് ഹെൻറി ഫോർഡു് സാധാരണമായറിയപ്പെടുക. എന്നാൽ അദ്ദേഹം കോടീശ്വരനായതെങ്ങനെയെന്നോ, കോടീശ്വരനായശേഷം ചെയ്തതെന്തെന്നോ അധികമാരും ചിന്തിക്കാറില്ല. അദ്ധ്വാനിക്കുക, ആത്മവീര്യംവിടാതെ വീണ്ടുംവീണ്ടും അദ്ധ്വാനിക്കുക, ആ അദ്ധ്വാനത്തിന്റെ ഫലം ലോകോപകാരത്തിന്നായി പ്രതിഷ്ഠിക്കുക—ഇതായിരുന്നു ഫോർഡിന്റെ ജീവിതവ്രതം.

അഞ്ചേയഞ്ചു ഡോളറും പോക്കറ്റിലിട്ടുകൊണ്ടു് യന്ത്രവിദ്യ പഠിക്കാനായി വീട്ടിൽനിന്നു് ആരുമറിയാതെ ഇറങ്ങിത്തിരിച്ച ഒരു പയ്യൻ, സ്വപ്രയത്നംകൊണ്ടു് പടിപടിയായുയർന്നു് വ്യവസായലോകത്തിൽ വെന്നിക്കൊടി പാറപ്പിച്ച കഥ, വായിക്കുമ്പോൾ ആർക്കാണു് അദ്ധ്വാനത്തിന്റെ വില ബോദ്ധ്യമാവാതിരിക്കുക? പ്രയത്നത്തിന്റെ വിയർപ്പുനീരിൽ വിളഞ്ഞ പ്രോജ്ജ്വലമായ ആ ജീവിതം എത്ര മന്ദബുദ്ധികളായുള്ളവരുടെയും ആലസ്യം തട്ടിനീക്കുവാൻ പോരുന്നതത്രേ.

ഹെൻറി ഫോർഡിനു് യന്ത്രവിദ്യയിലുണ്ടായിരുന്ന വാസന അദ്ദേഹത്തിന്റെ കുട്ടിക്കാലത്തെ ചരിത്രം വായിക്കുമ്പോൾ തന്നെ നമുക്കു മനസ്സിലാകും; അമ്മാതിരി വാസനകളുള്ള കുട്ടികൾ നമ്മുടെയിടയിൽ ധാരാളമുണ്ടല്ലോ എന്നു് നാം അപ്പോൾ ഓർക്കുകയും ചെയ്യും. വാസനയില്ലായ്മയല്ല, ഉള്ള വാസന വികസിക്കാനിടവരാതെ അലസിപ്പോവുക,—അതാണു് പലപ്പോഴും നമുക്കു പറ്റുന്ന തരക്കേടു്. അതു് നാടിന്നാകെ വലിയ നഷ്ടമാണുതാനും.

കുട്ടികളിലും മുതിർന്നവരിലും വ്യവസായവാസനയും കർമ്മശുഷ്കാന്തിയും കൈവളർത്തി, മേല്പറഞ്ഞ തരക്കേടു് പരിഹരിക്കുകയെന്നതാണു് ഹെൻറി ഫോർഡിന്റെ ജീവചരിത്രപഠനംകൊണ്ടുള്ള ഒന്നാമത്തെ പ്രയോജനം. അതുപോലെതന്നെ, ഏതുതരം വ്യവ

സായങ്ങളായാലും അവ ശരിയായ ചിട്ടയിലും മാതൃകയിലും വിജയപൂർവ്വം നടത്താനാവശ്യമായ സകല പാഠങ്ങളും ഫോർഡിന്റെ ജീവിതകഥയിൽ തെളിഞ്ഞുകാണാം. വ്യവസായം സംബന്ധിച്ചു മാത്രമല്ല, കൃഷിയെ സംബന്ധിച്ചും ഹെൻട്രിഫോർഡിൽനിന്നു് നമുക്കു പലതും പഠിക്കുവാനുണ്ടു്.

പഞ്ചവത്സരപദ്ധതികളുൾപ്പെടെ പല പരിപാടികളുംമുഖേന വ്യവസായവികസനവും സാമ്പത്തികഭദ്രതയും സാധിക്കാൻ വെമ്പുന്ന നമ്മുടെ നാട്ടുകാർക്കു് ആ വിഷയങ്ങളിൽ ഉപര്യുപരി പ്രചോദനമരുളാൻ പററിയ ഒരു ജീവിതകഥ ഞങ്ങൾ തിരഞ്ഞുപിടിക്കുകയായിരുന്നു. ഫോർഡിന്റെ ചരിത്രംതന്നെ ഈ ആവശ്യത്തിലേയ്ക്കു തിരഞ്ഞെടുത്തതിൽ തെററുപററിയിട്ടില്ലെന്നാണു് ഞങ്ങളുടെ വിശ്വാസം. ആർക്കും സുഗ്രഹമാകത്തക്ക രീതിയിലും ഒരു പുതിയ മാതൃകയിലുമാണു് ഈ ജീവചരിത്രഗ്രന്ഥത്തിന്റെ രചനയെന്നു് വായനക്കാർക്കു് ബോദ്ധ്യമായിക്കൊള്ളും. ഈ പുസ്തകത്തിനു പുറമേ 'കുട്ടികളുടെ ഹെൻട്രി ഫോർഡ്'' എന്ന ഒരു ചെറുപുസ്തകംകൂടി ഞങ്ങൾ തയ്യാറാക്കിയിട്ടുണ്ടു്.

ഹെൻട്രി ഫോർഡിന്റെ വ്യവസായസംരംഭവും, അമേരിക്കയിലെ വ്യവസായവല്ക്കരണവും ഏതാണ്ടു് ഒരേകാലത്താണു് സമാരംഭിച്ചതെന്നു പറയാം. 1863–ജൂലായി 30–ാം തിയതിയായിരുന്നു ഫോർഡിന്റെ ജനനം. അബ്രഹാം ലിങ്കന്റെ ഗവൺമെണ്ടു് ചരിത്രപ്രസിദ്ധമായ ഗെററിസ്ബർഗ് യുദ്ധം ജയിച്ചതു് അതേ കൊല്ലത്തിലും മാസത്തിലുംതന്നെയായിരുന്നുവല്ലോ. ലിങ്കൺ മരിക്കുമ്പോൾ നമ്മുടെ കഥാനായകനു് രണ്ടുവയസ്സു പ്രായം കാണും. പില്ക്കാലത്തു് ലോകത്തെ യന്ത്രവാഹനങ്ങളിന്മേൽ പായിച്ച ഹെൻട്രിഫോഡ് അങ്ങനെ കുത്തടിവെച്ചു നടന്നുതുടങ്ങിയ കാലത്തു് അമേരിക്കയിൽ യന്ത്രവിദ്യ എത്രമാത്രം പ്രചാരത്തിലെത്തിയിരുന്നുവെന്നു് ചിന്തിക്കുന്നതു രസാവഹമാണു്.

അബ്രഹാം ലിങ്കന്റെ അനുഭവങ്ങൾകൊണ്ടുതന്നെ അന്നത്തെ നില വ്യക്തമാക്കാം. ഒരു എലക്ട്രിക്കുവിളക്കുവെച്ചു വായിക്കുവാനോ, ടെലിഫോണിൽ സംസാരിക്കുവാനോ, കാറിൽ സഞ്ചരിക്കുവാനോ, വേണ്ടാ, ഒരു ടൈപ്പ്റൈററർ ഉപയോഗിക്കാനോ ഉള്ള ഭാഗ്യംപോലും പ്രസിഡണ്ടു് ലിങ്കനുണ്ടായില്ല. ആ വക യന്ത്രോപകരണങ്ങളൊന്നും അന്നു നടപ്പായിത്തുടങ്ങിയിരു

ല്ലെന്നർത്ഥം. ആ നിലയിൽനിന്ന് യന്ത്രവല്ക്കരണത്തിലേയ്ക്ക് ഈ പ്രകാരം കാൽവെച്ചുതുടങ്ങിയ അമേരിക്കയുടെ ദേശീയവികസനപരിപാടികളും, ഹെൻട്രി ഫോർഡിന്റെ വ്യവസായസംരംഭങ്ങളും ഏതാണ്ടൊന്നിച്ചാണ് മുന്നോട്ട് നീങ്ങിയതു്. അതിനാൽ ഹെൻട്രി ഫോർഡിനെ അമേരിക്കയിലെ ദേശീയവികസനപരിപാടികളുടെ ഒരു പ്രാരംഭപ്രവർത്തകനായിട്ടുകൂടി കണക്കാക്കേണ്ടിയിരിക്കുന്നു.

ഇനി, നമ്മുടെ കഥാനായകന്റെ കുലവും കുടുംബവുംകൂടി ചുരുക്കത്തിലൊന്നു സൂചിപ്പിക്കാം. ഐയർലണ്ടിൽ നിന്ന് അമേരിക്കയിൽ കുടിപ്പാർപ്പിനെത്തിയവരുടെ കൂട്ടത്തിൽപ്പെട്ട ഒരാളായിരുന്നു കഥാനായകന്റെ പിതാവായ വില്യം ഫോർഡ്. അദ്ദേഹം ഹെൻട്രി എന്നു പേരുള്ള ഒരു സഹോദരനൊന്നിച്ച് 1847-ൽ അമേരിക്കയിലെത്തി. അന്ന് വില്യം ഫോർഡിന് ഇരുപതുവയസ്സ് പ്രായമേ ഉണ്ടായിരുന്നുള്ളൂ. മിച്ചിഗണിൽ ഡിയർബോൺ എന്ന സ്ഥലത്തു് ഒരു കർഷകന്റെ കീഴിൽ കേവലം ഒരു ശമ്പളക്കാരനായിട്ടാണ് ആ യുവാവ് ജോലി ആരംഭിച്ചതു്. അങ്ങനെ കുറെ പണം ഉണ്ടാക്കിയശേഷം അദ്ദേഹം നാല്പതു് ഏക്കർ ഭൂമി സ്വന്തം പേരിൽ വാങ്ങിക്കുകയും, സ്വന്തമായി ഒരു ചെറിയ കെട്ടിടം പണികഴിപ്പിക്കുകയും ചെയ്തു.

ആദ്യം താൻ സേവനമനുഷ്ഠിക്കാനിടയായ കർഷകകുടുംബത്തിലെ ഒരു വളർത്തുപുത്രിയായിരുന്ന മേരി ലിറ്റിഗോട്ടിനെയാണ് വില്യം ഫോർഡ് വിവാഹംചെയ്തതു്. മേരിയുടെ അച്ഛനമ്മമാർ, ഡച്ച്-സ്കാൻഡിനേവിയൻ വംശക്കാരായിരുന്നു. എപ്പോഴും എന്തെങ്കിലും ജോലിയിൽ മുഴുകിക്കഴിയുകയായിരുന്നു ആ യുവതിയുടെ പ്രകൃതി. അയൽവാസികളുടെ ആവശ്യങ്ങളിലും അവശതകളിലും അവരെ സഹായിക്കാനും മേരി ഫോർഡിന് വലിയ ഉത്സാഹമായിരുന്നു. ഹെൻട്രിയാണ് ഫോർഡ്ദമ്പതികളുടെ പ്രഥമസന്താനം. വില്യം ഫോർഡിന്റെ സഹോദരനായ ഹെൻട്രിയുടെ പേരാണ് പിതാക്കൾ നമ്മുടെ കഥാനായകന് നല്കിയതെന്നുകൂടി പറഞ്ഞുകൊള്ളട്ടെ.

അങ്ങനെ ഒരു ഇടത്തരം കർഷകകുടുംബത്തിൽ ജനിച്ച്, അദ്ധ്വാനത്തിന്റെയും സ്വാശ്രയശീലത്തിന്റെയും വഴിച്ചാലിൽ വളർന്നുവന്ന ഹെൻട്രിഫോർഡ് ഒടുവിൽ വിശ്വവിഖ്യാതനായ ഒരു

വ്യവസായിയും കോടീശ്വരനുമായിത്തീർന്നതു് ശ്രദ്ധാർഹംതന്നെ. എന്നാൽ അതിനേക്കാൾ ശ്രദ്ധാർഹങ്ങളായിട്ടുള്ളതു് അദ്ദേഹത്തിന്റെ നീതിനിഷ്ഠ, ത്യാഗശീലം മുതലായ ഗുണങ്ങളാകുന്നു. തൊഴിലാളികളോടു് ഹെൻട്രി ഫോർഡ് കാണിച്ചിരുന്ന നീതിയും സഹാനുഭൂതിയും വിശേഷിച്ചും സ്മരണീയമാണു്; അതുപോലെതന്നെ അദ്ദേഹത്തിന്റെ പരോപകാരശീലവും. 'ത്യാഗായ സംഭൃതാർത്ഥാനാം' എന്ന വിശേഷണം ഹെൻട്രി ഫോർഡിനെ സംബന്ധിച്ചേടത്തോളം തികച്ചും അന്വർത്ഥമത്രെ.

കഥാനായകന്റെ ലോകോപകാരബുദ്ധിയെപ്പറ്റി പറയുമ്പോൾ, 'ഫോർഡ് ഫൗണ്ടേഷൻ' എന്ന ധർമ്മസ്ഥാപനം കൂടെയും ഓർമ്മയിൽ വരും. ഹെൻട്രി ഫോർഡും, അദ്ദേഹത്തിന്റെ പുത്രനായ എഡ്സെലുംകൂടി 1936-ൽ സ്ഥാപിച്ച ഫോർഡ് ഫൗണ്ടേഷൻ മുഖേന ലോകത്തിന്റെ വിവിധഭാഗങ്ങളിൽ പല നല്ലകാര്യങ്ങൾക്കായി ആണ്ടുതോറും കോടിക്കണക്കിനു ഡോളർ ഇന്നും വിതരണം ചെയ്യപ്പെട്ടുകൊണ്ടിരിക്കയാണു്. ഇന്ത്യയ്ക്കുതന്നെ കഴിഞ്ഞ ഒമ്പതു കൊല്ലത്തിനകം 310 ലക്ഷം ഡോളർ—പതിനഞ്ചുകോടിയോളം ഉറുപ്പിക — ഫോർഡ് ഫൗണ്ടേഷനിൽനിന്നു ലഭിച്ചിട്ടുണ്ടു്. ലോകോപകാരമാണു് വ്യവസായപ്രവർത്തനത്തിന്റെ പരമോദ്ദേശ്യമെന്നു് ഹെൻട്രി ഫോർഡ് പറയാറുണ്ടായിരുന്ന തത്വത്തിന്റെ വ്യക്തവും വ്യവസ്ഥിതവുമായ ഒരു ക്രിയാരൂപമാണു് ഫോർഡ് ഫൗണ്ടേഷനും അതിന്റെ പരിപാടിയും.

മുകളിൽ സൂചിപ്പിച്ചതുപോലെ, വ്യവസായവല്ക്കരണത്തിന്റെയും ദേശീയവികസനപരിപാടികളുടേയും വ്യഗ്രതയിൽപ്പെട്ടിരിക്കുന്ന നമ്മുടെ നാട്ടുകാർക്കു് പരക്കെ പ്രയോജനപ്പെടണമെന്ന ഉദ്ദേശ്യംവെച്ചുകൊണ്ടാണു് 'സാഹിത്യനിലയ'ത്തിൽനിന്നു് ഈ പുസ്തകം പ്രസിദ്ധപ്പെടുത്തുന്നതു്. കുട്ടികളിലും മുതിർന്നവരിലും വ്യവസായവാസന കുത്തിവയ്ക്കുവാനും, അതു ഫലത്തിലെത്തിക്കുവാനും ഹെൻട്രി ഫോർഡിന്റെ ജീവിതകഥയ്ക്കുള്ള കഴിവു് കേരളീയർ ശരിയ്ക്കു മനസ്സിലാക്കുമെങ്കിൽ ഞങ്ങൾ കൃതാർത്ഥരായി.

സാഹിത്യനിലയം<br>
കലൂർ—എറണാകുളം

കെ. എ. പോൾ

# ഹെൻട്രിഫോഡ്

## അദ്ധ്യായം—1

മേരി ഫോർഡ് അത്താഴം പാകംചെയ്യുന്ന തിരക്കിലാണ്. പാത്രങ്ങൾ അടുപ്പത്തങ്ങനെ നിരന്നുകാണാം. ശുദ്ധിയുള്ള ആ അടുക്കള തീജ്ജ്വാലയേററു തിളങ്ങുന്നു. സ്വാദേറിയ ഒരു തരം മാംസക്കറിയുടെ ഗന്ധം സർവ്വത്ര പരക്കുന്നുണ്ട്. ഇടയ്ക്കിടെ തൈർ കടയുന്ന 'കട കട' ശബ്ദം കേൾക്കാം; പുതുവെണ്ണയെടുക്കുവാനുള്ള ആ ജോലിയും മിസ്സിസ് ഫോർഡു തന്നെയാണ് നടത്തുന്നത്. അവരുടെ മൂത്ത പുത്രിയായ മാർഗററ് ചില പഴയ ഉടുപ്പുകൾ തുന്നിശ്ശരിപ്പെടുത്തുകയാണ്; അവൾ അതോടൊപ്പം, കുഞ്ഞുവില്യമിനെ കിടത്തിയിരിക്കുന്ന തൊട്ടിൽ പതുക്കെപ്പതുക്കെയാട്ടുകയുംചെയ്യുന്നു. ജോൺ എന്നും, ജെയിൻ എന്നും പേരുകളുള്ള മററു രണ്ടു കുട്ടികൾ തറയിൽ പന്തുതട്ടിക്കളിക്കുന്ന ബഹളത്തിലത്രെ.

ആ കുടുംബത്തിലെ മൂത്ത സന്താനമായ ഹെൻട്രി പാഠപുസ്തകം തുറന്നുവെച്ച് പിറേറദിവസത്തേയ്ക്കുള്ള പാഠം വായിക്കുകയാണ്. "ചൂതുകളി സർവ്വ തിന്മകളുടേയും ഉറവിടമാകുന്നു; മരത്തെ ഇത്തിക്കണ്ണിയെന്നോണം അതു് മനുഷ്യനെ നശിപ്പിക്കുന്നു."—അങ്ങനെയാണ്

ആ പാത്രത്തിന്റെ പോക്ക്. വായിക്കുന്നതിനിടയ്ക്ക് ഹെൻട്രിയുടെ കണ്ണുകൾ പായുന്നത് എങ്ങോട്ടാണെന്നോ? വെള്ളം തിളപ്പിക്കാനായി അടുപ്പത്തു വെച്ചിരിക്കുന്ന ഒരു കെററിലിന്റെ മൂടിയിലേയ്ക്കാണ് അവന്റെ നോട്ടം. വെള്ളം തിളയ്ക്കുമ്പോൾ 'കിടുകിടു'ശബ്ദം ഉണ്ടാക്കിക്കൊണ്ട് ആ പാത്രത്തിന്റെ മൂടി ചലിക്കുകയും, അതിന്റെ വായിലും വാലിലും കൂടി ആവി പുറത്തേയ്ക്കു പോവുകയും ചെയ്യുന്നത് എങ്ങിനെയെന്ന് കുട്ടി ചിന്തിക്കുകയാകുന്നു. പത്തു വയസ്സു മാത്രം പ്രായമുള്ള ആ ബാലൻ അറിയാതെതന്നെ, ഒരു ശാസ്ത്രീയപരീക്ഷണത്തിന് വെമ്പുകയാണെന്നർത്ഥം. കെററിലിൽനിന്നുയരുന്ന ആവി തടഞ്ഞുനിർത്തിയാൽ അതിന്റെ ശക്തി വല്ല കാര്യത്തിനും പ്രയോജനപ്പെടുത്താമോ എന്നുവരെയെത്തി അവന്റെ ആലോചന.

"മിസ്റ്റർ ആവി, നീ എന്തിനാണ് എപ്പോഴും ഇങ്ങനെ ഓടിമറയുന്നത്"? നിന്നെ ഒരു തടവുപുള്ളിയായി ബന്ധിച്ചിട്ടാൽ നീ എന്തു ചെയ്യും?"— ഇങ്ങനെ ചിന്തിച്ചുകൊണ്ട് ഹെൻട്രി ഇരുന്നേടത്തുനിന്നെഴുന്നേററു.

'മിസ്റ്റർ ആവി' പിന്നെയും മൂളിപ്പാട്ടുംപാടി മുകളിലേയ്ക്ക് പൊങ്ങിമറയുന്നതു കണ്ടിട്ട് ഹെൻട്രി ചോദിക്കുകയാണ്: "അമ്മേ, കെററിലിന് സുഷിരമൊന്നും ഇല്ലെങ്കിൽ ഈ ആവി എന്തു ചെയ്യും? പാത്രത്തിന്റെ വായ് മൂടിക്കെട്ടി ആവി പുറത്തേയ്ക്കു പോവാതെ തടുത്താലെന്തു"?"

"അങ്ങനെ ചെയ്താൽ വെള്ളം തിളയ്ക്കുന്നതെ
എന്നു് ഞാൻ എങ്ങനെയറിയും? വെള്ളം വേഗം തി
ളപ്പിച്ചെടുത്തിട്ടുവേണം, ചായ തയ്യാറാക്കാൻ. കുഞ്ഞ
വില്യമിന്റെ തൊണ്ടയിലെ നീർക്കെട്ടിനു് ചൂടുപിടി
ക്കാനും സ്വല്പം വെള്ളം അത്യാവശ്യമുണ്ടു്. മനസ്സില
യോ?"— അമ്മ ഉള്ള കാര്യം തുറന്നു പറഞ്ഞു.

"എന്റെ ചോദ്യം അമ്മയ്ക്കു മനസ്സിലായില്ല. പാ
ത്രത്തിന്റെ മൂടി മുറുകെ മൂടിവെച്ചാൽ എന്തു സംഭവ
ക്കുമെന്നാണു് ഞാൻ ചിന്തിക്കുന്നതു്."—മകൻ ആശ
യം വിശദമാക്കാൻ ശ്രമിച്ചു.

"കുഞ്ഞേ, നീ അതൊക്കെ ചിന്തിച്ചു് തല പു
ണ്ണാക്കാതെ, അങ്ങു ചെന്നിരുന്നു് പാഠം വായിക്കുക
ഫോർഡിന്റെ മൂത്ത സന്താനം ഒരു പമ്പരവിഡ്ഢിയാ
ണെന്നു് ആളുകളെക്കൊണ്ടു് പറയിക്കാതിരിക്കയാണു്
വേണ്ടതു്."—അമ്മയുടെ ഉപദേശം.

അപ്പോഴേയ്ക്കു്, ഗൃഹനായകനായ വില്യം ഫോ
ഡ് കൃഷിസ്ഥലത്തെ ജോലികഴിഞ്ഞു് തിരിച്ചെത്തു
കയായി. "ഹാ! ഐറിഷ്‌സ്റ്റൂവിന്റെ മണം അ
സ്സലായിട്ടുണ്ടു്" എന്നു പറഞ്ഞുകൊണ്ടാണു് അദ്ദേഹം
തളത്തിലേയ്ക്കു കാൽവെച്ചതു്. "പാചകജോലിയിൽ
എന്റെ ഭാര്യ മറ്റൊരു സ്ത്രീയുടേയും പിന്നിലാവില്ല"
എന്നു് പിന്നെയും ഒരഭിനന്ദനം! ഭർത്താവിന്റെ ഈ സ്തു
തിവചനങ്ങൾ മിസ്സിസ് ഫോർഡിനു് വളരെപ്പിടി
ച്ചു. സ്വന്തം പാചകജോലിയെക്കുറിച്ചുള്ള പ്രശംസ
കേട്ടാൽ, പുളകംകൊള്ളാത്ത പെണ്ണുങ്ങളുണ്ടോ?

ജെയിനും ജോണും അതിനകം ഓടിച്ചെന്ന് അ
പ്പനെ കെട്ടിപ്പിടിച്ചു. "അപ്പന്റെ ചെരിപ്പു ഞാന
അഴിച്ചുമാററാം" എന്നു പറഞ്ഞു ജോൺ പററിക്കൂടി
''വേണ്ടാ, ഞാൻ അഴിക്കാം. അപ്പൻ ഇന്ന് ഒരു കഥ
കൂടി പറഞ്ഞുതരണം" എന്ന് ജെയിനും. പിതാവിനെ
സഹായിക്കാൻ രണ്ടു പൈതങ്ങളും തമ്മിൽ പിടിവലി
യായെന്നർത്ഥം.

മിസ്റ്റർഫോർഡു് ഒരു നെട്ടുകൻകസേരയിൽ ഇ
രുന്നിട്ട്, പോക്കററിൽനിന്നു രണ്ടു പൊതികറം എടു
ത്തു നീട്ടിക്കൊണ്ടു പറഞ്ഞു: "ഇതാ, രണ്ടുപേക്കും ഒ
രോ പാര് പുതിയ ചെരിപ്പു്. കഥ പറയുന്നതു് അ
ത്താഴം കഴിഞ്ഞിട്ടാവാം."

പുതിയ ചെരിപ്പുകറം ധരിച്ചു് ചവിട്ടിത്തിമർത്തു
ന്നു നടക്കാനായി, ആ കൊച്ചുകുട്ടികളുടെ പിന്നത്തെ
വട്ടം. അപ്പോറം ഹെൻട്രി അടുത്തുചെന്നിട്ട് ചോ
ദിക്കുകയാണ്: "അപ്പാ, വെള്ളം തിളയ്ക്കുമ്പോറം
പാത്രത്തിൽനിന്ന് ആവി പുറത്തേയ്ക്കു പോകാതെ ത
ടഞ്ഞുനിത്തിയാൽ എന്തു സംഭവിക്കുമെന്ന് അറിയാ
മോ?"

"നിന്റെ പാഠപുസ്തകത്തിൽ അതിനെപ്പററി എ
ന്തു പറയുന്നു?"

"ആവിയെപ്പററി പുസ്തകത്തിൽ ഒന്നും പറഞ്ഞി
ട്ടില്ല."

"പുസ്തകത്തിലുള്ളതു് പഠിക്കുന്നതിനു പകരം നീ
എന്തിന്ന് ഈ വക കാര്യങ്ങളെപ്പററി ചിന്തിച്ചു് സമ

യംകളയുന്നു? പുസ്തകത്തിൽ നിന്നു് പഠിക്കാവുന്നതു പഠിക്കുക. പിന്നെ പഠിക്കേണ്ടതെന്തെന്നു് ഞാൻ പറയാം. ഒരു ഏക്കർ ഭൂമിയിൽ നിന്നു് പരമാവധി എത്ര പറ ധാന്യം വിളയിക്കാമെന്നതാണു് കൃഷിക്കാരായ നമ്മൾ ചിന്തിക്കേണ്ടുന്ന പ്രശ്നം."

പിതാവു നല്കിയ മറുപടിയുടെ പിരിമുറുക്കം കണ്ടിട്ടു്, ഹെൻട്രി പിന്നെ വേറൊന്നും ചോദിച്ചില്ല. പുസ്തകത്തിലേയ്ക്കു് തലയും കുനിച്ചു് ആ ബാലൻ കുണ്ഠിതനായങ്ങനെ ഇരുന്നു. അത്താഴം വേഗം കാലമാവട്ടെ എന്നു് അവൻ ആശിച്ചുകാണും.

അന്നത്തെ രാത്രിയങ്ങനെ കഴിഞ്ഞു. 'മിസ്റ്റർ ആവി'യുടെ പ്രശ്നം ഹെൻട്രിയുടെ തലയിൽ കിടന്നു പുകഞ്ഞുകൊണ്ടേയിരുന്നു. ഘടികാരത്തിന്റെ 'ടിക് ടിക്' ശബ്ദം കടന്നുപോകുന്തോറും, പരീക്ഷണത്തിനുള്ള സമയം നഷ്ടപ്പെടുന്നല്ലോ എന്നു് ആ ബാലൻ വിഷാദിച്ചു. "കണ്ടുപിടിക്കൂ" "കണ്ടുപിടിക്കൂ" എന്നു് ഘടികാരത്തിന്റെ ഓരോ ഇടിപ്പും വിളിച്ചു പറയുന്നതായി അവനു തോന്നി. പരീക്ഷണത്തിനു് സൗകര്യംകിട്ടാതെ ആ പയ്യൻ പരുങ്ങുകയായിരുന്നു.

ഉച്ചകഴിഞ്ഞു്, അടുക്കളയിൽ ആരുമില്ലാത്ത നേരം. ഹെൻട്രി പതുക്കെ അങ്ങോട്ടു കയറി. പാത്രങ്ങൾ വെച്ചിരിക്കുന്ന തട്ടിൽനിന്നു് അവൻ ഒരു കെററിൽ പൊക്കിയെടുത്തു്, ആദ്യം അതിൽ കുറെ വെള്ളം ഒഴിച്ചു. പിന്നെ ഒരു കമ്പിളിക്കഷണം പൊതിഞ്ഞു് അതിന്റെ വായും വാലും കമ്പികൊണ്ടു് നല്ലവണ്ണം വരി

ഞ്ഞുകെട്ടി. ഒടുവിൽ അവൻ പാത്രം അടുപ്പത്തുവെച്ചു തീകത്തിച്ചു. "ഹാ, മിസ്റ്റർ ആവി, ഇനി നീ പുറത്തുവരുന്നതു് ഞാനൊന്നു കാണട്ടെ" എന്നു് മനസ്സിൽ വീരവാദം മുഴക്കിക്കൊണ്ടു് ഹെൻറി അടുപ്പിന്നരികേതന്നെ ഇരുന്നു.

വെള്ളം തിളയ്ക്കുന്ന ശബ്ദം കേട്ടുതുടങ്ങി. ഹെൻറി വീണ്ടും വീണ്ടും തീ തെളിച്ചുകൊടുത്തു. പാത്രത്തിൻകത്തുള്ള ഇരമ്പൽ വർദ്ധിച്ചുവെങ്കിലും, ആവി ഒട്ടുംതന്നെ പുറത്തേയ്ക്കു വന്നുകണ്ടില്ല. ആവി അങ്ങനെ കെട്ടിനിന്നാൽ എന്തുണ്ടാകുമെന്നാണല്ലൊ കുട്ടിക്കറിയേണ്ടതു്. പാത്രത്തിനുള്ളിലെ കുടുകുടുശബ്ദം മുറുകിമുറുകി ഒടുവിൽ പെട്ടെന്നൊരു പൊട്ടൽ! പാത്രം പല കഷണങ്ങളായി അങ്ങുമിങ്ങും ചിതറി! ഒരു കഷണം ചെന്നു് ജനാലയുടെ കണ്ണാടിച്ചില്ലു തകർത്തു; മറെറാരു കഷണം മേശപ്പുറത്തിരുന്ന പളുങ്കുപാത്രം തവിടുപൊടിയാക്കി. വേറൊരു കഷണം ഒട്ടും പിഴയ്ക്കാതെ ഹെൻറിയുടെ നെററിത്തടത്തിൽത്തന്നെ ചെന്നുതറച്ചു. ചോരകൊണ്ടൊരു കളി!

"എൻെറ കുഞ്ഞേ, എന്തുപററി?" എന്നു വിലപിച്ചുകൊണ്ടു് അമ്മ പാഞ്ഞെത്തി.

"ഒന്നുമില്ല, ആവിയുടെ ശക്തി ഒന്നു പരീക്ഷിക്കുകയായിരുന്നു."— മകൻ വിജയഭാവത്തിൽ മറുപടി പറഞ്ഞു.

"കഷ്ടം! ഇതൊരു വലിയ ആപത്താകുമായിരുന്നല്ലൊ. ആട്ടെ, അച്ഛൻ വരുംമുമ്പു് ഞാൻ മരുന്നുവെ

ച്ച് മുറിവു കെട്ടിത്തരാം. ഈ കളിയൊന്നും അച്ഛന് ഇഷ്ടമാവില്ല."—അമ്മ കാര്യത്തിന്റെ ഗൗരവം സൂചിപ്പിച്ചു.

"ഞാൻ വിചാരിച്ചതിനേക്കാളെല്ലാം ശക്തനാണ് മിസ്റ്റർ ആവി."—അമ്മ മുറിവു കെട്ടിക്കൊടുക്കുന്നതിനിടയ്ക്ക് ഹെൻട്രി പറഞ്ഞു.

"തട്ട് കിട്ടിയപ്പോഴെങ്കിലും അതു് മനസ്സിലായയല്ലൊ" എന്നു് അമ്മയും.

അടുക്കളത്തളത്തിൽ ചിതറിക്കിടന്നിരുന്ന ചില്ലിൻകഷണങ്ങളും മററും പെറുക്കിമാററുവാനായി അമ്മയുടേയും മകന്റേയും പിന്നത്തെ ശ്രമം. ആ ജോലി നടന്നുകൊണ്ടിരിക്കെ, മാർഗറെററ് ഓടിച്ചെന്നിട്ടു പറഞ്ഞു: "അമ്മേ, അച്ഛൻ എന്തോ ഒരു സാധനം കൊണ്ടുവന്നിരിക്കുന്നു. അതു് എന്താണെന്നു് പറയുന്നില്ല. സാധനം ഒരു വലിയ പെട്ടിയിൽ അടച്ചിരിക്കയാണു്. ആ പെട്ടി പിടിച്ചു് അകത്തേയ്ക്കു കയററാനാണെന്നു തോന്നുന്നു, ഹെൻട്രിയെ വിളിച്ചുകൊണ്ടുചെല്ലാൻ അച്ഛൻ പറഞ്ഞു."

ഹെൻട്രിയുടെ മുഖത്തേയ്ക്കു നോക്കിയപ്പോഠം മാർഗറെററ് അമ്പരന്നുപോയി. "ഇതെന്തു സംഭവിച്ചു?" എന്നു് അവഠം ചോദിച്ചുതുടങ്ങുമ്പോഴേയ്ക്കു് അമ്മ അതു് തടഞ്ഞു. "ഓ, അതു് സാരമില്ല. ഒരു ചെറിയ മുറിവു്. അതിനെപ്പററി അച്ഛനോടു് ഒന്നും പറയേണ്ട. വരു, നമുക്കു് അച്ഛൻ കൊണ്ടുവന്നിരിക്കുന്ന സാധനം എന്താണെന്നു് നോക്കാം."

ജോണും ജെയിനും അതിനിടയ്ക്ക് അച്ഛന്റെ അടുക്കലെത്തി, ആ വലിയ പെട്ടി തട്ടിയും മുട്ടിയും പരിശോധിക്കുകയായിരുന്നു.

''ഇതിനകത്ത് എന്തോ ഒരു വിശേഷസാധനമാണല്ലൊ."—ഭർത്താവിനെ രസിപ്പിക്കാനുള്ള ഈ ചോദ്യവുംകൊണ്ടാണ് മിസ്സിസ് ഫോർഡ് അവിടെയെത്തിയത്.

"ലോകത്തിലെ ഏഴ് അത്ഭുതങ്ങളിൽ ഒന്നാണ് ഈ പെട്ടിക്കകത്ത്. നൂറു കൊല്ലം ഇരുന്നു ചിന്തിച്ചാലും നിങ്ങൾക്കാർക്കും അതു എന്താണെന്നു പറയാൻ സാദ്ധ്യമാവില്ല."—മിസ്റ്റർ ഫോർഡിന്റെ മറുപടി.

"ഏഴ് അത്ഭുതങ്ങളിൽ ഒന്നെന്നോ?"—ജെയിനും, ജോണും, മാർഗററും, ഹെൻട്രിയുമെല്ലാവരും കൂടി ഒററ സ്വരത്തിൽ ചോദിച്ചു.

ഹെൻട്രി മുന്നോട്ടുചെന്നു പെട്ടിമേൽ പിടിക്കാൻ തുടങ്ങുമ്പോഴേയ്ക്ക്, "അല്ലാ, നിന്റെ നെററിയിലെന്തു പററി?" എന്നായി അച്ഛൻ!

"ഓ, അതു സാരമില്ല."—അമ്മയാണ് മറുപടി പറഞ്ഞത്. "ഒന്നു പതുക്കെ മുറിഞ്ഞു; അത്രയേയുള്ളു. ഹെൻട്രി ഈ പെട്ടി താങ്ങിത്തരും. വേണമെങ്കിൽ ഞാനും കൂടാം. പെട്ടിയ്ക്കകത്ത് എന്താണെന്ന് ഞാൻ ഊഹിച്ചുകഴിഞ്ഞു."

മധുരവാക്കുകൾകൊണ്ട് ഭർത്താവിന്റെ കോപം ശമിപ്പിക്കാൻ മിസ്സിസ് ഫോർഡിനുള്ള ചാതുര്യം ഒന്നു വേറെതന്നെയായിരുന്നു. മിസ്റ്റർ വില്യം പുഞ്ചിരി

തുകീക്കൊണ്ടു് പെട്ടിയുടെ ഒരു തലയ്ക്കൽ പിടിച്ചു; ഹെൻട്രി മറേറത്തലയ്ക്കലും.

"അമ്മേ, ഇതു് ഈറയകുട്ടിപോലിരിക്കുന്നേ."— മകൻ പറഞ്ഞു.

"പെട്ടി സൂക്ഷിച്ചു പിടിക്കണം, പണം പാഴാക്കല്ലേ."—പിതാവിന്റെ താക്കീതു്.

എല്ലാവരുംകൂടി പെട്ടി ഒരു കണക്കിനു് തള്ളി ത്തള്ളി തളത്തിലെത്തിച്ചു. പിന്നെ, പെട്ടിയുടെ പലക ഒന്നൊന്നായി പൊളിച്ചു മാററിത്തുടങ്ങി. സാധനം ഒട്ടൊട്ടു വെളിപ്പെട്ടുതുടങ്ങിയിട്ടും അതു് എന്താണെന്നു് പറയാൻ മിസ്സിസ് ഫോർഡിനു് കഴിഞ്ഞില്ല. "അമ്മേ, ഇതു് ഒരു തുന്നൽയന്ത്രമാണു്."— ഹെൻട്രി വിളിച്ചുപറഞ്ഞു.

"എന്തു്? തുന്നൽയന്ത്രമോ? അതു നടത്താൻ ആരെക്കൊണ്ടാവും?"— മിസ്സിസ് ഫോർഡിനു് ഒരു പരിഭ്രമം.

മിസ്റ്റർ ഫോർഡ്, എന്തോ മറന്നുപോയ മട്ടിൽ തല ചൊറിഞ്ഞും നെററി ചുളിച്ചും, ആ യന്ത്രത്തിന്മേൽ തുറിച്ചുനോക്കിക്കൊണ്ടങ്ങനെ നിന്നു. അദ്ദേഹം പറയുകയാണു്: "ഇതു് നടത്തേണ്ട വിധം ഞാൻ ശരിയ്ക്കു് പഠിച്ചിട്ടാണല്ലൊ പോന്നതു്. ഇപ്പോഴും ഓർത്തിട്ടു് ഒരു പിടിയും കിട്ടുന്നില്ല. യന്ത്രം വില്ക്കുന്ന മനുഷ്യൻ ഇതു് എത്രയെളുപ്പം നടത്തിക്കാണിച്ചെന്നോ? പക്ഷേ, ഞാൻ അതു് മറന്നുപോയി."

"അച്ഛൻ അനുവദിക്കുമെങ്കിൽ ഞാൻ ഒന്നു് പരീ

ക്ഷിക്കാം" എന്നു പറഞ്ഞു് ഹെൻട്രി മുന്നോട്ടടുത്തു. അവൻ ഉടനെ യന്ത്രത്തിന്മേൽ ഒരു സൂചി ഘടിപ്പിച്ചു് നൂൽ ഇണക്കി. പിന്നെ ഒരു കഷണം തുണിയെടുത്തു് പാകത്തിനുവെച്ചു് ചക്രം പതുക്കെയൊന്നു കറക്കുകയും, യന്ത്രത്തിന്റെ അടിയിലുള്ള ചവിട്ടുപലക പാകത്തിനു് ചലിപ്പിക്കുകയും ചെയ്തു. പിന്നെന്തു വേണം? തുന്നൽ തുടങ്ങിക്കഴിഞ്ഞു!

''ഹാ! സൂചിയും നൂലും തെരുതെരെയങ്ങു തുന്നിത്തുന്നി നീങ്ങുന്നതു കണ്ടോ? എന്തൊരത്ഭുതം!''—മിസ്സിസ് ഫോർഡ് ഭർത്താവിന്റെ നേരെ തിരിഞ്ഞു് സന്തോഷം പ്രകടിപ്പിച്ചു.

''ഞാൻ പറഞ്ഞില്ലേ, ഏഴ് അത്ഭുതങ്ങളിൽ ഒന്നാണിതെന്നു്. തുന്നൽ മിന്നൽവേഗത്തിലങ്ങു നടത്താം, അല്ലേ?'' — മിസ്റ്റർ ഫോർഡിന്റെ ചാരിതാർത്ഥ്യം.

ബാലനായ ഹെൻട്രി ഒരുവക മുൻപരിചയവുമില്ലാതെ, ആ യന്ത്രം അതു പെട്ടെന്നു് നടത്തിയതിൽ ആർക്കും അത്ഭുതം തോന്നിയില്ലെന്നുണ്ടോ? അല്ലെങ്കിൽ ആരെന്തിനു് അത്ഭുതപ്പെടണം? ഭാവിയിൽ സമസ്തലോകത്തേയും അത്ഭുതപ്പെടുത്തുവാനിരുന്ന ആ കൊച്ചുമിടുക്കൻ തന്റെ വാസനാവൈഭവം തെല്ലൊന്നു കാണിച്ചതല്ലേയുള്ളു.

ഇടയ്ക്കു് അമ്മ ഇങ്ങനെ പറഞ്ഞു: "യന്ത്രത്തിനു് എണ്ണയിടുന്നതും മററും ഹെൻട്രിതന്നെയാവട്ടെ. അവൻ ചെയ്തെങ്കിലേ അതു് ശരിയാവൂ. തുന്നൽജോലി ശീലി

ക്കേണ്ടതു് മാർഗറെററാണു്. മററാരും യന്ത്രത്തിന്മേൽ തൊട്ടുപോകരുതു്."

ഹെൻട്രിയുടെ പിന്നത്തെ പണിയെന്തായിരുന്നെന്നോ? അവൻ ആ യന്ത്രത്തിന്റെ ഘടകങ്ങളെല്ലാം ഉററു പഠിക്കാൻ തുടങ്ങി. യന്ത്രത്തിൽ ഘടിപ്പിച്ചിരിക്കുന്ന പുള്ളിയും ചക്രവും തമ്മിലുള്ള അകലമെന്തു്? ചക്രം ഒരു വട്ടം കറങ്ങുമ്പോൾ പുള്ളി അഥവാ കപ്പി എത്ര വട്ടം കറങ്ങും? കപ്പി ഒരു വട്ടം കറങ്ങുമ്പോൾ സൂചി എത്രവട്ടം ഇന്നും?—ആ വഴിക്കുതിരിഞ്ഞു, കുട്ടിയുടെ ചിന്തയും പരീക്ഷണവും. എന്തിനേറെ? ആ കൊച്ചുയന്ത്രത്തിന്റെ സകല ഘടകങ്ങളും അവയുടെ പ്രവർത്തനങ്ങളും ബാലനായ ഹെൻട്രി ഫോഡ് എത്രയും എളുപ്പത്തിൽ പഠിച്ചുകഴിഞ്ഞു. പഠിച്ചതു പഠിച്ചതു് സ്വന്തമായി പ്രയോഗിച്ചുനോക്കാനും അവൻ അമാന്തിച്ചില്ല.

# അദ്ധ്യായം-2

"ഞാൻ ഒരു വലിയ നേരംപോക്കിന് വക കണ്ടുവെച്ചിട്ടുണ്ട്; ക്ലാസ്സുവിട്ടാൽ ഉടനെ നിങ്ങൾ എന്റെ കൂടെപ്പോരണം."— ഹെൻറി അടുത്തിരുന്ന എഡ്സെൽ എന്ന കുട്ടിയെ കൈമുട്ടുകൊണ്ടൊന്നു തട്ടിയിട്ട് പതുക്കെപ്പറഞ്ഞു. അദ്ധ്യാപകന്റെ കണ്ണു തെററിച്ച് എഡ്സെൽ ആ വർത്തമാനം മററു കുട്ടികളെ വഴിക്കുവഴി അറിയിക്കുകയായി. വിൽ ബെന്നററ്, ജോൺ ഹാഗർട്ടി, റെന്നി ഫീൽഡ്, ജോൺ റഡിമാൻ എന്നീ നാലു സഹപാഠികൾ ആ ഇരിപ്പിൽത്തന്നെ വിവരം ഗ്രഹിച്ചുകഴിഞ്ഞു.

ഹെൻറിയുടെ വിദ്യാഭ്യാസം ആരംഭിച്ചത് സ്കോച്ച്സെററിൽമെൻറ് സ്കൂളിലായിരുന്നു. കുറേക്കാലം അവിടെ കഴിച്ചുകൂട്ടിയശേഷം അവൻ സ്പ്രിംഗ്ഫീൽഡ് സ്കൂളിലേയ്ക്കു പഠനം മാററി. മിസ്റ്റർ ബ്രഷ് എന്നൊരാളാണ് അവിടത്തെ അദ്ധ്യാപകൻ. അദ്ദേഹം അന്ന് ഒരു പ്രത്യേകവിഷയം പഠിപ്പിക്കുകയായിരുന്നു,— അമേരിക്കാ കണ്ടുപിടിച്ച കൊളംബസ്സിന്റെ യാത്രയേക്കുറിച്ചുള്ള വിവരണം. ഒരു ഭൂപടം കാണിച്ച് ആ യാത്രയുടെ ഓരോ ഘട്ടവും അദ്ധ്യാപകൻ വിശദീകരിച്ചു. ഹെൻറിയുടെ ശ്രദ്ധ മറെറന്തോ കണ്ടുപിടുത്തത്തിലായിരുന്നുവെന്നേയുള്ളു.

അദ്ധ്യാപകൻ പെട്ടെന്ന് പാഠം നിർത്തിവെച്ചിട്ട്

ഒരു ശകാരം: "ഹെൻറി, ഞാൻ എത്ര പ്രാവശ്യം പറഞ്ഞു, ആ കിലുകിലുശബ്ദം ഉണ്ടാക്കരുതെന്നു്". കീശയിൽ കൊണ്ടുനടക്കുന്ന ആണിയും തകിടുമെല്ലാം ഒന്നുകിൽ എൻെറ മേശപ്പുറത്തു വയ്ക്കണം, അല്ലെങ്കിൽ ആ പഴഞ്ചരക്കുകൾ വീട്ടിലെങ്ങാനും വെച്ചിട്ടുപോരണം. ഇക്കാര്യം പറഞ്ഞുപറഞ്ഞു ഞാൻ തോററല്ലൊ. എന്റെ ക്ഷമ ഇനിയും പരീക്ഷിക്കരുതു്."

ഹെൻറി ഉടനെ അദ്ധ്യാപകൻെറ അടുക്കലേയ്ക്കു ചെന്നു് കീശയിലുണ്ടായിരുന്ന സാമാനങ്ങൾ മേശപ്പുറത്തു് നിക്ഷേപിച്ചു. അദ്ധ്യാപകൻ പറഞ്ഞതു് വാസ്തവം. നട്ടും ബോൾട്ടും, പിന്നെ പലതരം ഉരുക്കുകഷണങ്ങളും കീശയിൽ കൊണ്ടുനടക്കുകയായിരുന്നു ആ വിദ്യാർത്ഥി. കൈതരിപ്പു തീർക്കാൻ ആ പദാർത്ഥങ്ങൾ ഇടയ്ക്കിടെ കിലുക്കുമ്പോഴുണ്ടാകുന്ന ശബ്ദമാണു് അദ്ധ്യാപകനെ ശല്യപ്പെടുത്തിയതു്. ഒരു പേനക്കത്തിയൊഴിച്ചു് പോക്കററിലുണ്ടായിരുന്ന മററു സാമഗ്രികളെല്ലാം അദ്ധ്യാപകൻെറ മുമ്പിൽ കാഴ്ചവെച്ചിട്ടു് ഹെൻറി സ്വസ്ഥാനത്തു ചെന്നിരുന്നു.

പാഠം തുടർന്നു. പക്ഷേ, ഭൂപടത്തിലേയ്ക്കല്ല ഘടികാരത്തിലേയ്ക്കായിരുന്നു കുട്ടികളുടെ നോട്ടം. വല്ലോണവും ക്ലാസ്സുസമയം കഴിച്ചുകൂട്ടിയിട്ടു് ഹെൻറിയുടെകൂടെ പുറത്തുചാടാൻ അവർ ബദ്ധപ്പെടുകയായിരുന്നുവെന്നർത്ഥം. ഹെൻറി അതിനകം പേനക്കത്തിയെടുത്തു് മേശമേൽ തൻെറ പേരിൻെറ പ്രഥമാക്ഷരങ്ങൾ കുത്തിക്കുറിക്കുകയായിരുന്നു. അതും കരകൗശലം കാണിക്കാനുള്ള ഒരു

മാതിരി കൗതുകംതന്നെ!

ക്ലാസ്സുവിടേണ്ട താമസം, കുട്ടികൾ വഴിത്തലയ്ക്കലുള്ള ഒരു വലിയ ഓക്കുവൃക്ഷത്തിന്റെ ചുവട്ടിലെത്തിക്കഴിഞ്ഞു. "ഹെൻട്രി, നിങ്ങൾ പറഞ്ഞ നേരംപോക്കെന്താണു്? അതു് എവിടെവെച്ചാണു് നടക്കുക?"— റെന്നി ചോദിച്ചു.

"റൗളോ ക്രീക്കു് എന്ന അരുവിയില്ലേ, അവിടെ വെച്ചുതന്നെ."—ഹെൻട്രി പറഞ്ഞു.

"എന്താ, അവിടെ വല്ല ചത്ത തവളയേയോ മറേറാ കണ്ടുവെച്ചിട്ടുണ്ടോ?"— ബെന്നററു് എന്ന കുട്ടിയുടെ ചോദ്യം.

"നമുക്കു് ഇന്നു വേറെ വല്ല കളിയും ആയിക്കൂടെ?" —ജോൺ റഡിമാൻ നിർദ്ദേശിച്ചു.

അപ്പോൾ എഡ്സെൽ എന്ന കുട്ടി പറഞ്ഞു: "നമ്മളാരും ചിന്തിക്കുകപോലും ചെയ്യാത്ത പുതിയ പുതിയ കാര്യങ്ങളാണു് ഹെൻട്രി കണ്ടുപിടിക്കുന്നതെന്നു് നിങ്ങൾക്കറിയാമല്ലോ. ഇന്നു് നമ്മുടെ ചങ്ങാതി കാണിക്കാൻപോകുന്ന വിദ്യയെന്തെന്നു് നമുക്കു പരീക്ഷിക്കുകതന്നെ."

എല്ലാവർക്കും അതു് സമ്മതമായി. അവർ അരുവിയെ ലക്ഷ്യമാക്കി നടന്നു. അവിടെയെത്തിയപ്പോൾ ഹെൻട്രി പറയുകയാണു്: "കൂട്ടുകാരേ, നിങ്ങൾ ഈ അരുവിയിൽ വിലങ്ങനെ ഒരു ചിറ കെട്ടണം. അതിന്നു് കുറെ കല്ലുംകട്ടയും, ചളിയും, ചരലുമെല്ലാം ആവശ്യമുണ്ടു്. ചിറ ഇരുകരകളിലും തൊട്ടു മുററിനില്ക്കണം. വെ

ള്ളം ഒരു തുള്ളിയും ചോൎകടക്കാൻ പാടില്ല. നടുക്കു് ഒരു ചക്രം വയ്ക്കാനുള്ളതിനാൽ, അവിടംമാത്രം ഒഴിച്ചിട്ടേക്കുക. നിങ്ങൾ ഈ ജോലി നടത്തുമ്പോഴെയ്ക്കു് ഞാൻ ചില സാധനങ്ങളുംകൊണ്ടെത്തിക്കൊള്ളാം."

ഹെൻറി അടുത്തുള്ള ഒരു കററിക്കാട്ടിലേയ്ക്കാണു് കയറിപ്പോയതു്. കുറേക്കഴിഞ്ഞപ്പോൾ ആ ബാലൻ തന്റെ കൈയിലും തോളിലും ചില സാധനങ്ങൾ പേറിക്കൊണ്ടു് തിരിച്ചെത്തി. മരപ്പലകകൊണ്ടു് പല ഇതളുകളായുണ്ടാക്കിയ ഒരു ചക്രം, നീണ്ടുരുണ്ട ഒരു ഇരുമ്പുദണ്ഡു്, കാപ്പിക്കുരു പൊടിക്കാൻ പണ്ടു് ആരോ ഉപയോഗിച്ചിരുന്ന ഒരു ആട്ടുയന്ത്രം— ഇതൊക്കെയാണു് ഹെൻറി കൊണ്ടുവന്ന സാധനങ്ങൾ. പലകക്കഷ്ണങ്ങൾ കൊണ്ടുണ്ടാക്കിയ ആ ചക്രം മൂപ്പരുടെ സ്വന്തം കൈപ്പണിതന്നെയായിരുന്നു.

കുട്ടികൾ ചിറ കെട്ടിക്കഴിഞ്ഞു. ഹെൻറി അതു് നല്ലവണ്ണം പരിശോധിച്ചു. അണ അസ്സലായിട്ടുണ്ടു്; പഴുതടച്ചുള്ള പണിതന്നെ. ഹെൻറി പിന്നെ യന്ത്രം കൂട്ടിയിണക്കാനുള്ള വട്ടമായി. ആ നീണ്ട ഇരിമ്പുദണ്ഡില്ലേ, അതിനെ അവലംബമാക്കിയാണു് ജോലി തുടങ്ങിയതു്. ആ അച്ചുതണ്ടു് ശരിയ്ക്കു കറങ്ങിക്കൊണ്ടിരിക്കാൻതക്ക പാകത്തിൽ വെട്ടുംഇളയുമുള്ള രണ്ടു കററികൾ, ആദ്യംതന്നെ ചിറയുടെ രണ്ടു വശങ്ങളിലുമായി ഉറപ്പിച്ചു. അവയിൽ വിലങ്ങനെ പിടിപ്പിച്ച ദണ്ഡിന്റെ ഒരററത്തു് ആട്ടുയന്ത്രവും, നടുക്കായിട്ടു് വെള്ളത്തിൽ ഒട്ടുപാതി മുങ്ങിനില്ക്കത്തക്കവണ്ണം മരച്ചക്രവും

ഉണക്കി. ഹെൻട്രിയുടെ കരവിരുതു കണ്ടു് കൂട്ടുകാർ അത്ഭുതപ്പെടുകയായിരുന്നു.

ചക്രം ചലിക്കുന്നുണ്ടോ എന്നു് ഹെൻട്രി ഉററുനോക്കി. ജലപാതമേററു് ചക്രം കറങ്ങിത്തുടങ്ങിയെങ്കില്ലല്ലേ അച്ചുതണ്ടു തിരിയുകയും, ആ ശക്തികൊണ്ടു് ആട്ടുയന്ത്രം നടക്കുകയും ചെയ്യൂ. പക്ഷേ, എന്തു പററിയാവോ ചക്രം അനങ്ങുന്നില്ല. ആകപ്പാടെ അതൊരു മണ്ടൻകളിയായിപ്പോയെന്നു് ഹെൻട്രിയുടെ കൂട്ടുകാർ നിനച്ചുതുടങ്ങി. ഹെൻട്രിയ്ക്കു് ഭാവഭേദമൊന്നും ഉണ്ടായില്ല. നടന്ന പണിയെല്ലാം അവൻ പടിപടിയായി ഒന്നുകൂടി പരിശോധിച്ചു; പണിപ്പാടിൽ പിശകൊന്നും പററിയിട്ടില്ലെന്നു് ബാലനു് ബോദ്ധ്യമായി.

ഒടുവിൽ, ചക്രം പതുക്കെയൊന്നു ചലിച്ചു. വെള്ളം മുറിഞ്ഞുമുറിഞ്ഞു മറിയുംതോറും ചക്രത്തിന്റെ കറക്കം മുറുകി. ആ ജലശക്തിയുടെ പ്രവർത്തനം അച്ചുതണ്ടുവഴിക്കു് ആട്ടുയന്ത്രത്തിലും എത്തിക്കഴിഞ്ഞു. ഹെൻട്രിയും കൂട്ടുകാരും കൈയിൽ കിട്ടിയ പല പല പദാർത്ഥങ്ങളും ആ യന്ത്രത്തിലേയ്ക്കിടുകയും, അതെല്ലാം പൊടിഞ്ഞു് പുറത്തേയ്ക്കു വരികയും ചെയ്തു. ഈ വിനോദം എല്ലാവർക്കും വളരെപ്പിടിച്ചു. അന്നു് വേറെ വല്ല കളിയും ആവാമെന്നു പറഞ്ഞ ജോൺ റഢിമാനും സമ്മതിച്ചു, ഹെൻട്രിയുടെ വിദ്യ ഒരു വലിയ വിജയമായെന്നു്!

അപ്പോഴം ഹെൻട്രി പറഞ്ഞു: "ഇതുകൊണ്ടായില്ല. ഇവിടെ ഒരു വലിയ ചക്രം ഉണക്കി, കൂടുതൽ ജലശക്തി സംഭരിച്ചു് ഒരു വലിയ ആട്ടുയന്ത്രം നടത്തിനോ

ക്കണം. അതിന്നാണു് എൻെറ ഇനിയത്തെ ശ്രമം.”

“അതു് എന്നേയ്ക്കു പൂർത്തിയാവും?”— വിൽ ബെന്നററു് ചോദിച്ചു.

“ഇന്നുരാത്രിതന്നെ ആ ജോലി ആരംഭിക്കണമെന്നാണു് എൻെറ ആഗ്രഹം. അതു് കഴിയുന്നത്ര വേഗം പൂർത്തിയാക്കാം. പക്ഷേ, അപ്പൻ അതിനകം മററു വല്ല ജോലിയും എൻെറ തലയിൽ കെട്ടിവയ്ക്കുമോ എന്നറിഞ്ഞില്ല.”—ഹെൻട്രിയുടെ മറുപടി.

പിറേറദിവസം സ്കൂളിൽ ഒരു കുഴപ്പം. ജോൺ മില്ലർ എന്നുപേരായ ഒരു കർഷകൻ അവിടെ കയറിച്ചെന്നു്, അദ്ധ്യാപകന്റെ മേശപ്പുറത്തു് അരിശത്തോടെ ഒന്നിടിച്ചുകൊണ്ടിങ്ങനെ പറഞ്ഞു: “നിങ്ങളുടെ ആ വികൃതിപ്പിള്ളേരില്ലേ, അവർ അരുവിയിലെ വെള്ളംതടഞ്ഞു വലിയ നാശംവരുത്തിയിരിക്കുന്നു. ഞാൻ ഉരുളക്കിഴങ്ങു ശേഖരിച്ചുവെച്ചിട്ടുള്ള കുടിലിൽ വെള്ളം കയറിക്കഴിഞ്ഞു. കിഴങ്ങെല്ലാം ചീഞ്ഞു തകരാറാവും. കുട്ടികളുടെ ഈ വികൃതിത്തരം നിങ്ങൾതന്നെ നിറുത്തുമോ? അതോ ഞാൻ ഒരു കൈ നോക്കണമോ?’’

‘‘എന്താണു് ഹെൻട്രി ഈ കേൾക്കുന്നതു്?’’— പിടിക്കേണ്ട പുള്ളിയെത്തന്നെ അദ്ധ്യാപകൻ പിടികൂടുകയായി!

അണ കെട്ടിച്ചതു് താനാണെന്നു് ഹെൻട്രി സമ്മതിച്ചു. ഒരു നല്ല ഉദ്ദേശ്യത്തോടുകൂടിയാണു് താൻ ആ പരീക്ഷണം നടത്തിയതെന്നും, അതുമൂലം ആർക്കെങ്കിലും ബുദ്ധിമുട്ടുണ്ടായിട്ടുണ്ടെങ്കിൽ അതിനു പരിഹാരമുണ്ടാ

ക്കാവുന്നതാണെന്നും അവൻ എടുത്തുപറഞ്ഞു. പക്ഷേ, ബാലന്റെ ആത്മാർത്ഥതയേയും ബുദ്ധിസാമർത്ഥ്യത്തേയും അഭിനന്ദിക്കാൻ ആ കർഷകൻ ആളായില്ല. അദ്ധ്യാപകൻ ഉടനെ ചിറ പൊളിപ്പിച്ചുകൊടുക്കാത്തപക്ഷം താൻ നേരെ ഡാം അധികൃതന്മാരുടെ പക്കൽ പരാതിപ്പെടുമെന്ന് അയാൾ ഭീഷണിമുഴക്കി. ഡാംഡയറക്ടർമാരുടെയിടയിൽ ആ മനുഷ്യന് വലിയ സ്വാധീനങ്ങളായിരുന്നുതാനും. പാവപ്പെട്ട അദ്ധ്യാപകൻ വട്ടത്തിലായി.

എന്നാൽ ഹെൻട്രിയുണ്ടോ വിടുന്നു? അവൻ പറഞ്ഞു: "ഞാൻ നാടിനു പ്രയോജനകരമായ ഒരു നല്ല കാര്യം ചെയ്യാൻ ഉദ്യമിക്കുകയാണ്. എത്രയും ചെറിയതോതിലാണെങ്കിലും, ഇന്നലെ നടത്തിയ പരീക്ഷണം ഒരു വിജയമായിരുന്നു. അതിന്റെ വെളിച്ചത്തിൽ ഇനിയും പല പരീക്ഷണങ്ങൾ നടത്തണമെന്നാണ് എന്റെ മോഹം. ജലശക്തി കൂടുതലായി സംഭരിക്കാമെന്നു തെളിഞ്ഞാൽ, അതു് നാടിനു വലിയ സഹായമായിത്തീരും. മനുഷ്യൻ കഷ്ടപ്പെട്ടു ചെയ്യുന്ന പല ജോലികളും ജലശക്തികൊണ്ടു് നടത്താം. അണ കെട്ടുമ്പോൾ വെള്ളം പൊങ്ങുന്നതു കണ്ടു് ആരും പരിഭ്രമിക്കേണ്ട; അതിനു് പരിഹാരമുണ്ടാക്കാവുന്നതാണ്."

"ഈ കുട്ടി ഒരിക്കലും ഗുണപ്പെടാൻ പോകുന്നില്ല." —കർഷകൻ കടന്നുപറഞ്ഞു. "കുസൃതിത്തരംകൊണ്ടു് ഇവന്റെ തല നിറഞ്ഞിരിക്കുകയാണ്."

ആ രംഗം പിന്നെയും ദീർഘിപ്പിക്കാൻ അദ്ധ്യാപകൻ ഇഷ്ടപ്പെട്ടില്ല. "ചിറ ഉടനെ പൊളിച്ചുമാററിക്കൊ

ള്ളണം. ഇനി ഇത്തരം പണിപ്പാടൊന്നും അരുതു്."
— അദ്ദേഹം വിധി ഉച്ചരിച്ചുകഴിഞ്ഞു.

അപ്പോഴും കോപംകൊണ്ടു് ഹെൻട്രിയുടെ താടി കിടുകിടുക്കുന്നുണ്ടായിരുന്നു. "ഞാൻ വളർന്നുവരട്ടെ, ഈ കിഴവൻകർഷകനെപ്പോലുള്ളവരുടെ തടസ്സമൊന്നും ഞാൻ അന്നു് തരിമ്പും വകവയ്ക്കുകയില്ല.''—അവൻ കൂട്ടുകാരോടു് മുറുമുറെ മന്ത്രിച്ചു.

കർഷകനു് നേരിട്ട ബുദ്ധിമുട്ടിനെക്കുറിച്ചു്, വാസ്തവത്തിൽ, ഹെൻട്രിക്കു് കുണ്ഠിതമുണ്ടായിരുന്നു. എങ്കിലും നല്ല ഉദ്ദേശ്യത്തോടുകൂടി താൻ തുടങ്ങിയ ഒരു നല്ല പരീക്ഷണം മററുള്ളവർ കണ്ണുംപൂട്ടി മുടക്കിയതു് ആ ബാലൻ സഹിച്ചില്ല.



# അദ്ധ്യായം--3

നാട്ടിൽ കൃഷി ഇറക്കുന്ന കാലം. കൎഷകൻ കഠിനമായി അദ്ധ്വാനിക്കേണ്ടുന്ന സമയമാണതു്. നിലം സമൂലം ഉഴുതുനിരത്തണം; പിന്നെ വിതയ്ക്കണം; പാകത്തിനു് വെള്ളംവിട്ടു നനയ്ക്കണം; വളം ചേൎക്കണം; കളകൾ പിഴുതുകളയണം; ഈതിബാധകൾ പലതും തടുക്കണം. അമ്പോ, കൎഷകന്റെ കണ്ണും കൈയും എവിടെയെല്ലാം എത്തണമെന്നോ? ധാരാളം ഭൂമി കൃഷിചെയ്യാനുള്ളവരുടെ കഥ ചിന്തിച്ചുകൊള്ളുക. വില്യം ഫോഡിനു് ആദ്യം നാല്പതു് ഏക്കർ ഭൂമിയാണുണ്ടായിരുന്നതു്. അദ്ദേഹം പിന്നെയും പിന്നെയും ഭൂമി സമ്പാദിച്ചു് കൃഷി വികസിപ്പിച്ചുകൊണ്ടേയിരുന്നു. തന്റെ മൂത്ത പുത്രന്മാരായ ഹെൻട്രിയും ജോണും കൃഷിപ്പണി ശീലിക്കണമെന്നു് അദ്ദേഹത്തിനു നിൎബ്ബന്ധമായിരുന്നുതാനും.

കൃഷിപ്പണിക്കു പുറമേ പശുക്കളെ കറക്കുക, കുതിരകളെ പോററുക മുതലായി വേറെയും പല ജോലികൾ ആ കുട്ടികൾ ചെയ്യേണ്ടതുണ്ടായിരുന്നു. കറവജോലിയ്ക്കു ഹെൻട്രിയേയും, കുതിരകളെ സൂക്ഷിക്കുന്ന ജോലിയ്ക്കു ജോണിനേയുമാണു് അച്ഛൻ നിയോഗിച്ചിരുന്നതു്. കറവ നടക്കുമ്പോൾ പശുക്കളുടെ വാൽകൊണ്ടുള്ള അടിയും പൊട്ടൻ മുതലായ പ്രാണികളുടെ കടിയും ഹെൻട്രിക്കു് വലിയ ശല്യമായിത്തോന്നി. അതുകൊണ്ടു് പശുക്കളുടെ കാൎയ്യം അനുജനെ ഏല്പിച്ചിട്ടു് കുതിരകളുടെ കാൎയ്യം

ജ്യേഷ്ഠൻ ഏറെറടുത്തു. പുല്ലറക്കുന്ന ജോലി നടത്തുവാൻ മിസ്റ്റർ വില്യം ഫോഡ് ഒരു യന്ത്രം വാങ്ങിച്ചിരുന്നു. രണ്ടു കുതിരകളെ പൂട്ടാവുന്ന ഒരു രഥത്തിന്മേൽ ഘടിപ്പിച്ചിട്ടുള്ള ആ യന്ത്രം ഉപയോഗിച്ച്, പുല്ലരിഞ്ഞരിഞ്ഞു പോവാൻ ഹെൻട്രിക്ക് എന്തൊരു രസമായിരുന്നെന്നോ?

പക്ഷികളോടു ആ പയ്യന് വലിയ ഇഷ്ടമായിരുന്നു. അവയുടെ പാട്ട് കേട്ടാലും കേട്ടാലും കുട്ടിയ്ക്കു മതിവരുമായിരുന്നില്ല. ഓരോ വർഗ്ഗത്തിൽപ്പെട്ട പക്ഷികളുടേയും പാട്ട തിരിച്ചറിയാൻ അവനു സാധിച്ചിരുന്നു. പുല്ലറുത്തുപോകുമ്പോൾ പക്ഷിക്കൂടുകൾ കണ്ടാൽ, അവയിലുള്ള കുഞ്ഞുങ്ങളെ കൂടോടുകൂടിത്തന്നെ ഒരു രക്ഷാസ്ഥലത്തെത്തിക്കാൻ ഹെൻട്രി പ്രത്യേകം ശ്രദ്ധിച്ചിരുന്നു. പാടങ്ങളിൽ പാറിപ്പറക്കുന്ന പക്ഷികൾ കർഷകന്റെ ഉററ മിത്രങ്ങളാണെന്നായിരുന്നു അവന്റെ പക്ഷം. കൃഷിക്കു നാശം ചെയ്യുന്ന പലതരം കൃമികീടങ്ങളെ തിന്നൊടുക്കുന്നതു് ആ പറവകളാണല്ലൊ.

ഹെൻട്രിയുടെ പിതാവു് അദ്ധ്വാനശീലനായ ഒരു കർഷകനായിരുന്നു. കൃഷിസ്ഥലം കഴിയുന്നതും വർദ്ധിപ്പിക്കുക, ചെയ്യുന്ന കൃഷിയിൽനിന്നു് പരമാവധി വിളവുണ്ടാക്കുക—ഇതായിരുന്നു ആ മനുഷ്യന്റെ വ്രതം. പുല്ലറക്കാനുള്ള യന്ത്രത്തിനുപുറമെ, കൊയ്ത്തുനടത്താൻ പററുന്ന വേറൊരു യന്ത്രംകൂടി അദ്ദേഹം സമ്പാദിച്ചു. അച്ഛൻ വാങ്ങിയ ആ യന്ത്രങ്ങൾകൊണ്ടു് മകൻ മറെറാരുവിധത്തിൽ കൂടി മുതലെടുത്തു തുടങ്ങി. ഒരു യന്ത്രം

കൈവശം വന്നാൽ, അഴിച്ചും തിരിച്ചും അതിന്റെ പണിത്തരം പഠിച്ചുവയ്ക്കാതെ ഹെൻട്രി അടങ്ങുമായിരുന്നില്ല. സ്വന്തം വകയാവട്ടെ അന്യരുടെ വകയാവട്ടെ, യന്ത്രങ്ങളാണോ, എന്നാൽ ഹെൻട്രി ഒരു കൈ നോക്കും.

ഒരു സംഭവം പറയാം: മരം അറുക്കുന്ന ഒരു മില്ല് അടുത്തൊരുദിക്കിൽ, പണിമുടിഞ്ഞുകിടക്കുന്നുണ്ടായിരുന്നു. ആവിയുടെ ശക്തികൊണ്ടാണു് ആ യന്ത്രം നടത്തിയിരുന്നതെന്നു് ഹെൻട്രികേട്ടിട്ടുണ്ടു്. ചായപ്പാത്രം അടച്ചുപൂട്ടി 'മിസ്റ്റർ ആവി'യുടെ ശക്തി രണ്ടു കൊല്ലംമുമ്പു തന്നെ പരീക്ഷിച്ചുവെച്ചിരുന്ന ആ ബാലനു്, മരംഅറുക്കുന്ന ആവിയന്ത്രത്തിന്റെ ഘടനയൊന്നു് മനസ്സിലാക്കണമെന്നു് ഒരു മോഹം. ഹെൻട്രി ചെന്നപാടെ അവിടെ കണ്ട യന്ത്രത്തിന്റെ സിലിണ്ടർ ഒന്നു തിരിച്ചുനോക്കി. അതു് പെട്ടെന്നു തിരിഞ്ഞതും, പയ്യന്റെ വലത്തുകൈ അതിന്റെ അടിയിൽപ്പെട്ടു. ഭാരിച്ച ആ സാധനം തിരിച്ചുമാററി, കുട്ടിയെ രക്ഷിക്കാൻ അവിടെ ആരുണ്ടു്? ആരുമില്ല. സിലിണ്ടർ മറുവശത്തേയ്ക്കൊന്നു മറിച്ചാൽ, കൈ രക്ഷപ്പെടുത്താമെന്നു് ഹെൻട്രി മനസ്സിലാക്കി. പക്ഷെ, ആ വശത്തു് മുററിക്കിടന്നിരുന്ന അറക്കപ്പൊടി നീക്കംചെയ്യാതെ, സിലിണ്ടർ അങ്ങോട്ടു മറിയുമായിരുന്നില്ല. ബാലൻ തന്റെ ഇടത്തുകൈകൊണ്ടു് അറക്കപ്പൊടി കുറേശ്ശെ വാരിമാററി, ഒരു കണക്കിനു് മററെ കൈ രക്ഷിച്ചെടുത്തുവെന്നേ പറയേണ്ടു. ആ അപകടംകൊണ്ടൊന്നും കുട്ടിക്കു കുലുക്കമുണ്ടായില്ല. യന്ത്രം നടത്തുന്നതിനു് ആവി സംഭരിച്ചുനിർത്തുന്ന പേടകവും,

അതിന്റെ ഉള്ളിലെ പണിപ്പാടും മറ്റൊക്കെ മനസ്സിലാക്കിയിട്ടേ അവൻ മടങ്ങിയുള്ളൂ.

ഹെൻട്രി, തന്റെ വീട്ടിൽത്തന്നെ ഒരു ചെറിയ പണിപ്പുര സ്ഥാപിച്ചു. ഉലയും, അടകല്ലും, കടച്ചിൽ യന്ത്രവുമെല്ലാം ഉള്ളതായിരുന്നു ആ പണിപ്പുര. കടച്ചിൽ യന്ത്രം കറക്കിയിരുന്നതു്, ഒരു പഴയ വില്ലിൽ നിന്നു പൊട്ടിച്ചെടുത്ത ഞാൺ ഉപയോഗിച്ചാണു്. കൈയിൽ കിട്ടിയ പലതരം ഇരിമ്പുതുണ്ടുകളും, മരക്കഷണങ്ങളും, നട്ടും ബോൾട്ടുമൊക്കെ നമ്മുടെ ബാലൻ ആ പണിപ്പുരയിൽ ശേഖരിച്ചുവെച്ചു. കൃഷിക്കുള്ള പണിക്കോപ്പുകൾക്കും യന്ത്രങ്ങൾക്കും കേടുവന്നാൽ ഹെൻട്രി തന്നെ അവ നന്നാക്കും. മാത്രമല്ല, ആവശ്യം അനുസരിച്ചു് ചില ചില പുതിയ സാധനങ്ങൾ നിർമ്മിക്കുകയും ചെയ്യും. താനേ തുറക്കാവുന്ന ഒരു പടിവാതിൽ നിർമ്മിക്കുവാൻ ഹെൻട്രി ഒരിക്കൽ ഉദ്യമിച്ചു. കുതിരവണ്ടിയിൽ വരുമ്പോഴും പോകുമ്പോഴും താഴെ ഇറങ്ങി പടിവാതിൽ തുറക്കുകയും അടയ്ക്കുകയും ചെയ്യുന്നതു് വളരെ അസൗകര്യമാണെന്നു് കുട്ടിക്കു് തോന്നി. വണ്ടിയിലിരുന്നുകൊണ്ടുതന്നെ തുറക്കാവുന്ന പാകത്തിൽ, കപ്പിയും കയറും ഘടിപ്പിച്ചുള്ള ഒരു പടിവാതിലാണു് അവൻ നിർമ്മിച്ചതു്. അതിന്റെ പണി പൂർത്തിയാകുമ്പോഴേയ്ക്കു്, അച്ഛൻ പുറത്തെങ്ങോ പോവാൻ വണ്ടിയിൽ കയറി അവിടെ എത്തിക്കഴിഞ്ഞു.

"ഹെൻട്രി, പടി തുറക്കൂ." —അച്ഛൻ വിളിച്ചുപറഞ്ഞു.

"ആ കയറിന്റെ തുമ്പൊന്നു വലിച്ചാൽ മതി."—മകന്റെ മറുപടി.

"നീ എന്തു കമ്പമാണു് പറയുന്നതു്'' എന്നു് ചിരിച്ചുകൊണ്ടു് അച്ഛൻ കയറിന്റെ അററം പിടിച്ചൊന്നു വലിച്ചു. പടിവാതിൽ താനേ തുറന്നു!

''ഈ പണി അസ്സലായിട്ടുണ്ടല്ലൊ'' എന്നു പറഞ്ഞു് അച്ഛൻ യാത്ര തുടരാൻ ഭാവിച്ചു.

"മറേറ കയറൊന്നു വലിച്ചാൽ പടി താനേ അടഞ്ഞുകൊള്ളും.''—ഹെൻട്രി തന്റെ വിദ്യ മുഴുവൻ വെളിപ്പെടുത്തി.

അതുംകൂടി പരീക്ഷിച്ചപ്പോൾ അച്ഛനു ബഹുസന്തോഷമായി. "വരൂ, നമുക്കൊന്നിച്ചു പട്ടണത്തിലേയ്ക്കു പോകാം" എന്നു് അദ്ദേഹം ക്ഷണിക്കേണ്ട താമസം, ഹെൻട്രി വണ്ടിയിലേയ്ക്കു ചാടിക്കയറി.

മാർഗ്ഗമദ്ധ്യേ കണ്ട പലതരം കാഴ്ചകളിൽ നമ്മുടെ ബാലനെ ഏററവുമധികം ആകർഷിച്ചതു് എന്തായിരുന്നെന്നോ? റോഡുപണി നടത്തിക്കൊണ്ടിരുന്ന കറുത്തിരുണ്ട ഒരു ഇരിമ്പുവണ്ടി! ആകാശത്തിലേയ്ക്കു് പുക തുപ്പിത്തുപ്പി, ആ യന്ത്രശകടം ചടപടശബ്ദത്തോടെ മുന്നോട്ടു നീങ്ങുകയായിരുന്നു. അതു കണ്ടപാടേ ഹെൻട്രി പറഞ്ഞു: ''അച്ഛാ, നമ്മുടെ വണ്ടിയൊന്നു നിർത്തണം. ഞാൻ ക്ഷണത്തിൽ വന്നേക്കാം. എനിക്കു് ഈ ആവിവണ്ടിയുടെ യന്ത്രമൊന്നു പരിശോധിക്കണം."

കുട്ടി കുതിരവണ്ടിയിൽനിന്നു ചാടി, ആവിവണ്ടിയുടെ മുമ്പിലെത്തിക്കഴിഞ്ഞു. അതിലെ ഡ്രൈവറെ

സമീപിച്ചു് ഹെൻട്രി ചോദിക്കുകയാണു്: "ഹെയ് മാസ്റ്റർ, ഈ വണ്ടി എങ്ങനെയാണു് ഓടുന്നതു്? ആവിയുടെ ശക്തി ഇതിൻെറ ഏതേതു ഭാഗങ്ങളിൽ എങ്ങനെയൊക്കെയാണു് പ്രവർത്തിക്കുക? ഇതിൻെറ യന്ത്രം എന്തിനെല്ലാം ഉപയോഗിക്കാം?"— ഒററ വീർപ്പിൽ ഉതിർത്തുവിട്ട ഈ കൂട്ടച്ചോദ്യങ്ങൾ കേട്ടപ്പോൾ ഡ്രൈവർ ചിരിച്ചുപോയി. "അറിയേണ്ട കാര്യങ്ങൾ ഓരോന്നായി ചോദിച്ചുകൂടെയോ?"— അയാളുടെ പരിഹാസം.

വല്ലോണവും ശല്യമൊഴിക്കാൻവേണ്ടി ഡ്രൈവർ ചിലകാര്യങ്ങൾ പറഞ്ഞുകൊടുത്തു. യന്ത്രത്തിനോടു ചേർന്നുള്ള ഒരു ചെറിയ ചക്രമാണു് യന്ത്രം നടക്കുമ്പോൾ ആദ്യം കറങ്ങുന്നതെന്നും, ആ ചക്രത്തിൽനിന്നിണക്കിയിരിക്കുന്ന ചങ്ങല മുഖേനയാണു് വണ്ടിയുടെ ചക്രങ്ങൾ ചലിക്കുന്നതെന്നും, ആ യന്ത്രംതന്നെ മാററിസ്ഥാപിച്ചാൽ മരം അറുക്കുക കററമെതിക്കുക മുതലായ ജോലികൾക്കുപയോഗപ്പെടുത്താമെന്നും ഡ്രൈവർ ചുരുക്കിപ്പറഞ്ഞു.

ഹെൻട്രിയുണ്ടോ അത്രയുംകൊണ്ടു തൃപ്തിപ്പെടുന്നു? ആവിയുടെ ശക്തി എങ്ങനെ ഉത്ഭവിക്കുന്നുവെന്നും, അതു് യന്ത്രത്തിൻെറ ഏതേതു ഭാഗങ്ങളിൽ എങ്ങനെയൊക്കെ പ്രവർത്തിക്കുന്നുവെന്നുമാണു് കുട്ടിക്കറിയേണ്ടതു്. അവൻ പിന്നെയും ചോദ്യവർഷം തുടങ്ങി.

"ഹെൻട്രി, വേഗം വരൂ. സമയം പോയി."— അതിനിടയ്ക്കു് അച്ഛൻെറ ആഹ്വാനം.

"അച്ഛാ, സ്വല്പംകൂടി ക്ഷമിക്കുക. ആവിയുടെ പ്ര

വത്തനരീതി ഒന്നു മനസ്സിലാക്കിക്കൊള്ളട്ടെ."—കുട്ടിയുടെ മറുപടി.

ഡ്രൈവർ വിഷമത്തിലായി. അയാൾ പറഞ്ഞു: "കുട്ടി അത്ര സാധാരണക്കാരനല്ലല്ലൊ. മററു കുട്ടികൾ വണ്ടിയുടെ ചക്രം ഉരുളുന്നതും, പുകക്കുഴലിൽനിന്നു പുക പൊങ്ങുന്നതും കണ്ടു തൃപ്തിപ്പെടുകയാണു് പതിവു്. എന്നാൽ കുട്ടിയുടെ ചോദ്യങ്ങൾ കടന്നൽക്കൂട്ടിൽനിന്നു് കടന്നലുകൾ ഇളകിയമാതിരി പെരുകിപ്പെരുകിവരുന്നു. ആവട്ടെ, കുറച്ചു വിവരങ്ങൾകൂടി പറഞ്ഞുതരാം: ആവിയുടെ ശക്തികൊണ്ടാണു് യന്ത്രം നടക്കുന്നതെന്നറിയാമല്ലൊ. ആ ബോയിലർ കണ്ടുവൊ? അതിലാണു് വെള്ളം തിളയ്ക്കുമ്പോൾ ആവിയുണ്ടാകുന്നതു്. വെള്ളം തിളയ്ക്കണമെങ്കിൽ ചൂളയിൽ കല്ക്കരി ഇടതെരുതുടരെ ഇട്ടുകൊടുക്കണം. ബോയിലറിൽനിന്നു് യന്ത്രത്തിന്റെ സിലിണ്ടറിലേയ്ക്കു് നിരന്തരം തള്ളിക്കൊണ്ടിരിക്കുന്ന ഒരു ദണ്ഡു കണ്ടില്ലേ? പിസ്റ്റൺ എന്നു പറയുന്ന ആ ദണ്ഡു വഴിയായിട്ടാണു് യന്ത്രത്തിലേയ്ക്കു് ആവി ചാമ്പിവിടുന്നതു്. ആവിയുടെ അളവു നിയന്ത്രിക്കുന്നതിനു് ഒരു ചെറിയ ഉപകരണമുണ്ടു്. അതു് ഞാൻ അപ്പോഴപ്പോൾ തിരിച്ചു് ആവിയുടെ നിലവാരം ശരിപ്പെടുത്തുന്നു."

"ആവി കടന്നുചെല്ലുമ്പോൾ യന്ത്രത്തിനുള്ളിൽ നടക്കുന്ന പ്രവർത്തനങ്ങൾ കാണുവാൻ സാധിക്കുമോ?"

"അത്രയ്ക്കു് മോഹമൊന്നും വേണ്ടാ."— ഡ്രൈവർ മുഷിഞ്ഞുതുടങ്ങി.

"ആട്ടെ, ഈ യന്ത്രത്തിന്റെ വേഗം എത്രയാണു്?"

—വഴിമുട്ടിക്കണ്ടപ്പോൾ ഹെൻറി മറെറാരു ചോദ്യം.

"മിനിററിൽ 200 ഭ്രമണം എന്നാണു് കണക്കു്. കുട്ടി ഒരു കാലത്തു് ഇതിനേക്കാളെല്ലാം വേഗമേറുന്ന യന്ത്രവണ്ടികൾ ഉണ്ടാക്കിയേക്കും."—ഡ്രൈവർ പറഞ്ഞു.

അപ്പോഴേയ്ക്കു് ഹെൻറിയുടെ അച്ഛൻ അക്ഷമനായി വണ്ടിയിൽനിന്നിറങ്ങി. "ന്യൂട്ടൻ എവിടെയായെന്നു നോക്കൂ. സമയത്തിന്റെ വിലയേപ്പററി ഒരു ചിന്തയുമില്ലാതെ ഇങ്ങനെ തുടങ്ങിയാൽ എന്തുചെയ്യും?"—ഈ ശകാരവുംകൊണ്ടായിരുന്നു അച്ഛന്റെ വരവു്. ഹെൻറി ചോദ്യം നിർത്തി, അച്ഛന്റെകൂടെ തിരിച്ചു.

അന്നുരാത്രി കുട്ടിക്കു് ഉറക്കമേയുണ്ടായില്ല; വഴിയിൽ കണ്ട ആ യന്ത്രശകടത്തെക്കുറിച്ചും, അതിൽ പ്രവർത്തിക്കുന്ന ആവിയുടെ ശക്തിയെക്കുറിച്ചുമുള്ള ചിന്ത തന്നെ. ആവിക്കു് എങ്ങനെയാണു് ശക്തിയുണ്ടാവുക? ചലിക്കുന്ന വായുവിനും, ചലിക്കുന്ന വെള്ളത്തിനും ശക്തിയുണ്ടെന്നു് ഹെൻറി നേരത്തേ പഠിച്ചിരുന്നു. വെള്ളം ആവിയാകുമ്പോൾ കൂടുതൽ സ്ഥലം വേണ്ടിവരുമെന്നുള്ള സ്ഥിതിവിശേഷത്തിൽനിന്നാണു് ആവിക്കു ശക്തിയുണ്ടാകുന്നതെന്നു് കുട്ടി ഊഹിച്ചു. വായു, വെള്ളം, ആവി എന്നീ മൂന്നു ശക്തികളും സംഭരിച്ചു് വേണ്ടവിധം ഉപയോഗപ്പെടുത്തിയാൽ, മനുഷ്യന്റെ കായികശക്തി അധികം ചിലവഴിക്കാതെതന്നെ പല വൻകാര്യങ്ങളും നേടാമെന്നു് ബുദ്ധിശാലിയായ ആ ബാലൻ കണ്ടുവെച്ചു.

"കുട്ടി ഒരു കാലത്തു് ഇതിനേക്കാളെല്ലാം വേഗംകൂടിയ യന്ത്രവണ്ടികൾ ഉണ്ടാക്കിയേക്കും" എന്നു് ഡ്രൈവർ

പറഞ്ഞില്ലേ, ആ വാക്കുകൾ ഹെൻറിയുടെ കാതിലും കരളിലും മാറ്റൊലികൊണ്ടങ്ങനെ നിന്നു. കാലം വളരെകഴിഞ്ഞിട്ടാണെങ്കിലും, ഹെൻറി ഫോർഡ് ആ വിഷയത്തിൽ അത്ഭുതകരമായ വിജയം കരസ്ഥമാക്കിയെന്ന് വഴിയേ വ്യക്തമാകും.



# അദ്ധ്യായം—4

അന്നു് ഒരു ഞായറാഴ്ചയായിരുന്നു. മിസ്സിസ് ഫോഡ് അടുക്കളയിൽ അപ്പം ചുട്ടുകൊണ്ടിരിക്കുകയാണു്. ഹെൻട്രിയും, ജോണും, ജെയിനും അപ്പനോടൊന്നിച്ചു് പ്രഭാതഭക്ഷണം കഴിക്കുന്നു. അടുക്കളയിൽ ചുടുന്ന ചുടുന്ന അപ്പം ചൂടോടുകൂടിത്തന്നെ മേശയിലെത്തിക്കാൻ മാർഗരറ്റ് കൊണ്ടുപിടിച്ചു സഹായിച്ചു. അവൾക്കന്നു് പതിമൂന്നു വയസ്സു പ്രായം കാണും; ഗൃഹജോലികളിൽ അമ്മയെ സഹായിക്കാൻ ആളായിക്കഴിഞ്ഞെന്നർത്ഥം.

പള്ളിയിലേയ്ക്കു പുറപ്പെടാനുള്ള സമയം അടുത്തു. പ്രാതൽകഴിഞ്ഞു് എല്ലാവരും മോടിയുള്ള വസ്ത്രങ്ങളണിഞ്ഞുതുടങ്ങി. ഹെൻട്രിക്കു് ഈ ഞായറാഴ്ചവേഷം കെട്ടാൻ വലിയ മടിയാണു്. അമ്മയുടെ ശകാരംപേടിച്ചു് അവനും ഉടുത്തൊരുങ്ങി. തല അങ്ങുമിങ്ങും തിരിക്കാൻ കഴിയാത്തവണ്ണം കഴുത്തിൽ പിടിപ്പിച്ച കടുത്ത കോളറും, പാദങ്ങളിൽ ഇറുങ്ങനെ കെട്ടിപ്പൂട്ടിവെച്ച ഷൂസുകളും കൊണ്ടുതന്നെ കുട്ടി അസ്വസ്ഥനായിച്ചമഞ്ഞു.

“എല്ലാവരും തയ്യാറായില്ലേ?”— മിസ്സിസ് ഫോഡ് ഈ ചോദ്യവുമായിട്ടാണു് പുറത്തേയ്ക്കുവന്നതു്. മതിലിൽ തൂക്കിയിരുന്ന കണ്ണാടിയിലേയ്ക്കു് അവൾ ഒന്നെത്തിനോക്കി. തന്റെ ഉടുപ്പും കെട്ടും, മുടിപിന്നലുമെല്ലാം അസ്സലായിട്ടുണ്ടെന്നു് ആ മഹിളയ്ക്കു് ബോ

ധ്യമായി.

അവിടെ തയ്യാറാക്കിനിർത്തിയിരുന്ന ഒരു കുതിര വണ്ടിയുടെ മുൻസീററിൽ മിസ്റ്റർ ഫോർഡും, മിസ്സിസ് ഫോർഡും സ്ഥലംപിടിച്ചു; കുട്ടികൾ നാലുപേരുംകൂടി പിൻസീററിലും. അങ്ങനെ ആ കുടുംബാംഗങ്ങൾ പള്ളിയിലേയ്ക്കു തിരിച്ചു. പള്ളിമുററത്തെത്തിയപ്പോൾ വണ്ടിനിർത്തി, ഹെൻറിയൊഴികെയുള്ളവരെല്ലാം പള്ളിയകത്തേയ്ക്കു കടന്നു. കുതിരകളെ അഴിച്ച് വണ്ടിയിൽനിന്നു മാററിക്കെട്ടാനാണ് ഹെൻറി പുറത്തു തങ്ങിയതു്.

"ഇതാ, ഈ സാധനം ഒന്നു നോക്കൂ. ഇതു് എനിക്കു മുത്തച്ഛൻ തന്ന ഒരു സമ്മാനമാണു്." — ഇത്രയും പറഞ്ഞു് വിൽ ബെന്നററ് അവിടെയെത്തി.

നല്ല തിളക്കമുള്ള ഒരു വാച്ചാണു് ആ സഹപാഠിയുടെ കൈയിൽ ഹെൻറി കണ്ടതു്. അന്നത്തെ വാച്ചുകൾ ഇന്നത്തേപ്പോലെ അത്ര ചെറിയതരമൊന്നുമായിരുന്നില്ല. ക്ലോക്കുകൾക്കുള്ള മാതിരി താക്കോലുകൾ ഉപയോഗിച്ചാണു് ആ വാച്ചുകൾ നടത്തിയിരുന്നതെന്നു പറഞ്ഞാൽ, അവയുടെ വലുപ്പം ഏതാണ്ടു് ഊഹിക്കാമല്ലൊ. ഒരു വാച്ചു് കൈവശം കിട്ടിയിട്ടു് അതിൻെറ പണിത്തരമൊന്നു പഠിച്ചുവയ്ക്കാൻ എത്രനാളായെന്നോ ഹെൻറി മോഹിച്ചുതുടങ്ങിയിട്ടു്!

"സ്നേഹിതാ, ഈ വാച്ചു് എൻെറ കൈയിലേയ്ക്കൊന്നു തരിക. ഞാൻ ഉടനെ മടക്കിത്തരാം.''—ഹെൻറി പറഞ്ഞു. ബെന്നററ് മനസ്സില്ലാമനസ്സോടെ, ആ സാധനം ഹെൻറിയുടെ കൈയിൽ കൊടുത്തു.

"അല്ല, ഈ വാച്ച് നടക്കുന്നില്ലല്ലോ.''— അതു് കാതിലേയ്ക്കു് അടുപ്പിച്ചിട്ടു് ഹെൻട്രി പറഞ്ഞു.

''നടക്കുന്നില്ലെങ്കിൽ വേണ്ട. അതു് എന്റെ കൈയിൽത്തന്നെ ഇരുന്നോട്ടെ, ഇങ്ങു തന്നേക്കണം.''—ബെന്നററ് തിടുക്കംകൂട്ടി.

''വാച്ചിന്റെ തകരാറു കണ്ടുപിടിച്ചു് ഞാൻ അതു് ശരിപ്പെടുത്തിത്തരാം.'' —എന്നായി ഹെൻട്രി.

''വേണ്ട, വേണ്ട. അതിന്നു് ആരും ബുദ്ധിമുട്ടേണ്ട'' എന്നു് ബെന്നററും.

''പെടികാരം കൊണ്ടു നടക്കുന്നതു് വെറും അലങ്കാരത്തിന്നാണോ? സമയമറിയാൻ ഉപകരിച്ചില്ലെങ്കിൽ അതുകൊണ്ടു് എന്താണൊരു പ്രയോജനം?''—ഹെൻട്രി ചോദിച്ചു.

ബെന്നററ് പിന്നെ തടസ്സമൊന്നും പറഞ്ഞില്ല. ഈ സംവാദത്തിനിടയ്ക്കു് പള്ളിയിലെ കർമ്മത്തിനുള്ള സമയം തെററിക്കഴിഞ്ഞു. അതുകൊണ്ടു് ആ വികൃതിക്കുട്ടന്മാർ രണ്ടുപേരും പതുക്കെ അവിടെനിന്നും തെററിമാറി. ബെന്നററിന്റെ കുടുംബംവകയായി സമീപത്തുള്ള ഒരു കളപ്പുരയിലേയ്ക്കായിരുന്നു ആ പോക്കു്. അവിടെ ചെന്നപാടെ, ഹെൻട്രി തന്റെ കോളറും ഷൂസുകളും അഴിച്ചുവെച്ചു് പണിയ്ക്കു തയ്യാറായി.

കൃഷിയായുധങ്ങളുടെ അററകുററപ്പണി നടത്താറുള്ള ഒരു ചെറിയ പണിപ്പുര അവിടെയുണ്ടായിരുന്നു. ആ പണിപ്പുരയിൽ അങ്ങുമിങ്ങും തപ്പിനടന്നു് ഹെൻട്രി ചെറിയ ഒരു ആണി കണ്ടെടുത്തു. അതിന്റെ ഒ

ററം തല്ലിപ്പരത്തി മിനുസപ്പെടുത്തിയപ്പോൾ, അതു് ഒരു സ്ക്രൂഡ്രൈവറിന്റെ രൂപത്തിലായി. ഹെൻട്രി തന്റെ പേനക്കത്തിയും പുറത്തെടുത്തു. പിന്നെ അവൻ ആ വാച്ചു് പതുക്കെത്തുറന്നു് അതിനകത്തുള്ള ചക്രങ്ങളും മററും അഴിച്ചു് ഒരു പലകപ്പുറത്തു നിരത്തിവെച്ചു. തന്റെ ഘടികാരം പല പല കഷണങ്ങളായി മാറുന്നതു കണ്ടു് ബെന്നററു് അമ്പേ പരിഭ്രമിക്കുകയായിരുന്നു.

വാച്ചിന്റെ ഉള്ളിലെ പല്ലുചക്രങ്ങളും മററും ഏതെല്ലാം വിധത്തിലാണു് പരസ്പരം ഘടിപ്പിച്ചിരിക്കുന്നതെന്നും, മെയിൻസ്പ്രിംഗിന്റെ പ്രവൎത്തനംകൊണ്ടു് ചക്രങ്ങൾ എങ്ങനെയാണു് ചലിക്കുന്നതെന്നും മററും ഹെൻട്രി ക്ഷണത്തിൽ മനസ്സിലാക്കിക്കഴിഞ്ഞു. ആ ഘടികാരത്തിന്റെ സകല ഘടകങ്ങളും വകയും തുകയും തിരിച്ചു പരിശോധിച്ചശേഷം, ഓരോ ഭാഗവും അവൻ നല്ലവണ്ണം തുടച്ചുവെടിപ്പാക്കി. പിന്നെ അവ പൂൎവ്വസ്ഥിതിയിൽ കൂട്ടിയിണക്കാനുള്ള ജോലി ആരംഭിച്ചു. ആ ജോലി ഒട്ടുമുഴുമിച്ചുകണ്ടപ്പോൾ മാത്രമേ ഘടികാരത്തിന്റെ ഉടമസ്ഥനു് ശ്വാസം നേരേ വീണുള്ളു.

പള്ളിമുററത്തുനിന്നു് ഹെൻട്രി എങ്ങോട്ടാണു് കടന്നുകളഞ്ഞതെന്നറിയാതെ വീട്ടുകാർ വിഷമിച്ചു. കൎമ്മം നടക്കുമ്പോൾ അമ്മ അവനെ പള്ളിയ്ക്കകത്തു നോക്കുന്നുണ്ടായിരുന്നു. പൂജ കഴിഞ്ഞശേഷം എല്ലാവരുംകൂടി പുറത്തും അന്വേഷിച്ചു. പുള്ളിക്കാരൻ പള്ളിയിലുമില്ല, പുറത്തുമില്ല. അച്ഛൻ ശുണ്ഠികടിച്ചുതുടങ്ങി. അപ്പോൾ ആരോ പറഞ്ഞു, അങ്ങൊരു കളപ്പുരയിലെ

യ്ക്കു രണ്ടു പയ്യന്മാർ നേരത്തേ കടന്നുപോകുന്നതായി കണ്ടുവെന്നു്. മിസ്റ്റർ വില്യം ഫോർഡ് നേരേ ആ കല്ലുപ്പുരയിലേയ്ക്കു പാഞ്ഞു.

"നടക്കാത്ത വാച്ചു്' ഇപ്പോഴം നടക്കുന്നില്ലേ നോക്കു, എനിക്കു സമ്മാനം തരണം."—കൂട്ടുകാരന്റെ മുമ്പിൽ ഹെൻട്രി ഇങ്ങനെ വിജയഘോഷം മുഴക്കിക്കൊണ്ടുനില്ക്കുമ്പോഴാണു് അച്ഛൻ അവിടെയെത്തിയതു്. സമ്മാനം കണക്കിനു് കിട്ടിയേനെ!

കൊച്ചുഫോഡിനു് വാച്ചു നന്നാക്കാൻ നല്ല സാമർത്ഥ്യമുണ്ടെന്നുള്ള വർത്തമാനം പതുക്കെ നാട്ടിലാകെപ്പരന്നു. പതിനഞ്ചു വയസ്സുമാത്രം പ്രായമുള്ള ആ പയ്യനേക്കൊണ്ടു് തങ്ങളുടെ വാച്ചുകൾ നന്നാക്കിക്കാൻ പലരും തയ്യാറായി. പൊട്ടിപ്പൊളിഞ്ഞ വാച്ചുകൾ പലതും ഹെൻട്രിയുടെ മുറിയിൽ സ്ഥലംപിടിച്ചു. അവ ഓരോന്നും നന്നാക്കുന്തോറും, ഹെൻട്രിക്കു് ആ ജോലിയിൽ രസം വർദ്ധിച്ചതേയുള്ളു. രാത്രി ഒരു മണ്ണെണ്ണവിളക്കും കത്തിച്ചുവെച്ചു്, കരക്കാരുടെ വാച്ചു് നന്നാക്കിക്കൊടുക്കുക ഹെൻട്രിയുടെ ഒരു പതിവായിത്തീർന്നു. ആ ബുദ്ധിശാലിയുടെ കൈ തൊട്ടാൽ, എത്ര തകരാറുള്ള ഘടികാരവും ശരിപ്പെടുമെന്നു് ആളുകൾ അനുഭവംകൊണ്ടു് മനസ്സിലാക്കി. പ്രതിഫലമൊന്നും വാങ്ങാതെ അത്ര നല്ലവണ്ണം വാച്ചു നന്നാക്കിക്കൊടുക്കുന്ന ഒരാളെ കിട്ടിയാൽ നാട്ടുകാർ വെറുതേ വിടുമോ?

ആയിടെ ഫോർഡ്കുടുംബത്തിനു് ഒരു ദുഃഖം നേരിട്ടു—മിസ്സിസ് മേരി ഫോർഡ് പെട്ടെന്നു് അന്ത

രിച്ചു! ആ സാധ്വിയുടെ വേർപാടു് കുടുംബത്തിനൊരു തീരാനഷ്ടമായിത്തീൎന്നു. ഹെൻട്രിക്കാണു് അതിൽ വെച്ചു് ഏററവും വലിയ കെടുതി പററിയതു്. അച്ഛന്റെ കോപത്തിൽനിന്നു് ആ വികൃതിക്കുട്ടനെ ഇനി ആരാണു് രക്ഷിക്കുക? മററ കുട്ടികൾക്കു് ആരാണു് ഒരവലംബം? മെയിൻസ്പ്രിംഗ് നഷ്ടപ്പെട്ട ഒരു ഘടികാരത്തിന്റെ മട്ടായിത്തീൎന്നു ആ കുടുംബത്തിന്റെ സ്ഥിതി.

മിസ്സിസ് ഫ്ലഹെർട്ടി എന്നൊരു സ്ത്രീയാണു്— അവർ ഫോർഡുകുടുംബത്തിന്റെ ഒരടുത്ത ബന്ധുവത്രെ— കുഞ്ഞുങ്ങളുടെ സംരക്ഷണം തല്ക്കാലം ഏറെറടുത്തതു്. മാർഗറെററിനു് കുറച്ചുകൂടി പ്രായവും ത്രാണിയുമാകുംവരെ ആ സഹായം ദീൎഘിച്ചു. എതായാലും, അമ്മയുടെ വേർപാടു് ആ കുഞ്ഞുങ്ങളുടെയെല്ലാം ഉള്ളിൽ നല്ലവണ്ണംതന്നെ തട്ടി. പിയാനൊ വായിച്ചും, പ്രാൎത്ഥനാഗീതികൾ പാടിയും, കളിപറഞ്ഞും, കാൎയ്യംക്ലേശിച്ചും അമ്മയോടൊന്നിച്ചു കഴിച്ചുകൂട്ടിയ ഭാഗ്യനിമിഷങ്ങൾ ഇങ്ങിനിവരാതെ കടന്നുപോയതായി അവർ കണ്ടു. ഹെൻട്രിയുടെ ദുഃഖമൊന്നും പറയാനില്ല. മേലാൽ അച്ഛന്റെ മുമ്പിൽ താൻ തീരെ നിസ്സഹായനായിരിക്കുമെന്നുള്ള ഒരു ധാരണ, എങ്ങനേയോ, അവന്റെ മനസ്സിൽ വളൎന്നുകൊണ്ടിരുന്നു.

ഘടികാരം നന്നാക്കുന്ന ജോലിയുണ്ടല്ലോ, അതൊന്നുമാത്രമേ ഹെൻട്രിക്കു് ആ വിഷമസന്ധിയിൽ അല്പം ആശ്വാസം നല്കിയിരുന്നുള്ളു. വാച്ചു നന്നാക്കാനായി

അയൽപ്രദേശത്തൊയ്ക്കു് ആരെങ്കിലും ക്ഷണിച്ചാൽ, അവരുടെ വീട്ടിൽച്ചെന്നും ആ ജോലി നടത്തിക്കൊടുക്കാൻ ഹെൻട്രി തയ്യാറായി. അങ്ങനെ ഒരു ദിക്കിൽപോയിട്ടു് രാത്രി കുതിരപ്പുറത്തു മടങ്ങിവരുമ്പോൾ, നമ്മുടെ കഥാനായകൻ ഒരു അപകടത്തിൽപ്പെട്ടു. വെള്ളപ്പൊക്കംനിമിത്തം വഴിമദ്ധ്യേയുള്ള ഒരു പാലം ഒഴുകിപ്പോയിരുന്നു. ആ വിവരം അറിയാതെ ഹെൻട്രി കുതിരയേപ്പായിച്ചു്, അവിടെയുള്ള നീർച്ചുഴിയിൽ ചെന്നു ചാടി. ക്രൂരീരുട്ടത്തു് ആ അരുവിയിൽക്കിടന്നു് കുട്ടിക്കരണംമറിഞ്ഞു്, ഹെൻട്രിയും കുതിരയും ഒരു കണക്കിനു് രക്ഷപ്പെട്ടുവെന്നേ പറയേണ്ടു. വീട്ടിലെത്തിയപ്പോൾ അതിലും വലിയ അപകടം,— അച്ഛന്റെ ശകാരവും ശാപവും!

"നീയോ, നശിക്കാൻ നടക്കയാണു്. എന്റെ ആ കുതിരയേയും നീ ഇന്നു് കൊല്ലുമായിരുന്നല്ലോ. അതിന്റെ കാലെങ്ങാനും ഒടിഞ്ഞെങ്കിൽ എന്തു ചെയ്യേണേ? ഉള്ളിൽ അതിനു് പരുക്ക വല്ലതും പററിയില്ലെന്നു് ആരുകണ്ടു?"—അച്ഛന്റെ കണ്ഠിതം കുതിരയേച്ചൊല്ലിയായിരുന്നു!

"അച്ഛാ, കുതിരയ്ക്കു് കേടൊന്നും പററിയിട്ടില്ല."—ഹെൻട്രി പറഞ്ഞു.

"എങ്കിൽ നിന്റെ നല്ല നേരം. ഏതായാലും, ഹെൻട്രി, ഞാൻ ഒരു കാര്യം പറഞ്ഞേക്കാം. നീ ഇനി ഇമ്മാതിരി കൂലിയില്ലാപ്പണിക്കു് നടക്കരുതു്. മേലാൽ ഇത്തരം സവാരിക്കു് എന്റെ കുതിരയെ എങ്ങാനും കൊണ്ടു

പോയാൽ എനിയ്ക്കറിയാം. നീയും നിന്റെ ഒരു യന്ത്രപ്പണിയും! ആ തൊഴിലങ്ങു മാററിവെച്ചേക്കണം." — അച്ഛൻ പിന്നെയും ഗർജ്ജിച്ചു.

ഹെൻറി ചൂടുപിടിച്ചു ചില ചിന്തകളുമായി തന്റെ മുറിയിലേയ്ക്കു പോയി. അച്ഛന്റെ ഭാവനയും തന്റെ വാസനയും തമ്മിൽ ഒരിക്കലും പൊരുത്തപ്പെടുകയില്ലെന്ന് അവന് ബോദ്ധ്യംവന്നു. ആ രാത്രി ഏറെ നേരം ഉറക്കമിളച്ചിരുന്നു ഹെൻറി പലതും ചിന്തിച്ചു. ഒടുക്കം, മനസ്സിൽ എന്തോ ഒന്നുറച്ചു. അതു് നേരംവെളുക്കുംമുമ്പുതന്നെ നടത്തണമെന്നും നിശ്ചയിച്ചു.



# അദ്ധ്യായം–5

ഹെൻറി ഇടയ്ക്കൊന്നു മയങ്ങിയിട്ട്, ഉടനെ ചാടിയെഴുന്നേററു. നേരം വെളുത്തുപോയെന്നാണ് അവൻ കരുതിയത്. പക്ഷേ, സൂര്യോദയത്തിന് പിന്നെയും കുറേ സമയം കഴിയേണ്ടിയിരുന്നു. വീട്ടിലുള്ളവരെല്ലാം നല്ല ഉറക്കമാണ്. ഹെൻറി തൻെറ ഉടുപ്പുകൾ ചിലതൊക്കെ തിരിഞ്ഞെടുത്ത്, ഒരു ഭാണ്ഡമാക്കിവെച്ചു. പിന്നെ യാത്രയ്ക്കുവേണ്ട വസ്ത്രങ്ങൾ ധരിച്ചു. കൈവശമുണ്ടായിരുന്ന അല്പം പണം എണ്ണിനോക്കി, അത് പോക്കററിൽ നിക്ഷേപിച്ചു. അഞ്ചേയഞ്ചു ഡോളർ മാത്രമായിരുന്നു ആ തുക! സമയമൊട്ടും കളയാതെ ഭാണ്ഡവുമെടുത്ത്, ആ പയ്യൻ പതുക്കെ പുറത്തിറങ്ങി. അച്ഛൻ അപ്പോൾ നല്ല ഉറക്കമാണെന്ന് കൂർക്കംവലികൊണ്ടു മനസ്സിലായി. കൂടുവിട്ടിറങ്ങിത്തുടങ്ങിയ ചെറുപക്ഷികളുടെ ചിറകടിയും കളകൂജനവും ഹെൻറിയെ സ്വാഗതം ചെയ്തു.

എങ്ങോട്ടാണ് ഈ യാത്ര? ഡിട്രോയിററ് എന്നൊരു നഗരത്തെക്കുറിച്ച് ഹെൻറി കേട്ടിട്ടുണ്ട്. പലതരം വ്യവസായങ്ങളിലും യന്ത്രവേലകളിലും മുന്നേറിക്കൊണ്ടിരിക്കുന്ന ആ നഗരത്തെപ്പററി അദ്ധ്യാപകൻ അടുത്തദിവസം ക്ലാസ്സിൽ പറഞ്ഞ ചില വിവരങ്ങൾ വിശേഷിച്ചും അവൻെറ ഓർമ്മയിലുണ്ടായിരുന്നു. 1810-ാമാണ്ടിൽ 1650 ജനങ്ങൾ മാത്രമുണ്ടായിരുന്ന ആ ന

ഗരത്തിൽ അപ്പോഠം (അതായതു് 1879-ൽ) 110,000 ജനങ്ങളുണ്ടെന്നു് ഉതുനാഥൻ പറഞ്ഞ ഒരു കണക്കിനെ ക്കുറിച്ചു് ഹെൻട്രി പ്രത്യേകം ചിന്തിച്ചു. ജോലിക്കുവേണ്ടി ഉഠംനാടുകളിൽനിന്നു് ധാരാളം ആളുകഠം ആ നഗരത്തിലേയ്ക്കു പ്രവഹിക്കുന്നുണ്ടെന്നാണു് അവൻ അതിൽനിന്നു് മനസ്സിലാക്കിയതു്. ചുരുക്കിപ്പറയാം: അവിടെ ചെന്നുപററിയാൽ ഏതെങ്കിലും യന്ത്രശാലയിൽ കടന്നുകൂടി, വേണ്ടുവോളം യന്ത്രപരിശീലനം നേടാമെന്നാശിച്ചുകൊണ്ടായിരുന്നു ഹെൻട്രിയുടെ ഈ ഒളിച്ചോട്ടം.

"നീ ജന്മനാ ഒരു യന്ത്രപ്പണിക്കാരനാണു്" എന്നു് അമ്മ പറയാറുണ്ടായിരുന്ന വാക്കുകഠം ഈ യാത്രയിൽ ഹെൻട്രി അനുസ്മരിക്കുകയുണ്ടായി. തൻെറ അച്ഛൻ കൃഷിയെ ശരണം എന്നു കരുതിക്കഴിയുന്നതു് തെററായ ഒരു നയമാണെന്നു് ഹെൻട്രിക്കു് ബോദ്ധ്യമുണ്ടായിരുന്നു. കൃഷിക്കു പുറമേ പലതരം വ്യവസായങ്ങളും യന്ത്രവേലകളുംകൂടി വികസിപ്പിക്കേണ്ടതു് ഒരു രാജ്യത്തിൻെറ അഭിവൃദ്ധിക്കു അത്യാവശ്യമാണെന്നായിരുന്നു, പതിനാറു വയസ്സുമാത്രം പ്രായമുള്ള ആ പയ്യൻെറ ദൃഢമായ അഭിപ്രായം. യന്ത്രജോലിയിൽ ജന്മനാ വാസനയുള്ള ഒരുവൻ കൃഷിപ്പണിയും കന്നുകാലിമേയ്ക്കലുമായി മാത്രം കഴിയുന്നതു് ഒരു തികഞ്ഞ രാജ്യദ്രോഹമാണെന്നുവരെ എത്തിയിരുന്നു അവൻെറ ചിന്താഗതി.

ബഹുദൂരം വഴി ചെന്നുകഴിഞ്ഞപ്പോഠം, ഡിട്രോയിററ് നഗരത്തിലെ ഉത്തുംഗസൗധങ്ങളുടെ താഴികക്കു

ടങ്ങളും, ഒട്ടനേകം യന്ത്രശാലകളുടെ പുകക്കുഴലുകളും ഹെൻട്രിയുടെ ദൃഷ്ടിപഥത്തിൽപ്പെട്ടുതുടങ്ങി. അതോടെ നടപ്പിന്റെ വേഗവും മനസ്സിന്റെ ആവേശവും വർദ്ധിച്ചു. ഡിട്രോയിററ് നദീമുഖത്തു് കപ്പലുകളും തോണികളും സാമാനങ്ങൾ കയററുകയും ഇറക്കുകയും ചെയ്യുന്ന തിരക്കാണു് നമ്മുടെ കഥാനായകൻ ആദ്യം കണ്ടുമനസ്സിലാക്കിയതു്. പിന്നെ നഗരവീഥികളിലേയ്ക്കു കടന്നു് അവിടെയുള്ള യന്ത്രശാലകൾ കണ്ടുപിടിക്കുവാനായി ഹെൻട്രിയുടെ ശ്രദ്ധയധികവും. പല പല യന്ത്ര ന്ത്രശാലകളുടെ പേരെഴുതിവെച്ചിട്ടുള്ള ബോർഡുകളുടെ പെരുപ്പം കണ്ടപ്പോൾ, ഡിട്രോയിററ് നഗരംതന്നെ ഒരു പെരിയ യന്ത്രശാലയാണെന്നു് ആ യുവാവിനു തോന്നി. James Flower & Company, General Mechanists എന്ന ഒരു ബോർഡു് ഹെൻട്രിയുടെ ശ്രദ്ധയെ പ്രത്യേകം ആകർഷിച്ചു. ആ വ്യവസായശാല തന്നെയാണു് തന്റെ പരിശീലനത്തിനു് പററിയ രംഗമെന്നു ധരിച്ചു് ഹെൻട്രി അങ്ങോട്ടു കയറിച്ചെന്നു. ഒട്ടനേകം യന്ത്രങ്ങളുടെ കറകറവും, പണിക്കോപ്പുകളുടെ കിലുക്കവും, പണിക്കുറവു തീർത്തിടുന്ന സാധനങ്ങളുടെ തിളക്കവും ആ കൊച്ചുപണിക്കാരന്റെ കാതും കണ്ണും കരളുമെല്ലാം കവർന്നുകാണും!

"നിനക്കു എന്തുവേണം?"— കമ്പനിയിലെ ഒരു ഉദ്യോഗസ്ഥൻ ആ പയ്യനോടു് അല്പം പരുഷസ്വരത്തിൽ ചോദിച്ചു.

"എനിക്കു് ജോലിവേണം."

"എന്തു ജോലി അറിയാം?"

"യന്ത്രങ്ങൾ കൊണ്ടു നടത്താവുന്ന സകല ജോലികളും അറിയണമെന്നുണ്ടു്."

"ഇതുവരെ എന്തെല്ലാം അറിഞ്ഞു? എന്തെല്ലാം ചെയ്തു? ആ വിവരം പറയൂ."

"കൃഷിക്കുള്ള പണിക്കോപ്പുകളുടെ കേടുപാടു തീർക്കാനറിയാം; വാച്ചു നന്നാക്കാനറിയാം; പുല്ലരിയുന്ന യന്ത്രം നടത്താനറിയാം; തുന്നൽയന്ത്രവും, കൊയ്ത്തുയന്ത്രവും മററും അഴിച്ചു ഫിററു് ചെയ്യാനറിയാം; ജലശക്തി സംഭരിച്ചു് ചക്രം തിരിക്കാനറിയാം."

"ഓഹോ, അതുകൊണ്ടു് ഇവിടെ പണികിട്ടണം, അല്ലേ?"

"പണികിട്ടണമെന്നു മാത്രമല്ല, കിട്ടുന്ന പണിയെന്തും ചെയ്യണമെന്നും, അവയെക്കുറിച്ചെല്ലാം ഉപരിപഠനവും പരീക്ഷണവും നടത്തണമെന്നും കൂടിയുണ്ടു്."

സംഭാഷണം ഇത്രയുമായപ്പോൾ, താൻ ഒരു സാധാരണ ചെറുപ്പക്കാരനോടല്ല സംസാരിക്കുന്നതെന്നു് ഉദ്യോഗസ്ഥനു് മനസ്സിലായി. "ആട്ടെ, നാളെ രാവിലെ ഏഴു മണിക്കു് ഇവിടെയെത്തി പണിയിൽ പ്രവേശിച്ചുകൊള്ളുക. കൂലി ആഴ്ചയിൽ രണ്ടര ഡോളർ— മനസ്സിലായോ?"— ഈ ഉത്തരവിനു് നന്ദി പറഞ്ഞു് ഹെൻറി അവിടെനിന്നു തിരിച്ചു.

"നാളെ രാവിലെ ഏഴു മണിക്കു്."— അങ്ങനെയാണല്ലോ കമ്പനിയുദ്യോഗസ്ഥൻ പറഞ്ഞതു്. പക്ഷെ, ഈ നാളെയ്ക്കു് വളരെ നീളമുള്ളതായിത്തോന്നി ഹെൻ

ടീക്ക്. ഏതായാലും, ജോലി കിട്ടുമെന്ന് ഉറപ്പായി. എന്നാൽ എവിടെയാണ് താമസിക്കുക? പററിയ ഒരു സ്ഥലം എങ്ങനെ കണ്ടുപിടിക്കും? അപ്പോഴുണ്ട് ഒരു പത്രക്കാരൻ ചെറുക്കൻ വരുന്നു, ചില വായ്ത്താരിയും പറഞ്ഞുകൊണ്ട്. "ഫ്രീ പ്രസ്സ്" ഫ്രീ പ്രസ്സ്—പ്രസിഡണ്ടിന്റെ പ്രസംഗം മുഴുവനായി വായിക്കുക. Free Press." ഹെൻട്രി ആ പത്രം ഒരെണ്ണം വാങ്ങിച്ചു.

അമേരിക്കയിൽ ആയിടെ നടപ്പാക്കാനുദ്ദേശിക്കപ്പെട്ടിരുന്ന ഭരണപരിഷ്കാരങ്ങളെപ്പററി പ്രസിഡണ്ട് ഹെയസ് ചെയ്ത പ്രസംഗമാണ് പത്രത്തിന്റെ ആദ്യപേജിൽ. എന്നാൽ ഹെൻട്രി ആദ്യം നോക്കിയതു് പത്രത്തിന്റെ ഒടുവിലത്തെ പേജാണ്; ഡിട്രോയിററ് നഗരത്തിലെ ഹോട്ടലുകളുടേയും ലോഡ്ജുകളുടേയും പേരുകൾ ആ പേജിൽ ചേർത്തിരുന്നു. അതിൽ കണ്ട പേരുകൾ പിടിച്ച് പല സ്ഥാനങ്ങളിലും ഹെൻട്രി കയറിയിറങ്ങി. പക്ഷെ, ഫലമെന്ത്? ആഴ്ചയിൽ രണ്ടര ഡോളർ മാത്രം വരുമാനമുണ്ടാവാൻപോകുന്ന ഒരുവനു പററിയ സ്ഥലമുണ്ടോ ആരാനും ഒരുക്കിവെച്ചിരിക്കുന്നു?

അതു് ഒരു വല്ലാത്ത പ്രശ്നമായി. തന്റെ വരുമാനത്തിന് കഷ്ടിച്ചിണങ്ങുന്ന ഒന്നുരണ്ടു സ്ഥലങ്ങൾ ഹെൻട്രി കണ്ടെത്താതിരുന്നില്ല. പക്ഷെ അഴുക്കുപിടിച്ച ആ പാർപ്പിടങ്ങൾ, ഹെൻട്രി ശീലിച്ചിട്ടുള്ള ആരോഗ്യത്തിന്റേയും ശുചിത്വത്തിന്റേയും നിലവാരത്തിന് ഒട്ടും പററാത്തവയായിരുന്നു. എന്തുചെയ്യും? ഹെൻട്രി ചിന്തിച്ചു ചിന്തിച്ച് ഒടുവിൽ ഒരു തീരുമാനത്തിലെത്തി. ഉള്ള

ജോലിക്കു് കിട്ടുന്ന കൂലികൊണ്ടു് കിട്ടാവുന്ന സൗകര്യം മാത്രം മതിയെന്നു കരുതി അരിഷ്ടിതയിലാണ്ടു ജീവിക്കുകയല്ലാ വേണ്ടതു്; പതിവുള്ള ജോലിക്കുപുറമേ എന്തെങ്കിലും കൂടുതൽ പണിചെയ്തു് കൂടുതൽ പണമുണ്ടാക്കി കൂടുതൽ ജീവിതസൗകര്യം സാദ്ധ്യമാക്കിത്തീർക്കണം—ഇതാണു് ആ പ്രയത്നശാലി ചെയ്ത തീരുമാനം.

അത്രയും മനസ്സിലുറച്ചുകൊണ്ടു് ആഴ്ചയിൽ മൂന്നു ഡോളർ ചാർജ്ജിനു് ഹെൻട്രി ഒരു ഹോട്ടൽമുറി തിരഞ്ഞെടുത്തു. പിറേറ ദിവസംതന്നെ ഫ്ളവർകമ്പനിയിൽ ജോലിക്കു ചേർന്നു. പതിനൊന്നു മണിക്കൂറാണു അവിടത്തെ ജോലിസമയം. ആ ജോലി കഴിഞ്ഞിട്ടു് രാത്രി 7 മുതൽ 11 വരെ നാലു മണിക്കൂർനേരം ഒരു വാച്ച്റിപ്പയറിംഗ്ഷാപ്പിലും ഹെൻട്രി പണിയെടുക്കുവാൻ തുടങ്ങി. ആഴ്ചതോറും രണ്ടു ഡോളറായിരുന്നു ആ നിശാജോലിയ്ക്കുള്ള പ്രതിഫലം. അങ്ങനെ പതിനൊന്നും നാലും പതിനഞ്ചു മണിക്കൂർ നേരത്തെ കഠിനയത്നമാണു് ഹെൻട്രിഫോർഡ് ദിവസേന ചെയ്തുതുടങ്ങിയതു്.

ഇനി, നമുക്കു് ഹെൻട്രിയുടെ കുടുംബരംഗത്തേയ്ക്കു് ഒന്നെത്തിനോക്കാം. അവിടത്തെ കഥയെന്തായി? ഹെൻട്രി എന്തോ കാര്യവശാൽ എവിടെയ്ക്കോ പോയിരിക്കയാണെന്നും, ഉടനെ തിരിച്ചെത്തുമെന്നുമാണു് കുടുംബാംഗങ്ങൾ ആദ്യം കരുതിയതു്. അന്നു രാത്രി അത്താഴത്തിനും ആളെത്താതെ വന്നപ്പോൾ, അവർക്കു് വലിയ ആശങ്കയായി. വില്യം ഫോർഡും ഭൃത്യവർഗ്ഗങ്ങളും

പലവഴിക്കും അന്വേഷണം നടത്തിത്തുടങ്ങി. വിദ്യാലയത്തിലും, സഹപാഠികളുടെ വീടുകളിലും, കൃഷിസ്ഥലങ്ങളിലും, കണ്ട കണ്ട അരുവികളിലും, വെള്ളച്ചാലുകളിലുമെല്ലാം ആളെ അന്വേഷിച്ചു. ഒരു തുമ്പും കിട്ടിയില്ല.

ഒടുവിൽ ഒരു വഴിപോക്കൻ പറഞ്ഞു, ഡിട്രോയിററ് നഗരത്തിനടുത്തുവെച്ച് ഹെൻട്രിയെപ്പോലുള്ള ഒരു പയ്യനെ കണ്ടുവെന്ന്. അതു കേട്ടപ്പോഠം വില്യം ഫോർഡിന്റെ ഉല്ക്കണ്ഠയും ഉത്സാഹവും ഒട്ടു തണുത്തു. "അങ്ങോട്ടു താനേപോകാൻ സാധിച്ചെങ്കിൽ, അവൻ ഇങ്ങോട്ടും താനേവന്നുകൊള്ളും; ഒളിച്ചോടിപ്പോകുന്നതിന്റെ പുളിയൊന്നു പഠിച്ചോട്ടെ" — എന്നായി പിതാവ്.

മാർഗരററും മററു സഹോദരങ്ങളും കരച്ചിലോടു കരച്ചിൽതന്നെ. കുറേദിവസം കഴിഞ്ഞപ്പോഠം, അച്ഛന്റെ ഉരുക്കമനഃസ്ഥിതിക്കും ഒരു മാററംവന്നു. അദ്ദേഹം തന്റെ കുതിരവണ്ടിയുമായി നേരെ ഡിട്രോയിററ് നഗരത്തിലേയ്ക്കു തിരിച്ചു. അവിടെയുള്ള യന്ത്രശാലകളിൽ പരക്കെ ഒരന്വേഷണം നടത്തിയാൽ, മകനെ കണ്ടുകിട്ടുമെന്ന് അച്ഛനറിയാമായിരുന്നു. ആ നിഗമനം തെററിയില്ല. ഫ്ളവർകമ്പനിയിൽവെച്ച് അദ്ദേഹം ഹെൻട്രിയെ കണ്ടുപിടിച്ചു.

മകനെ പുറത്തേയ്ക്കു വിളിച്ചിട്ട് അച്ഛൻ പറഞ്ഞു: ''നീ എന്റെകൂടെ നാട്ടിലേയ്ക്ക് പോരണം. നീ ഇപ്പോഠം സ്കൂളിൽപോയി പഠിക്കുകയാണ് വേണ്ടത്. ഈ കമ്പനിപ്പണി പിന്നെയാവാം.''

"അപ്പാ, എന്നോട്ട് ക്ഷമിക്കുക. എനിക്ക് എഴുത്തും വായനയും കണക്കും മാത്രം പഠിച്ചുനടന്നാൽ പോരാ. യന്ത്രങ്ങളെപ്പററി പഠിക്കുകയാണ് എൻെറ ജന്മോദ്ദേശ്യമെന്ന് ഞാൻ കരുതുന്നു. ഇക്കാൎയ്യത്തിൽ എനിക്കുള്ള അഭിനിവേശം എത്ര അഗാധമാണെന്ന് അപ്പൻ അറിഞ്ഞിരുന്നെങ്കിൽ...''

"എൻെറ കുഞ്ഞേ, ഈ യന്ത്രങ്ങളും അവയുടെ പണികളുമൊന്നും നിലനില്ക്കാൻ പോകുന്നില്ല. നമ്മുടെ കൃഷിപ്പണിയൊന്നുമാത്രമേ സ്ഥിരമൂല്യം ഉള്ളതായുള്ളു."

"അപ്പാ, കാലംമാറുന്നത് അങ്ങുന്ന് അറിയുന്നില്ല. യന്ത്രങ്ങളുടെ ആവശ്യവും അവയുടെ പ്രവൎത്തനവും മേല്ക്കുമേൽ വൎദ്ധിച്ചുവരികയാണ്. യന്ത്രങ്ങൾ മുഖേനയുണ്ടാക്കുന്ന സാധനങ്ങൾക്കുള്ള ഈടും വിലക്കുറവും നോക്കുക.''

"ച്ഛീ! ഈടിനെപ്പററി പറയാതിരിക്കയാണ് ഭേദം. നമ്മുടെ ജെസ് മാർട്ടിൻ കൈകൊണ്ടു തുന്നുന്ന ചെരിപ്പില്ലേ, അത്രയ്ക്കു് ഈടും ഉറപ്പുമുള്ള ഒരു പാര് ചെരിപ്പുണ്ടാക്കാൻ ഏതു യന്ത്രത്തിനാണ് സാധിക്കുക? കുഞ്ഞേ, ഈ മണ്ടത്തരമെല്ലാം തലയിൽനിന്നു കളയുക. കൈവേലകൾ നടത്താൻ യന്ത്രങ്ങൾ ഉപയോഗിച്ചു തുടങ്ങിയിട്ടുള്ളവർതന്നെ, കുറെ കഴിയുമ്പോൾ അവ വലിച്ചെറിയും. തേഞ്ഞും തുരുമ്പിച്ചും പോകുന്ന ഈ യന്ത്രങ്ങളെ എങ്ങനെ, എത്രനാൾ ആശ്രയിക്കാൻ കഴിയും?"

''അപ്പാ, യന്ത്രങ്ങളുടെ കേടുപാടുകൾ പോക്കാനും, കൂടുതൽ ഉറപ്പും പ്രയോജനവുമുള്ള പുതിയ പുതി

യ യന്ത്രങ്ങളുണ്ടാക്കാനുമാണു് ജനങ്ങൾ പഠിക്കേണ്ടതു്. ഞാൻ, ഏതായാലും, ആ വഴിക്കൊന്നു് പരിശ്രമിക്കാൻ ഉറച്ചിരിക്കുകയാണു്. അതിൽനിന്നു് പിൻവാങ്ങാൻ എനിക്കു സാദ്ധ്യമല്ല.''

മകന്റെ ഈ വ്രതദാർഢ്യം കണ്ടിട്ടു് വില്യം ഫോഡ് പിന്നെ ന്യായവാദത്തിനൊന്നും ഒരുമ്പെട്ടില്ല. നിർബ്ബന്ധിച്ചു വീട്ടിലേയ്ക്കു കൊണ്ടുപോന്നാലും ഹെൻട്രി വീണ്ടും ചാടിപ്പോകുമെന്നു് അദ്ദേഹം മനസ്സിലാക്കി. ‘‘ആകട്ടെ, നിന്റെ തലയിൽനിന്നു് ഈ യന്ത്രക്കമ്പം മാറുമ്പോൾ വീട്ടിലേയ്ക്കു് വന്നോളൂ. എന്നിട്ടു്, നമ്മുടെ പഴയ കൃപ്പണിതന്നെ നടത്തി നമുക്കു ജീവിക്കാം''—ഇത്രയും പറഞ്ഞു് മകന്നു കൈകൊടുത്തു് വില്യം ഫോർഡ് ശോകമൂകനായി നാട്ടിലേയ്ക്കു മടങ്ങി.

# അദ്ധ്യായം--6

ആകാശത്തിൽ സ്വൈരവിഹാരംചെയ്യുന്ന ഒരു വാനമ്പാടിയുടെ ആനന്ദമില്ലേ, അതുപോലുള്ള ആനന്ദമാണു് ഹെൻട്രിക്കു് തന്റെ പുതിയ ജീവിതത്തിൽ അനുഭവപ്പെട്ടതു്. പലതരം യന്ത്രങ്ങൾ ഒന്നിച്ചുകണ്ടപ്പോൾ തന്നെ, ആ പ്രയത്നശാലി പുളകംകൊള്ളുകയായി. ആ യന്ത്രങ്ങളുടെ പ്രവർത്തനം കണ്ടുമനസ്സിലാക്കുകയും, ചില ചെറിയ യന്ത്രങ്ങൾ സ്വയം നടത്തുകയും ചെയ്തു തുടങ്ങിയപ്പോൾ അവനുണ്ടായ സന്തോഷവും ഉത്സാഹവും എത്രയെന്നു് ഊഹിച്ചുകൊള്ളുക.

ഹെൻട്രി രാവിലെ ആറുമണിയ്ക്കു് എഴുന്നേല്ക്കും. ഏഴു മണിക്കു് യന്ത്രശാലയിലെത്തും. വൈകുന്നേരം ആറുമണിക്കാണു് അവിടെനിന്നു പിരിയുക. ഉടനെ വാച്ചു് റിപ്പയറിംഗ്ഷാപ്പിലെത്തണം. രാത്രി പതിനൊന്നു മണിവരെ അവിടെയും ഇടതടവില്ലാത്ത പണിതന്നെ. ഇതെല്ലാംകഴിഞ്ഞു് താമസസ്ഥലത്തെത്തിയാൽ പിന്നെ വായനയായി. വായിക്കുന്നതു് മിക്കവാറും യന്ത്രവിദ്യയെപ്പററി പ്രതിപാദിക്കുന്ന മാസികകളായിരിക്കും. ആഴ്ചതോറും ക്ലേശിച്ചു മിച്ചംവരുത്തുന്ന പണംകൊണ്ടാണു് ആ പ്രസിദ്ധീകരണങ്ങൾ വാങ്ങുക. അവയിൽകാണുന്ന പുതിയ പുതിയ യന്ത്രവിദ്യകൾ ശ്രദ്ധിച്ചു പഠിക്കുകയും, പാടുള്ളതെല്ലാം സ്വയം പരീക്ഷിച്ചുനോക്കുകയും ചെയ്യും.

കൃത്യസമയത്തു് ജോലിസ്ഥലത്തെത്താൻ ഹെൻറിക്കു് എന്തൊരു നിഷ്ഠയായിരുന്നെന്നോ? യന്ത്രങ്ങൾ തേച്ചുതുടച്ചു എപ്പോഴും മിനുസപ്പെടുത്തിവയ്ക്കാനും അവന്നു് വലിയ ഉത്സാഹമായിരുന്നു. ആ യന്ത്രശാലയിൽ നടക്കുന്ന ഏതു ജോലിയിലും ഹെൻറിയുടെ കണ്ണെത്തും. ചില ജോലികൾ കൂടുതൽ എളുപ്പത്തിൽ ചെയ്യാൻ മാർഗ്ഗമില്ലേ എന്നു് ആ ബുദ്ധിശാലി ഇരുന്നു ചിന്തിക്കും. അവസരം കിട്ടിയാൽ, അതു് പ്രയോഗത്തിൽ വരുത്തിക്കാണിക്കുകയും ചെയ്യും. പ്രയാസമുള്ള ജോലികൾ പലതിനും ഹെൻറിയുടെ സഹായം തേടുകയെന്നതു്, ആ കമ്പനിയിൽ ക്രമേണ ഒരു പതിവായിത്തീർന്നു. അതുപോലെതന്നെ, മുടങ്ങിക്കിടക്കുന്ന ജോലികൾ ചെയ്തുതീർക്കുന്നതിനും അടിയന്തിരജോലികൾ നടത്തിക്കൊടുക്കുന്നതിനും അധികാരികൾ പലപ്പോഴും ഹെൻറിയെ ചുമതലപ്പെടുത്തുകയുമായി. സമർത്ഥനായ ആ കൊച്ചുതൊഴിലാളിയുടെ കൂലി, കമ്പനിക്കാർ അതിനകം സ്വല്പം വർദ്ധിപ്പിച്ചുവെന്നുള്ള ഒരു വിശേഷംകൂടി ഇടയ്ക്കു പറഞ്ഞുകൊള്ളട്ടെ. ആഴ്ചതോറും രണ്ടര ഡോളറായിരുന്ന കൂലി മൂന്നു ഡോളറായെന്നു മാത്രം.

ആ കമ്പനിവക ജോലിയിൽ കൂടുതലായി ഇടപെട്ടുതുടങ്ങിയപ്പോൾ ഹെൻറി ഒരു കാര്യം മനസ്സിലാക്കി. ശരിയായ മേൽനോട്ടവും വിദഗ്ദ്ധോപദേശവും ഇല്ലായ്കയാൽ പണിയിൽ ചില കോട്ടങ്ങളും, കമ്പനിക്കു പല നഷ്ടങ്ങളും വരുന്നുണ്ടെന്നുള്ളതായിരുന്നു ആ വസ്തുത. മാനേജ്മെൻറിനെ സംബന്ധിക്കുന്ന അക്കാര്യത്തിൽ, ഏ

തായാലും, ഹെൻടി അധികം തലയിടാൻ പോയില്ല തന്നെ ഏല്പിക്കുന്ന ഏതു ജോലിയും ആത്മാൎത്ഥമായ ചെയ്യുക, പുതുതായി പഠിക്കാവുന്നതെല്ലാം പഠിക്കുക— ഇതായിരുന്നു ഹെൻടിയുടെ പോക്കു്. അവൻ ഒമ്പതു മാസമേ അവിടെ തങ്ങിയുള്ളുവെങ്കിലും, ആ യന്ത്രശാല യിൽനിന്നു് നേടാവുന്ന പരിശീലനമത്രയും അതിനകം നേടുകതന്നെ ചെയ്തു.

നാവികയന്ത്രങ്ങൾ ഉണ്ടാക്കുന്ന ഒരു കമ്പനിയ ലേയ്ക്കാണു് ഹെൻടി പിന്നെ കാൽവെച്ചതു്. Dry Dock Engine Company എന്നത്രേ ആ സ്ഥാപന ത്തിന്റെ പേരു്. അവിടെ പല ചെറുപ്പക്കാരും പരി ശീലനം നടത്തുന്നുണ്ടായിരുന്നു. ഹെൻടിയെ അവൎക്ക വളരെ ഇഷ്ടമായി. പക്ഷെ, ആ യുവാക്കൾ പലേ വി നോദങ്ങൾക്കായി പണം ധൂൎത്തടിച്ചുകളയുന്ന പ്രകൃതി ക്കാരാണെന്നു കണ്ടപ്പോൾ, അവരുമായുള്ള പെരുമാററ ത്തിൽ സ്വല്പം കരുതൽ വേണമെന്നു് നമ്മുടെ കഥാനാ യകൻ നിശ്ചയിച്ചു. പുതിയ ജോലിയിൽ ഹെൻടിക്കു അഞ്ചു ഡോളർ വീതം പ്രതിഫലം കിട്ടിത്തുടങ്ങി. അ തോടെ, മററ പരിശ്രമങ്ങൾക്കു് കൂടുതൽ സമയമുണ്ടാ ക്കാൻവേണ്ടി, വാച്ച്റിപ്പയറിംഗ്ജോലി വേണ്ടെന്നു വെച്ചു.

ഹെൻടി, ആയിടയ്ക്കു്, മൂന്നു ഡോളർ കൊടുത്തു് ഒരു പുതിയ വാച്ചു വാങ്ങുകയുണ്ടായി. ഒന്നിലധികം ഉദ്ദേശ്യത്തോടുകൂടിയായിരുന്നു ഈ കച്ചവടം. ഹെൻടി ആ ഘടികാരം അഴിച്ചു് അതിന്റെ സാധനങ്ങളെല്ലാം

മേശപ്പുറത്തു നിരത്തിവെച്ചു. എന്നിട്ട്, അത്തരം ഒരു വാച്ചുണ്ടാക്കുവാൻ എന്തു ചിലവു വരുമെന്ന് കണക്കുകൂട്ടിനോക്കി. ആകെക്കൂടി ആ വാച്ചിൻെറ നിർമ്മാണത്തിന്, അതിൻെറ വിലയുടെ കാൽഭാഗംപോലും ചിലവു വരികയില്ലെന്നു കണക്കുകൊണ്ടു തെളിഞ്ഞു. എന്നാകിൽ, നിർമ്മാതാക്കൾ അമിതമായ ലാഭം എടുക്കുന്നു, അല്ലെങ്കിൽ നിർമ്മാണരീതിയുടെ മോശംകൊണ്ടു് അവർ കൂടുതൽ ചിലവ് വഹിക്കേണ്ടിവരുന്നു— ഇങ്ങനെയൊരു നിഗമനത്തിലാണ് ഹെൻട്രി എത്തിച്ചേർന്നതു്.

അടുത്തൊരു ദിവസം ഏതാനും ചങ്ങാതിമാർ തന്നെ സന്ദർശിച്ചപ്പോൾ, ഹെൻട്രി ആ ഘടികാരം വീണ്ടും അഴിച്ച് അതിൻെറ ഘടകങ്ങളെല്ലാം മേശപ്പുറത്ത് നിരത്തിയിട്ടു.

"ഇതെന്തൊരു കമ്പമാണ്? വാച്ചുകൊണ്ടു് ഇങ്ങനെ കളിക്കാൻ തുടങ്ങിയാലോ?"—ഒരു കൂട്ടുകാരൻ ചോദിച്ചു.

"ഇതു് കളിയല്ല കാര്യംതന്നെയാണ്. ഒരു വാച്ചു കമ്പനി തുടങ്ങിയാലെന്തെന്ന് ഞാൻ ചിന്തിക്കുകയായിരുന്നു."—ഹെൻട്രിയുടെ മറുപടി.

"വാച്ചുകമ്പനി തുടങ്ങുകയോ? എങ്ങനെ കിട്ടി ഈ ആശയം?"— എല്ലാവരുംകൂടി ഒരു കൂട്ടച്ചോദ്യം.

"അതോ, പറയാം: ഞാൻ മൂന്നു ഡോളർ—മുന്നൂറ സെൻറ്—കൊടുത്താണ് ഈ വാച്ചു വാങ്ങിയതു്. ഇതിൻെറ നിർമ്മാണത്തിന് ആകപ്പാടെ അമ്പതു സെൻറിലധികം ചിലവു വരികയില്ലെന്ന് ഞാൻ തെളിയിക്കാം.

"ആട്ടെ, ഹെൻട്രി, അമ്പതു് സെന്റുതന്നാൽ ഇതു പോലൊരു വാച്ചുണ്ടാക്കിത്തരാമോ?"— ഒരു ചങ്ങാതി കടന്നു ചോദിച്ചു.

"ഒരു വാച്ചുമാത്രം ഉണ്ടാക്കുന്ന കാര്യമല്ല ഞാൻ ചിന്തിക്കുന്നതു്. ആയിരക്കണക്കിനു് വാച്ചുകൾ ഒന്നിച്ചുണ്ടാക്കണം. വാച്ചിന്റെ സർവ്വസാധനങ്ങൾക്കും വെവ്വേറെ അച്ചുകളുണ്ടാക്കി, അവയെല്ലാം മേത്തരം യന്ത്രങ്ങളിൽ വാർത്തെടുക്കണം. അങ്ങനെ ചെയ്യുമ്പോൾ പ്രയത്നച്ചിലവു് കുറയും; നിർമ്മാണത്തിനുപയോഗിക്കുന്ന പദാർത്ഥങ്ങളൊന്നും പാഴായിപ്പോകയില്ല; ഓരോ വാച്ചും കുറഞ്ഞ വിലയ്ക്കു വില്ക്കാം; ഒട്ടെല്ലാവർക്കുംതന്നെ വാച്ചു വാങ്ങി ഉപയോഗിക്കാനിടവരികയും ചെയ്യും."

"പ്രയത്നച്ചിലവു് കുറയുമെന്നു പറഞ്ഞല്ലോ, അതെങ്ങനെയാണു്?"—വേറൊരു സ്നേഹിതൻ ചോദിച്ചു.

നിർമ്മാണത്തിനു് യന്ത്രങ്ങൾ ഉപയോഗിക്കുകയാണെങ്കിൽ, ജോലിക്കാർക്കു് സമയം ലാഭിക്കാൻ കഴിയും. പണിക്കോപ്പുകൾ തിരഞ്ഞുപിടിക്കാൻതന്നെ ജോലിക്കാർ എത്രയെത്ര സമയം പതിവായി നഷ്ടപ്പെടുത്തുന്നുണ്ടെന്നു ചിന്തിച്ചുനോക്കുക. പ്രയത്നത്തിലുണ്ടാകുന്ന സമയലാഭം കൂടുതൽ ഉല്പാദനത്തിനും, കൂടുതൽ ഉല്പാദനം സാധനത്തിന്റെ വിലക്കുറവിനും കാരണമാകും."

ഇത്രയും പറഞ്ഞു് ഹെൻട്രി കടലാസ്സും പെൻസിലും എടുത്തു്, നേരത്തെ ചിന്തിച്ചുവെച്ചിരുന്ന കണക്കുകൾ വിശദമായി കുറിച്ചു് സ്നേഹിതന്മാരെ ബോദ്ധ്യപ്പെടുത്തുകയായി. ആ കണക്കുകളുടെ വെളിച്ചത്തിൽ,

ഫെൻഡി തന്റെ വാദം ഇങ്ങനെ തുടന്നു: "ദിവസംപ്രതി രണ്ടായിരം വാച്ചുകൾ നിർമ്മിക്കാമെന്നും, ഓരോ വാച്ചിനും മുപ്പത്തേഴ സെന്റുമാത്രമേ ചിലവു് വരികയുള്ളൂ വെന്നും നാം കണ്ടുവല്ലൊ. ആ സ്ഥിതിയ്ക്കു് ഓരോ വാച്ചും അമ്പതു് സെൻറിനു് വില്ക്കാം. എങ്കിൽത്തന്നെ കമ്പനിക്കു് സകല ചിലവും കഴിച്ചു് ദിവസേന 250 ഡോളർ ലാഭം കിട്ടും."

"കണക്കെല്ലാം ശരി. എന്നാൽ ഒരു വാച്ചു് അമ്പതു് സെൻറിനു വില്ക്കുകയെന്ന വിഡ്ഢിത്തം വേണമോ? രണ്ടു ഡോളറെങ്കിലും വില ഈടാക്കരുതോ? അങ്ങനെ ചെയ്താൽ എന്താണു് വിരോധം?"— ഒരു കൊതിയൻ ചോദിച്ചു.

ഫെൻഡിയുടെ ഭാവം മാറി. ആ യുവാവു് ദ്രവസ്വരത്തിൽ ഇങ്ങനെ പറഞ്ഞു: "വ്യവസായത്തിൽ അമിതലാഭം എടുക്കുന്ന ശീലമാണു് നമ്മുടെ രാജ്യത്തിനുള്ള ഏററവും വലിയ ശാപം. ഒരു വ്യവസായി ആദ്യമായി നോക്കേണ്ടതു് പണമല്ല, ജനസേവനമാണു്. ഞാൻ ഒരു വ്യവസായം തുടങ്ങുകയാണെങ്കിൽ, ജനങ്ങളുടെ ആവശ്യം ഏററവും കുറഞ്ഞ ചിലവിൽ നിവ്വഹിച്ചുകൊടുക്കുവാനായിരിക്കും എന്റെ ശ്രമം. സാധനനിർമ്മാണത്തിനു് ഞാൻ നല്ല ഈടുള്ള പദാത്ഥങ്ങൾ മാത്രം ഉപയോഗിച്ചു് ജനങ്ങളുടെ വിശ്വാസം ആർജ്ജിക്കും; നിർമ്മാണച്ചിലവു് അങ്ങേയററം നിയന്ത്രിക്കും; ഉല്പാദനം പരാമവധി വദ്ധിപ്പിക്കും; സാധനങ്ങൾ കഴിയുന്നത്ര കുറഞ്ഞ വിലയ്ക്കു വില്ക്കും; അപ്പോൾ സാധനങ്ങൾ കൂടുതൽക്കൂ

തലായി ചിലവാകും. അങ്ങനെ, ന്യായമായ മാർഗ്ഗത്തിലൂടെ എനിക്കു് നല്ല ലാഭം കിട്ടുകയും ചെയ്യും."

"ഹെൻട്രി, നിങ്ങളെപ്പോലുള്ള ഒരു മരമണ്ടനെ ഞാൻ കണ്ടിട്ടില്ല." — മുൻപറഞ്ഞ പണക്കൊതിയൻ പിന്നെയും തലപൊക്കി. "വാസ്തവം പറഞ്ഞാൽ, പണം വാരിക്കോരിക്കൂട്ടാവുന്ന ഒരു വ്യവസായമാണു് നിങ്ങൾ കണ്ടുപിടിച്ചതു്. പക്ഷേ, അതിന്റെ ഫലമെടുക്കാൻ നിങ്ങൾക്കറിഞ്ഞുകൂടാ. ഒരു വാച്ചിനു് രണ്ടു ഡോളർ വില നിശ്ചയിച്ചാൽ, ആരെന്തു് ആക്ഷേപമാണു പറയുക? വ്യവസായത്തിന്റെ ഉദ്ദേശ്യം പണം ഉണ്ടാക്കുകയാണു്; അല്ലാതെ ജനസേവനവുമല്ല, ഒരു മണ്ണാംകട്ടയുമല്ല."

ഹെൻട്രി വിട്ടില്ല. ‘‘സ്നേഹിതന്മാരെ, നിങ്ങൾ എന്തൊക്കെപ്പറഞ്ഞാലും കൊള്ളാം, എന്റെ ആദർശം ശരിയാണെന്നു് എനിക്കു് ബോദ്ധ്യമുണ്ടു്. ജനസേവനംതന്നെയായിരിക്കണം, ഏതു കണ്ടുപിടുത്തത്തിന്റേയും ഏതു വ്യവസായത്തിന്റേയും പരമലക്ഷ്യം. പണത്തിനുവേണ്ടി മാത്രമുള്ള ഒരു വ്യവസായവും വിജയിക്കുവാൻ പോകുന്നില്ല; തല്ക്കാലം വിജയിച്ചാലും, ആ വിജയം അധികം നീണ്ടുനില്ക്കാൻ പ്രയാസം. സേവനസന്നദ്ധതയും സത്യസന്ധതയുമുള്ള ഒരു വ്യവസായിക്കു മാത്രമേ ശാശ്വതമായ വിജയം ഉണ്ടാകയുള്ളൂ.’’

അപ്പോൾ, വേറൊരു ചങ്ങാതി പറഞ്ഞു: ‘‘എന്റെ ഹെൻട്രി, നിങ്ങൾ പറയുന്ന ഈ ജനസേവനശീലവും സത്യസന്ധതയുംകൊണ്ടു് ലോകത്തിൽ ഒരു വ്യ

വസായിക്കും പണമുണ്ടാക്കാൻ സാദ്ധ്യമാവില്ല. നിങ്ങളെപ്പോലുള്ളവർ വ്യവസായത്തിനു പകരം സന്യാസം തുടങ്ങുകയാണ് ഭേദം."

എല്ലാവരും പൊട്ടിച്ചിരിച്ചു. ഹെൻട്രി ഫോഡ് കുലുങ്ങിയില്ല. അദ്ദേഹം പറഞ്ഞു: ''ചിരിക്കുന്നവർ ചിരിച്ചുകൊള്ളുക. ഒരു ദിവസം ഞാൻ, എന്തായാലും, ഒരു വ്യവസായശാല സ്വന്തമായി നടത്തും. അവിടെ സാധനങ്ങൾ ആയിരക്കണക്കിന് നിർമ്മിച്ച് ആദായവിലയ്ക്കു വില്ക്കും. സാധാരണക്കാരത്രയും അവ വാങ്ങും. നല്ലനല്ല യന്ത്രങ്ങൾ ഉപയോഗിച്ച് ഓരോ സാധനവും ആയിരമായിരക്കണക്കിനുണ്ടാക്കി ഏററവും കുറഞ്ഞ വിലയ്ക്കു വില്ക്കുന്നത് മഹത്തായ ഒരു രാജ്യസേവനവും ജനസേവനവുമാണെന്ന് ഞാൻ വിശ്വസിക്കുന്നു."

ഹെൻട്രിയുടെ മേശപ്പുറത്ത് അഴിച്ചുവിതറിയിരുന്ന വാച്ചിന്റെ കഷണങ്ങളൊന്നും അപ്പോൾ അവിടെ കണ്ടില്ല. ഈ സംവാദത്തിനിടയ്ക്ക് ഹെൻട്രി അവ പതുക്കെപ്പതുക്കെ കൂട്ടിയിണക്കി, വാച്ച് പൂർവ്വസ്ഥിതിയിലാക്കിക്കഴിഞ്ഞിരുന്നു. ''എടാ കേമാ'' എന്ന് പറഞ്ഞുകൊണ്ട് ഒരു ചങ്ങാതി ആ വാച്ചെടുത്ത് കാതിലേയ്ക്കു അടുപ്പിച്ചു. അതിന്റെ 'ടിക് ടിക്' ശബ്ദം മാറിമാറിക്കേട്ടുകൊണ്ടാണ് ചങ്ങാതിമാർ പിരിഞ്ഞത്.

# അദ്ധ്യായം—7

നാവികയന്ത്രങ്ങൾ ഉണ്ടാക്കുന്ന ആ കമ്പനിയിലെ പരിശീലനക്കാലം സാധാരണയായി മൂന്നു കൊല്ലമാണു്. പക്ഷെ, അവിടെനിന്നു് പഠിക്കാവുന്നതെല്ലാം ഹെൻട്രി ആ കാലാവധിക്കു മുമ്പുതന്നെ പഠിച്ചു് മററൊരു ജോലിയിലേയ്ക്കു തിരിയുകയായി. ആവിയന്ത്രങ്ങൾ ഉപയോഗിച്ചു് റോഡുപണിയും മററും നടത്തിക്കൊടുക്കുന്ന ഒരു സ്ഥാപനത്തിലെ മേൽനോട്ടക്കാരനായിട്ടാണു് ഹെൻട്രി അപ്പോൾ നിയമിതനായതു്. ആവിയുടെ ശക്തിയേയും, അതുകൊണ്ടു നടത്തുന്ന യന്ത്രശകടങ്ങളേയുംപററി പഠിക്കുവാൻ ഹെൻട്രിക്കു് പണ്ടേ ഭ്രമമായിരുന്നുവല്ലൊ. അക്കാര്യത്തിൽ കൂടുതൽ പരിചയം നേടുന്നതിനു് ഈ പുതിയ ഉദ്യോഗം വളരെ ഉപകരിച്ചു.

ഒരു ദിവസം ഹെൻട്രി ജോലികഴിഞ്ഞു് വാസസ്ഥലത്തെത്തിയപ്പോൾ, മേശപ്പുറത്തു് ഒരു കത്തു കിടക്കുന്നുണ്ടായിരുന്നു. വീട്ടിൽനിന്നു് മാർഗററു് അയച്ച ഒരു നീണ്ട എഴുത്തായിരുന്നു അതു്. ആകസ്മികമായി ഒരു അപകടം പററി അച്ഛൻ കിടപ്പിലാണെന്നും, അനുജനും തീരെ സുഖമില്ലെന്നും, കൃഷിപ്പണിയും മററും ശരിയ്ക്കു് നടക്കാതെ ഗൃഹകാര്യങ്ങൾ വല്ലാതെ കുഴഞ്ഞിരിക്കുകയാണെന്നും, അതുകൊണ്ടു് ഹെൻട്രി ഉടനെ തിരിച്ചെത്തണമെന്നുമായിരുന്നു കത്തിന്റെ സാരം.

എന്തു്, യന്ത്രപരിശീലനം നിൎത്തിവെച്ചു് വീട്ടിലേയ്ക്കു മടങ്ങണമെന്നോ? എങ്ങനെ മടങ്ങും? എങ്ങനെ മടങ്ങാതിരിക്കും? ഹെൻട്രി വിഷമത്തിലായി. കാൎയ്യത്തിന്റെ എല്ലാ വശങ്ങളും ഗാഢമായി ആലോചിച്ചിട്ടു്, ഒടുവിൽ, വീട്ടിലേയ്ക്കു തിരിക്കാൻതന്നെ ആ യുവാവു് തീരുമാനിച്ചു.

യന്ത്രപ്പണിയിലുള്ള കമ്പം കഴിഞ്ഞു് മകൻ മടങ്ങിയെത്തിയതിൽ അച്ഛനു് സന്തോഷമായി. ഹെൻട്രി ഉടനെ കൃഷിപ്പണിയിലേയ്ക്കു് പ്രവേശിച്ചു. നാട്ടുകാരും കരുതി, യന്ത്രജോലി മടുത്തിട്ടാണു് വില്യം ഫോൎഡിന്റെ പുത്രൻ മടങ്ങിപ്പോന്നതെന്നു്. എന്നാൽ കൃഷിപ്പണിയും യന്ത്രവിദ്യയും ഒന്നിച്ചിണക്കാനുള്ള ഒരു യത്നത്തിനാണു് ഹെൻട്രി പിന്നെ ഒരുമ്പെട്ടതു്. പുതിയ പുതിയ പണിക്കോപ്പുകളും യന്ത്രസാമഗ്രികളും ശേഖരിച്ചു് ആ യുവാവു് തന്റെ പഴയ പണിപ്പുരയൊന്നു പരിഷ്കരിച്ചു. കുട്ടിക്കാലത്തു് താൻ ആശ്രയിച്ചിരുന്ന പ്രാകൃതങ്ങളായ ചില ഉപകരണങ്ങൾ വീണ്ടും കണ്ടപ്പോൾ ഹെൻട്രിക്കു് ചിരിക്കാൻ ധാരാളം വകയുണ്ടായിരുന്നതാനും.

നിലം താനേ ഉഴുന്നതിനു പററിയ ഒരു യന്ത്രം കണ്ടുപിടിക്കാനായിരുന്നു ഹെൻട്രിയുടെ ആദ്യത്തെ ഉദ്യമം. കുതിരകളെ പൂട്ടിയാണു് അക്കാലം ഉഴവു് നടത്തിയിരുന്നതു്. ആണ്ടിൽ ഒരു പ്രത്യേകഘട്ടത്തിൽ മാത്രം വരുന്ന ഉഴവുജോലിക്കുവേണ്ടി ആണ്ടുവട്ടം മുഴുവനും ഒട്ടുവളരെ കുതിരകളെ തീററിപ്പോററുന്നതു് എത്രയോ

വ്യയഹേതുകമാണെന്നു് ഹെൻറി മനസ്സിലാക്കി. യന്ത്രങ്ങൾക്കാണെങ്കിൽ, പണിയെടുക്കുന്ന കാലത്തല്ലേ ഭക്ഷണം വേണ്ടൂ,— അതും, കുറേ വിറകും വെള്ളവും മാത്രം! കുതിരകൾ വളരെ ദിവസംകൊണ്ടു ചെയ്യുന്ന ജോലി, ഒരു യന്ത്രംമൂലം വളരെ ചുരുങ്ങിയ സമയത്തിനകം നടത്തുകയും ചെയ്യാം. ഇതൊക്കെയായിരുന്നു ഹെൻറിയുടെ യുക്തി.

പരീക്ഷണാർത്ഥം ഒരു ഉഴവുയന്ത്രം ഉണ്ടാക്കാനുള്ള ജോലിയാരംഭിച്ചുകഴിഞ്ഞു. അതിലേയ്ക്കു് അത്യാവശ്യം വേണ്ട ചില സാമഗ്രികൾമാത്രം ഹെൻറി പുതുതായി ശേഖരിച്ചു; മററുപലതും പണിപ്പുരയിൽനിന്നു കണ്ടെടുത്ത പഴയ സാധനങ്ങൾതന്നെ. വലിയ മുതൽമുടക്കു കൂടാതെ പ്രാരംഭപരീക്ഷണം നടത്താനായിരുന്നു ഹെൻറിയുടെ വട്ടം. അങ്ങനെ ചെയ്തിട്ടാണല്ലോ ഓരോ കുററവും കുറവും പരിഹരിച്ചു് ഒരു കണ്ടുപിടുത്തം പൂർത്തിയാക്കുക. ഹെൻറി പരീക്ഷണാർത്ഥം നിർമ്മിച്ച ആ യന്ത്രം, ഏതായാലും, പലരുടേയും ശ്രദ്ധയെ ആകർഷിച്ചു. അതു് ആദ്യമായി നടത്തിനോക്കിയ ദിവസം പാടത്തു് എന്തു് ആൾത്തിരക്കായിരുന്നെന്നോ? ഹെൻറിയുടെ അച്ഛനും സഹോദരിയും അവിടെ നേരത്തേ എത്തിയിരുന്നു. കൂട്ടത്തിൽ ചില കുസൃതിക്കാർ പതുക്കെപ്പറഞ്ഞു, ആ ഉഴവുയന്ത്രം കുതിരകളെക്കൊണ്ടുതന്നെ കെട്ടിവലിപ്പിക്കേണ്ടിവരുമെന്നു്. ഹെൻറിയുടെ പഴയ ചങ്ങാതിയായ "മിസ്റ്റർ ആവി"യുടെ ശക്തിയുണ്ടോ അവർ അറിയുന്നു?

ബോയിലറിൽനിന്ന് ആവി തുറന്നുവിട്ടതോടെ, യന്ത്രത്തിന്റെ സിലിണ്ടറിനോടു ബന്ധപ്പെട്ടുനിന്നിരുന്ന ചാമ്പുദണ്ഡ് ചലിച്ചുതുടങ്ങി. ആ ചലനത്തിന്റെ പ്രതിഫലനം വഴിക്കുവഴി പകന്ന് യന്ത്രത്തിന്റെ ചക്രങ്ങളിലെത്തി. യന്ത്രം അതാ, നിലം ഉഴുതുമറിച്ചുകൊണ്ടു് ഒരോട്ടം! പക്ഷെ, സ്വല്പം കഴിഞ്ഞപ്പോൾ അതു് പെട്ടെന്ന് നിലച്ചുപോയി! "ആവിയുടെ ശക്തി കുറഞ്ഞിട്ടാണ്, മറെറാന്നുകൊണ്ടുമല്ല" എന്ന് ഹെൻട്രി വിളിച്ചുപറഞ്ഞു. പക്ഷെ, അച്ഛൻ വിട്ടില്ല. "ഞാൻ പറയാറില്ലേ, യന്ത്രങ്ങളെ ആശ്രയിക്കാൻ പാടില്ലെന്ന്. കണ്ടോ, കുറച്ചുദൂരം ചെന്നപ്പോൾ യന്ത്രം അതിന്റെ സ്വഭാവം കാണിച്ചതു്!"

അപ്പോൾ ഹെൻട്രി പറഞ്ഞു: "ഇത്രയും ദൂരമെങ്കിലും ഓടിയതു് ഈ പരീക്ഷണത്തിന് ഒരു വിജയംതന്നെയാണ്. ഇനിയങ്ങോട്ടുള്ള പരീക്ഷണം കൂടുതൽ കൂടുതൽ വിജയകരമാകുമെന്നും, ഞാൻ ഉദ്ദേശിക്കുന്ന ദൂരത്തിലും വേഗത്തിലും ഇമ്മാതിരി യന്ത്രങ്ങൾ ഓടിക്കാൻ സാധിക്കുമെന്നും ഇന്നത്തെ അനുഭവംകൊണ്ടു് എനിക്കു ബോദ്ധ്യംവന്നിരിക്കുന്നു." — അവിടെ കൂടിയിരുന്നവരിൽ ചിലർക്കെങ്കിലും തോന്നി, ആ യുവാവു് ഒരുകാലത്തു് നല്ലൊരു യന്ത്രനിർമ്മാതാവായിത്തീരുമെന്ന്.

ഓരോ പരീക്ഷണത്തിലും നേരിടുന്ന പരാജയത്തിന് പരിഹാരംതേടിക്കൊണ്ടു് ഹെൻട്രി തന്റെ പരിശ്രമം തുടന്നു. വെള്ളം തിളപ്പിച്ചുണ്ടാക്കുന്ന ആവികൊണ്ടുമാത്രം യന്ത്രങ്ങൾ നടത്താമെന്നുവെച്ചാൽ പന്തിയാ

വില്ലെന്നു് മേല്പറഞ്ഞ പരീക്ഷണംമൂലം ഏതാണ്ടു് വക്തമായി. പെട്രോൾഎണ്ണ ഉപയോഗിച്ചു് അതിൽനിന്നു സംഭരിക്കുന്ന ഗ്യാസുകൊണ്ടു് നടത്താവുന്ന ഒരു മാതിരി യന്ത്രം ഓട്ടോ എന്നപേരായ ഒരു ജർമ്മൻകാരൻ കണ്ടുപിടിച്ചിട്ടുണ്ടെന്നു് ഏതോ ഒരു മാസികയിൽ കുറേ മുമ്പു് വായിച്ചിരുന്നതു് ഹെൻട്രിയുടെ ഓർമ്മയിൽ വന്നു. അമ്മാതിരി യന്ത്രം ഒന്നഴിച്ചുനന്നാക്കാൻ തരപ്പെട്ടെങ്കിൽകൊള്ളാമെന്നായി, പുള്ളിക്കാരന്റെ പിന്നത്തെ മനോരഥം. ഏതു മാതിരി യന്ത്രവും ഒരു വട്ടം കാണുകയോ കൈപ്പെരുമാററംനടത്തുകയോ ചെയ്താൽ, പിന്നെ അതും അതിനപ്പുറവും കണ്ടുപിടിക്കാനും കൊണ്ടുനടക്കാനുമുള്ള ഒരു വൈഭവം ഹെൻട്രി ഫോർഡിനു് വിശേഷാലുണ്ടായിരുന്നു.



# അദ്ധ്യായം—8

മാർഗരററ് ഒരു ദിവസം ഇങ്ങനെയൊരു പരാതി പറഞ്ഞു: "പള്ളിയിൽനിന്നു പുറത്തിറങ്ങിയപ്പോഴേ ഹെൻട്രി പാഞ്ഞിങ്ങു പോന്നുകളഞ്ഞു, അല്ലേ? ആ പെൺകുട്ടികൾ പലരും പരിചയപ്പെടാൻ കാത്തുനില്ക്കുകയായിരുന്നു. ഇങ്ങനെയുണ്ടോ, ഒരു ഉപചാരമില്ലായ്മ?"

"ആര്, പെൺകുട്ടികളോ? ആ തത്തച്ചുണ്ടികളുടെ ചിലയ്ക്കലും കേട്ടുനില്ക്കാൻ എനിക്കു നേരമില്ല."—ഹെൻട്രി കണക്കിനു മറുപടികൊടുത്തു.

സഹോദരന്റെ വിവാഹം നടന്നുകാണ്മാൻ മാർഗരററിന് വലിയ മോഹമായിരുന്നു. പക്ഷെ, വിവാഹക്കാര്യം വല്ലതും പറഞ്ഞുതുടങ്ങിയാൽ ഹെൻട്രി അപ്പോഴേ തെററും — അതായിരുന്നു പതിവ്. ഒടുവിൽ, സഹോദരിയുടെ കടുംപിടുത്തംകൊണ്ടാണെന്നുതന്നെ പറയാം, ഹെൻട്രി തന്റെ ജീവിതസഖിയായി ഒരുവളെ തിരഞ്ഞെടുക്കാൻ നിശ്ചയിച്ചു. ക്ലാര ബ്രയൻറ് എന്നായിരുന്നു ആ യുവതിയുടെ പേര്. കഴിച്ചിലിന്നു സാമാന്യം വകയുള്ള ഒരു കർഷകകുടുംബത്തിലെ അംഗമായിരുന്നു ക്ലാര. സൗന്ദര്യവും സൗശീല്യവും ഒത്തിണങ്ങിയ ഒരു യുവതി!

മകൻ വിവാഹംചെയ്ത് നാട്ടിൽത്തന്നെ കഴിച്ചുകൂട്ടുമെന്നു കണ്ടപ്പോൾ, വില്യം ഫോർഡ് വളരെ സന്തോഷിച്ചു. അദ്ദേഹം ഉടനെ കുറേ ഭൂമി ഹെൻട്രിക്ക് സ്വന്ത

മായി വിട്ടുകൊടുക്കുകയും, ഒരു പുതിയ വീടു് പണിയിക്കാൻവേണ്ട നിർദ്ദേശങ്ങൾ നല്കുകയുംചെയ്തു. തനിക്കു കിട്ടിയ കൃഷിസ്ഥലങ്ങളിൽനിന്നുതന്നെ കുറേ മരങ്ങൾ മുറിപ്പിച്ചു്, നല്ല സൗകര്യമുള്ള ഒരു സ്ഥാനത്തു് ഹെൻട്രി എത്രയും ഭംഗിയായി ഒരു കെട്ടിടം പണികഴിപ്പിച്ചു. ശില്പകലാപരമായി ചില പൊടിക്കൈകളും ഹെൻട്രി ആ ഭവനനിർമ്മാണത്തിൽ പ്രയോഗിക്കുകയുണ്ടായി. അടുക്കളയുടെ ഉള്ളിൽത്തന്നെ വെള്ളം കിട്ടാൻ തക്കവണ്ണം കുഴലിണക്കിയതും മററും അന്നത്തെ സ്ഥിതിയ്ക്കു് വലിയ കാര്യങ്ങളായിരുന്നു.

വിവാഹം കഴിഞ്ഞു് ഹെൻട്രിയും ഭാര്യയും പുതിയ ഗൃഹത്തിൽ താമസമാക്കി. ക്ലാരയ്ക്കു് ആ ഭവനവും പരിസരങ്ങളും നന്നേപ്പിടിച്ചു. നവദമ്പതികളുടെ ജീവിതം സുഖമായങ്ങനെ നീങ്ങിത്തുടങ്ങി. ഹെൻട്രി കൃഷിപ്പണിയിലും യന്ത്രവേലയിലും ഒന്നിച്ചുതന്നെ ശ്രദ്ധപതിപ്പിച്ചു; ക്ലാര മുഖ്യമായി ഗൃഹജോലികളിലും. വീടും വീട്ടുസാമാനങ്ങളും വൃത്തിയാക്കിവയ്ക്കാനും, ആഹാരത്തിനുവേണ്ട പദാർത്ഥങ്ങൾ പാകംപോലെ ശേഖരിച്ചു സൂക്ഷിക്കാനും, തയ്യൽ മുതലായ കൈവേലകൾ നടത്താനും ആ പെൺകൊടിക്കു് എന്തൊരു പാടവമായിരുന്നെന്നോ? കൃഷിപ്പണിയിൽ ഹെൻട്രി പല പുതിയ ചിട്ടകളും മുറകളും ഏർപ്പെടുത്തിയതിന്റെ ഫലമായി കൂടുതൽ വിളവു് കിട്ടിത്തുടങ്ങിയതും ആ കൊച്ചുകുടുംബത്തിന്റെ ഐശ്വര്യം വർദ്ധിപ്പിക്കുകയായി.

ഒരു ദിവസം അത്താഴം കഴിഞ്ഞു്, ഭാര്യയും ഭർത്താ

വും ഒരു മേശവിളക്കിന്നരികേ ഇരിപ്പുറപ്പിച്ചു. യന്ത്ര വിദ്യയെപ്പററി പ്രതിപാദിക്കുന്ന ചില മാസികകളുടെ പുതിയ ലക്കങ്ങരം പരിശോധിക്കുവാനായിരുന്നു ഹെൻ്റിയുടെ വട്ടം. ക്ലാരയാകട്ടെ, നേരത്തേ തുടങ്ങിവെച്ചിരുന്ന ഒരു തയ്യൽജോലി പൂൎത്തിയാക്കാനുള്ള ഉത്സാഹത്തിലായിരുന്നു.

മാസികകരം തിരിച്ചും മറിച്ചും നോക്കിക്കൊണ്ടിരുന്ന ഹെൻ്റി പെട്ടെന്നു പറഞ്ഞു: "ശരി; അങ്ങനെയൊരു കണ്ടുപിടുത്തത്തിന് സാദ്ധ്യത ഉണ്ടെന്നായല്ലൊ."

"എന്തു കണ്ടുപിടുത്തമാണാവോ?" — സൂചിമുനയിൽനിന്നു് കണ്ണെടുക്കാതെ ക്ലാര ചോദിച്ചു.

"കുതിരകളുടെ സഹായംകൂടാതെ താനേ ഓടിക്കാവുന്ന ഒരു വണ്ടി. ഹാ! അങ്ങനെയൊരു വണ്ടി കണ്ടുപിടിക്കണമെന്നായിരുന്നു എൻ്റേയും മോഹം. അതു് സാദ്ധ്യമാണെന്നു് ഇപ്പോരം ഒരു ഫ്രഞ്ചുശാസ്ത്രജ്ഞൻ തെളിയിച്ചിരിക്കുന്നു. ഇനി, എൻ്റെ പരീക്ഷണങ്ങരം തുടൎന്നുനടത്താതെ തരമില്ല."

ഹെൻ്റി കാൎയ്യമായിത്തന്നെയാണു് സംസാരിക്കുന്നതെന്നു് ക്ലാരയ്ക്കു മനസ്സിലായി. അവരം പറഞ്ഞു: "അമ്മാതിരി കണ്ടുപിടുത്തങ്ങളേച്ചൊല്ലി നമ്മരം ഇനി അത്ര ക്ലേശിക്കേണ്ട കാൎയ്യമില്ലെന്നു തോന്നുന്നു. നമുക്കു സുഖമായിക്കഴിയാൻ വേണ്ടതെല്ലാം ഇപ്പോഴുണ്ടു്."

''നമ്മുടെ കാൎയ്യം മാത്രമല്ല എൻ്റെ ചിന്താവിഷയം. താനേ ഓടിക്കാവുന്ന ആ വണ്ടിയില്ലേ, അതു് ശരി

യാംവണ്ണം നടപ്പിൽവരുത്തിയാൽ ലോകത്തിന്നു് അതുകൊണ്ടു വലിയ ഉപകാരമുണ്ടാവും. ഞാൻ യന്ത്രപരിശീലനം നിർത്തി നാട്ടിലേയ്ക്കു പോന്നതു് അബദ്ധമായി. ഇവിടെയിരുന്നുകൊണ്ടു് അമ്മാതിരി പരീക്ഷണമൊന്നും സാദ്ധ്യമല്ല. നമുക്കു് ഡിട്രോയിററ്നഗരത്തിലേയ്ക്കു് ഉടനെ താമസം മാററണം.''

ഇപ്പറഞ്ഞ കാര്യത്തിൽ ഭാര്യയുടെ പ്രതികരണമെന്തെന്നു് ഹെൻട്രി ഉററു സൂക്ഷിച്ചു. 'നന്മകളാൽ നിറഞ്ഞ' ആ നാട്ടിൻപുറവും അവിടത്തെ ജീവിതസൗകര്യങ്ങളും വെടിഞ്ഞു്, പരിചയമില്ലാത്ത ഒരു നഗരത്തിൽച്ചെന്നു് കഷ്ടപ്പെട്ടു ജീവിക്കുവാൻ എങ്ങനെയാണു് ക്ലാര തയ്യാറാവുക? എത്ര നല്ല ഒരു പുതിയ വീടു്! എത്ര ഫലഭൂയിഷ്ഠമായ കൃഷിസ്ഥലം! എത്ര ആരോഗ്യകരമായ പരിസരം!—ഇത്രയും നല്ല ഒരു വാസസ്ഥലം പെട്ടെന്നു് കൈവിടുകയെന്നോ?

ക്ലാര കുറച്ചുനേരം ചിന്താമഗ്നയായിരുന്നു. ഒടുവിൽ പറഞ്ഞതെന്താണെന്നല്ലേ? "ഹെൻട്രി, നിങ്ങൾ ഒരു കാര്യം നിശ്ചയിച്ചുകഴിഞ്ഞാൽ, അതിൽനിന്നു പിന്മാറുകയില്ലെന്നു് ഞാൻ നന്നായി മനസ്സിലാക്കിയിട്ടുണ്ടു്. ഉള്ളിൽത്തട്ടിയ പ്രചോദനം പ്രവൃത്തിരൂപത്തിൽ കൊണ്ടുവരാതെ നിങ്ങൾക്കു് സ്വസ്ഥതയുണ്ടാവുകയില്ലെന്നും എനിക്കറിയാം. അതിനാൽ നിങ്ങളുടെ ഇംഗിതത്തിന്നു് ഞാൻ ഒരു തടസ്സവും പറയുന്നില്ല. നമുക്കു് ഡിട്രോയിററ്നഗരത്തിലേയ്ക്കു് പാർപ്പു മാററാം. ഞാൻ നിങ്ങളുടെ പ്രയത്നശീലത്തിൽ പൂർണ്ണമായും വിശ്വസിക്ക

ന്നു." — മർത്ത്യഹിതത്തിന്ന വഴങ്ങുന്ന ഒരു ഭാര്യയുടെ വാക്കുകളാണിവ, അല്ലേ?

ഹെൻട്രി തൻെറ വീടും കൃഷിസ്ഥലങ്ങളും അനുജനെ ഏല്പിച്ചുകൊണ്ടു് ഡിട്രോയിററ്നഗരത്തിലേയ്ക്കു് പുറപ്പെടാൻ ബദ്ധപ്പെടുകയായി. 'കെട്ടുംകെട'യുമായി ആ യാത്രയ്ക്കിറങ്ങുമ്പോറം ക്ലാര ഒരു ചോദ്യം: "യന്ത്രവണ്ടി കണ്ടുപിടിച്ചതിനുശേഷം നമ്മറം ഇങ്ങോട്ടുതന്നെ പോരുമല്ലോ?" എന്നു്. "തീച്ചയായും" — ഭാര്യയുടെ തോളിൽ തട്ടിക്കൊണ്ടു് ഹെൻട്രിഫോർഡ് മറുപടി പറഞ്ഞു.

'ഡിയർബോൺ' എന്നു പറയപ്പെടുന്ന ആ നാട്ടിൻപുറംവിട്ടു് ഫോർഡും ഭാര്യയും ഡിട്രോയിററ്നഗരത്തിലെത്തി. പത്തുകൊല്ലംമുമ്പു് ഹെൻട്രിഫോർഡ് കണ്ടിരുന്ന നിലയിൽനിന്നെല്ലാം വളരേയധികം വികസിച്ചു കഴിഞ്ഞിരുന്നു ആ നഗരം. പുതിയ പുതിയ വ്യവസായമന്ദിരങ്ങളും യന്ത്രശാലകളുംതന്നെ എത്രയായിരുന്നെന്നോ? വിദ്യുച്ഛക്തിയുടെ പ്രയോഗവും അവിടെ നടപ്പായിത്തുടങ്ങിയിരുന്നു. 'എഡിസൺ എലക്ട്രിക്കമ്പനി' എന്ന പേരിൽ ഒരു സ്ഥാപനംതന്നെ ഹെൻട്രി അവിടെ കണ്ടു; ചെന്നപാടേ, ആ കമ്പനിയിൽ ഒരു ജോലി കരസ്ഥമാക്കാൻ അദ്ദേഹത്തിന്നു് പ്രയാസമുണ്ടായതുമില്ല.

'ബാഗ്ലി എവന്യൂ' എന്ന തെരുവിൽ ഒരു ചെറിയ വീടു് ഹെൻട്രിഫോർഡ് വാടകയ്ക്കെടുത്തു; ആ കെട്ടിടത്തോടു തൊട്ടുതന്നെ അദ്ദേഹം ഒരു പണിപ്പുര

യും സജ്ജമാക്കി. എഡിസൺകമ്പനിയിലെ ജോലി കഴിഞ്ഞാൽ പിന്നെ, ഹെൻട്രി ഫോർഡ് സമയമധികവും കഴിച്ചുകൂട്ടിയതു് ആ പണിപ്പുരയിലായിരുന്നു. യന്ത്രവണ്ടി കണ്ടുപിടിച്ചു് നടപ്പിൽ കൊണ്ടുവരാനുള്ള പരിശ്രമംതന്നെ!

ഡയനാമോയുടെ ഘടനയും അതിന്റെ പ്രവർത്തനവും, ആയിടെ, ഹെൻട്രി ഉറവപഠിച്ചു. U ആകൃതിയിലുള്ള ഒരു കാന്തം, അതിന്റെ ഉള്ളിൽ കറങ്ങിക്കൊണ്ടിരിക്കുന്ന ഒരു കമ്പിച്ചുരുൾ—ഇത്രയുമാണു് ഒരു ഡയനാമോയുടെ പ്രധാന ഭാഗങ്ങൾ. കറങ്ങുന്ന കമ്പിയിൽ നിന്നു് ബഹിർഗ്ഗമിക്കുന്ന വൈദ്യുതി തട്ടിച്ചാൽ, പെട്രോൾവാതകം പാകത്തിനു് കത്തിച്ചു് യന്ത്രം നടത്താനുള്ള ഊർജ്ജം ഉല്പാദിപ്പിക്കാമെന്നു് ഹെൻട്രി കണ്ടുവെച്ചു. തന്റെ സങ്കല്പത്തിലിരിയ്ക്കുന്ന യന്ത്രവണ്ടി ഓടിക്കാനുള്ള ഉപായം തേടുകയായിരുന്നു ആ ബുദ്ധിശാലി.

ഹെൻട്രി ഫോർഡിന്റെ കാര്യത്രാണി മനസ്സിലാക്കിയ എഡിസൺകമ്പനിക്കാർ അദ്ദേഹത്തെ തങ്ങളുടെ മെക്കാനിക്കൽഡിപ്പാർട്ടുമെണ്ടിന്റെ മാനേജർ സ്ഥാനത്തേയ്ക്കു നിയമിക്കുകയായി. രാവിലെ ആറുമുതൽ വൈകുന്നേരം ആറുവരെ പന്ത്രണ്ടു മണിക്കൂറായിരുന്നു ആ കമ്പനിയിലെ ജോലിസമയം. ഹെൻട്രിയുടെ കീഴിൽ നാല്പതു് സ്ഥിരജോലിക്കാരും, അഞ്ചു പകരക്കാരുമാണുണ്ടായിരുന്നതു്. ജോലിക്കാരിൽ പലരും രോഗവശാൽ കൂടെക്കൂടെ മുടങ്ങാറുണ്ടെന്നു് ഹെൻട്രി മനസ്സിലാക്കി. അതിന്റെ യഥാർത്ഥഹേതുക്കളെപ്പററി അദ്ദേഹം

നല്ലവണ്ണം പഠിച്ചു. ജോലിസമയത്തിന്റെ ദൈർഘ്യം;—അതാണു് ആ ദുരവസ്ഥയ്ക്കു് അദ്ദേഹം കണ്ടുപിടിച്ച പ്രധാന കാരണം. ജോലിസമയം ചുരുക്കിയാലും ശരിയായ നിയന്ത്രണമുണ്ടെങ്കിൽ കൂടുതൽ ജോലി നടത്തിക്കാമെന്നും, ജോലിക്കാരന്റെ ആരോഗ്യവും സംതൃപ്തിയുമാണു് ഏതു ജോലിയുടേയും വിജയരഹസ്യമെന്നും ഹെൻറി ഫോർഡ് മനസ്സിലാക്കി. അദ്ദേഹം അതിനെപ്പററി കമ്പനിയിലെ ഒരു അധികാരിയോടു സംസാരിച്ചപ്പോൾ കിട്ടിയ മറുപടി ഇതായിരുന്നു: "നിങ്ങൾക്കു ചില നല്ല അഭിപ്രായങ്ങളുണ്ടു്. പക്ഷെ, അവ പ്രയോഗത്തിൽ കൊണ്ടുവരാൻ പററുകയില്ലെന്നേയുള്ളു. നിങ്ങളെ സ്വതന്ത്രനായിവിട്ടാൽ നിങ്ങൾ ഇവിടത്തെ ചട്ടങ്ങളെല്ലാം കീഴ്മേൽ മറിച്ചു്, ഞങ്ങളുടെ സ്ഥാപനംതന്നെ തകർത്തുകളഞ്ഞേക്കും."—ഹെൻറി ഫോർഡ് പിന്നെ ആ കമ്പനിപ്രവർത്തകരോടു് തത്വോപദേശം ചെയ്യാൻ തുനിഞ്ഞില്ല.

നമ്മുടെ കഥാനായകൻ തന്റെ വിശ്രമസമയമത്രയും സ്വന്തമായുള്ള ശാസ്ത്രീയകണ്ടുപിടുത്തങ്ങൾക്കായ് വിനിയോഗിച്ചുകൊണ്ടിരുന്നു. ഒരു സിലിണ്ടർ മാത്രമുള്ളതും, പെട്രോൾകൊണ്ടു നടത്താവുന്നതുമായ ഒരു എഞ്ചിൻ അദ്ദേഹം കണ്ടുപിടിച്ചുകഴിഞ്ഞു. ഏതോ ഒരു പഴയ ബോയിലറിൽനിന്നു് എടുത്ത കുഴലാണു് ആ യന്ത്രത്തിന്റെ സിലിണ്ടറായി ഉപയോഗിച്ചതു്. പെട്രോൾ ആവിയാക്കി വായുവുമായി സംയോജിപ്പിക്കുന്നതിനും വൈദ്യുതി തട്ടിച്ചു് വാതകം പാകത്തിനു കത്തിച്ചു

ഊർജ്ജം ഉല്പാദിപ്പിക്കുന്നതിനും ആ യന്ത്രത്തിനുള്ളിൽ ചില സജ്ജീകരണങ്ങളുണ്ടായിരുന്നു. പരീക്ഷണം നടക്കുമ്പോൾ യന്ത്രത്തിലേയ്ക്ക് പെട്രോൾ തുള്ളിത്തുള്ളിയായി ഇററിക്കുന്ന ജോലി ക്ലാരയാണ് നടത്തിയിരുന്നത്. തുള്ളികൾ കൂട്ടുകയോ കുറയ്ക്കുകയോ ചെയ്തിട്ട് സ്ഫോടനങ്ങളുടെ ക്രമനില തെററാതിരിക്കാൻ അവർ പ്രത്യേകം ശ്രദ്ധിച്ചു. ആ ജോലിയിൽ താൻ വിജയിക്കുമ്പോഴെല്ലാം ഭർത്താവിന്റെ മുഖത്ത് വിരിയുന്ന സംതൃപ്തിയുടെ മൃദുഹാസം കണ്ട് അവർ കൃതാർത്ഥതയടയുക പതിവായിരുന്നു.



# അദ്ധ്യായം—9

ഒരു ഞായറാഴ്ച ഉച്ചകഴിഞ്ഞു്, ക്ലാരയും ഹെൻട്രിയും നാട്ടുവിശേഷങ്ങൾ പറഞ്ഞങ്ങനെ ഇരിക്കുകയായിരുന്നു. പ്രസിഡണ്ടു് ബെഞ്ചമിൻഹാരിസന്റെ സ്ഥാനാരോഹണവും മററുമായിരുന്നു അവരുടെ സംഭാഷണവിഷയം. അതിനിടയ്ക്കു് ഹെൻട്രി പെട്ടെന്നു് ഒരു തുണ്ടുകടലാസ്സെടുത്തു് എന്തോ ഒരു പ്ലാൻ വരച്ചുതുടങ്ങി.

"ഈ കടലാസ്സ് തീരെ ചെറുതാണു്. ഒരു വലിയ കഷണം തരിക."—അദ്ദേഹം ഭാര്യയോടു പറഞ്ഞു.

ക്ലാര തപ്പിത്തടഞ്ഞു് വേറൊരു കടലാസ്സെടുത്തു കൊടുത്തു. ഒരു പുറത്തു് എന്തോ ഒരു പാട്ടു് അച്ചടിച്ചിരുന്ന ആ കടലാസ്സിന്റെ മറുപുറത്തു് ഹെൻട്രി തന്റെ പ്ലാൻ കുത്തിക്കുറിച്ചു തയ്യാറാക്കി. രണ്ടുപേർക്കു് യാത്ര ചെയ്യാൻ പററിയ ഒരു മോട്ടോർവണ്ടിയുടെ രൂപം കടലാസ്സിലേക്കു് പകർത്തുകയായിരുന്നു അദ്ദേഹം.

അത്ര പെട്ടെന്നു് അങ്ങനെയൊരു പ്രചോദനത്തിനുണ്ടായ കാരണം എന്തായിരുന്നെന്നോ? ഓട്ടോ എന്ന ജർമ്മൻകാരൻ കണ്ടുപിടിച്ച യന്ത്രത്തിന്റെ കാര്യം ഏറെനാളായിട്ടു് ഹെൻട്രിയുടെ തലയിൽ കിടന്നു കളിക്കുകയായിരുന്നുവല്ലോ. അത്തരത്തിൽപ്പെട്ട ഒരു യന്ത്രം അഴിച്ചുനന്നാക്കാൻ, ഈയിടെ, അദ്ദേഹത്തിനു് ഒരു അവസരം ലഭിച്ചു. തേടിയ വള്ളി അങ്ങനെ കാലിൽ ചുററിയാൽ ഹെൻട്രിയുണ്ടോ അതു പാഴാക്കുന്നു?

ഓട്ടോ എന്ന ശാസ്ത്രജ്ഞൻ കണ്ടുപിടിച്ച യന്ത്രത്തിന്റെ സ്വഭാവം ഇവിടെ ചുരുക്കത്തിലൊന്നു സൂചിപ്പിച്ചുകൊള്ളട്ടെ: അതു് ഒരു ഗ്യാസ് എഞ്ചിനാണു്. അതിന്റെ ചാമ്പുദണ്ഡു് അഥവാ പിസ്റ്റൺ താഴേയ്ക്കു ചലിക്കുമ്പോൾ, ഗ്യാസ് സിലിണ്ടറിലേയ്ക്കു് പ്രവേശിക്കുന്നു. മേല്പോട്ടുള്ള അടുത്ത ചലനം ആ ഗ്യാസിനെ ശക്തിയായി അമൎത്തുന്നു. ആ സമ്മൎദ്ദംകൊണ്ടു് ഗ്യാസ് കത്തുമ്പോൾ ഉണ്ടാകുന്ന വികസനം ചാമ്പുദണ്ഡിനെ ശക്തിയോടെ താഴേയ്ക്കു് തള്ളുന്നു; വീണ്ടും പിസ്റ്റൺ മുകളിലേയ്ക്കുയരുമ്പോൾ, ഉപയോഗിച്ചുകഴിഞ്ഞ ഗ്യാസ് വെളിയിലേയ്ക്കു തള്ളപ്പെടും. ഓരോ വട്ടവും ഗ്യാസ് ആളുന്നതിനു് ചാമ്പുദണ്ഡു് രണ്ടുപ്രാവശ്യം മേലോട്ടും രണ്ടുപ്രാവശ്യം കീഴോട്ടും ചലിക്കേണ്ടതുണ്ടു്. അങ്ങനെ ഓരോ ആളലിനും പിസ്റ്റൺ ആകെ നാലു പ്രാവശ്യം ചലിക്കുന്നതിനാൽ, ഓട്ടോ കണ്ടുപിടിച്ച ആ യന്ത്രത്തിനു് Four-cycle gas engine എന്നാണു് പേർ പറയുക. ചതുൎവ്വിധചലനതത്വപ്രകാരം നടക്കുന്ന യന്ത്രമെന്നൎത്ഥം.

ഹെൻറി ഫോർഡ് ഏതാണ്ടു ഈ മാതൃക പിടിച്ചുള്ള ഒരു യന്ത്രവാഹനം സ്വന്തമായുണ്ടാക്കാനാണു് ഒരുമ്പെട്ടതു്. അതിനുള്ള സാമഗ്രികൾ ശരിപ്പെടുത്തിയെടുക്കാൻതന്നെ വലിയ ശ്രമവും ക്ലേശവും വേണ്ടിവന്നു. ഹെൻറിയുടെ പണിപ്പുരയിൽ തട്ടുംമുട്ടും, വിളക്കും വെട്ടവും ഒഴിഞ്ഞ നേരമുണ്ടായില്ല. ഏറെനാളത്തെ പണിപ്പാടു കഴിഞ്ഞു് മെല്ലറഞ്ഞ യന്ത്രം കൂട്ടിയിണക്കിത്തു

ടങ്ങിയപ്പോഠം, അതിൻെറ സ്റ്റീയറിംഗ് ഗീയറിനു് ഒരു തരക്കേടുള്ളതായി കണ്ടു. വഴിത്തിരിവുകളിലും മററും വെച്ചു് വണ്ടിയുടെ ഗതി അനായാസം വളച്ചും തിരിച്ചും നിയന്ത്രിക്കുന്നതിനു് ആ ഗിയർ പററമായിരുന്നില്ല. അതു് മറെറാരു മാത്രകയിൽ പെട്ടെന്നു് മാററിപ്പണിയേണ്ടതായിവന്നു; അതോടെ, വണ്ടിയുടെ ചട്ടക്കൂട്ടും സീററമെല്ലാം തട്ടിക്കൂട്ടുന്ന തിരക്കം. പണിപ്പുരയിൽ ശബ്ദകോലാഹലം വദ്ധിച്ചു.

പണി ഇങ്ങനെ ദ്രുതഗതിയിൽ നടന്നുകൊണ്ടിരുന്ന ഒരു രാത്രി, ക്ലാര പണിപ്പുരയിൽനിന്നുകൊണ്ടു് ഭത്താവിനെ സഹായിക്കുകയായിരുന്നു. ആ പാവം! അക്കാലത്തു് ഗഭധാരണക്ലേശത്തിലുമായിരുന്നുവത്രെ. പണിസ്ഥലത്തു്തട്ടുംമുട്ടും വല്ലാതെ മുറുകിയപ്പോഠം അവഠം ഹെൻട്രിയോടു പതുക്കെ പറഞ്ഞു: "നമ്മുടെ അടുത്ത വീട്ടിലെ മിസ്സിസ് ബാക്സ്ററർ ശുണ്ഠികടിച്ചിരിക്കുകയാണു്. ഇവിടത്തെ ബഹളംമൂലം അവക്കു് ഉറങ്ങാൻ സാധിക്കുന്നില്ലത്രെ. അവർ എന്തൊക്കെയാണെന്നോ പറഞ്ഞതു്? ഹെൻട്രി നമുക്കു നാട്ടിലേയ്ക്കു് പോകാം. അയൽവാസികളുടെ പരിഹാസം വല്ലാതെ വദ്ധിക്കുന്നു. നിങ്ങഠം അതൊന്നും അറിയുന്നില്ല."

ഇത്രയും പറഞ്ഞിട്ടു് ക്ലാര വിമ്മിവിമ്മിക്കരയുകയായി. ഹെൻട്രി ഭാര്യയെ താങ്ങിപ്പിടിച്ചു തലോടിക്കൊണ്ടു് പറഞ്ഞു: "ഛരീ, കരയരുതു്. നമുക്കു് വീട്ടിലേയ്ക്കു ചെന്നു് സ്വല്പം ചായയുണ്ടാക്കിക്കഴിക്കാം. അയൽവാസികഠം എന്തും പറയട്ടെ. അവരുടെ ശകാരവും പരി

ഹാസവും മറന്നുകളയുക.”

ചായകഴിച്ച് രണ്ടുപേരും സ്വല്പം വിശ്രമിച്ച ശേഷം, പണിപ്പുര പൂട്ടാൻവേണ്ടി ഹെൻട്രി പുറത്തേയ്ക്കിറങ്ങി. പണിപ്പുര ആദ്യം പൂട്ടിയെങ്കിലും ഹെൻട്രി അത് വീണ്ടും തുറന്നു. ആ രാത്രിതന്നെ പരീക്ഷണം പൂർത്തിയാക്കണമെന്ന് അദ്ദേഹത്തിന് ഒരു വാശി തോന്നി. അങ്ങനെ വീണ്ടും ജോലി തുടർന്നു. ഭർത്താവ് മടങ്ങിച്ചെല്ലായ്കയാൽ ഭാര്യയും പണിപ്പുരയിൽ എത്തി. “ഭവതി ചെന്ന് ഉറങ്ങിക്കൊള്ളുക. ഞാൻ ഈ ജോലി പൂർത്തിയാക്കിയിട്ട് ഉടനേ വന്നേക്കാം.” ഹെൻട്രി പറഞ്ഞു. പക്ഷേ, പതിയുടെ പാദശുശ്രൂഷയ്ക്കായി വ്രതമെടുത്തിരിക്കുന്ന ആ സതീരത്നമുണ്ടോ പിൻവാങ്ങുന്നു?

രാത്രിയുടെ യാമങ്ങളും ഒന്നൊന്നായി കടന്നുപൊയ്ക്കൊണ്ടിരുന്നു. കലശലായ ഒരു മഴയും ആരംഭിച്ചു. മണിമൂന്നായി. അപ്പോഴും ക്ലാര പറഞ്ഞു: “നേരംവെളുക്കാൻ ഇനി മൂന്നുമണിക്കൂറേയുള്ളു. വണ്ടി ഇപ്പോഴും തന്നെ ഓടിച്ചുനോക്കണമെന്നുണ്ടോ? ഈ ഇരുട്ടത്ത് ആ പരീക്ഷണം എങ്ങനെയാണ് നടത്തുക? പോരെങ്കിൽ മഴയും മഞ്ഞും കൂടികലർന്നിട്ട്, പുറത്ത് മരംകോച്ചുന്ന തണുപ്പാണുതാനും.”

“ഹേയ്”, അതൊന്നും സാരമില്ല. ഭവതി ഇനിയെങ്കിലും ചെന്നൊന്ന് വിശ്രമിക്കുക. ഞാൻ ക്ഷണത്തിൽ മടങ്ങിയെത്താം.”—ഹെൻട്രിയുടെ മറുപടി.

ചുരുക്കിപ്പറയാം: മഴയും മഞ്ഞും ഇരുട്ടുമൊന്നും വകവയ്ക്കാതെ, ഹെൻട്രി ഫോർഡ് തന്റെ പുതിയ

മോട്ടോർവണ്ടിയുടെ പരീക്ഷണം അക്ഷണത്തിൽത്തന്നെ നടത്താനൊരുമ്പെട്ടു. വണ്ടിയുടെ യന്ത്രം തിരിച്ച് ചക്രങ്ങരം ചലിപ്പിച്ചുതുടങ്ങിയതോടെയുണ്ടായ ശബ്ദകോലാഹലം എന്തുപറയട്ടെ. ഉറക്കത്തിൽ ആ കഠോരശബ്ദം കേട്ടവർ കേട്ടവർ ഞെട്ടിത്തെറിച്ചെഴുന്നേററു. ചിലർ കിളിവാതിലുകളിലൂടെ പെരുവഴിയിലേയ്ക്ക് അമ്പരന്നുനോക്കി, ആ അപകടം എന്തെന്നറിയുവാൻ! വണ്ടിയിലിരിക്കുന്നത് ഹെൻട്രി ഫോർഡാണെന്നു മനസ്സിലായപ്പോരം, അവരുടെ പരിഭ്രമം പരിഹാസമായിപ്പോയി. "കമ്പം, വെറും കമ്പം" എന്ന് ഉറക്കപ്പിച്ചുപറഞ്ഞ് അവരിൽ പലരും സമാധാനിച്ചു! എന്നാൽ കമ്പിളി വാരിപ്പുതച്ച ഒരു മനുഷ്യരൂപം നടപ്പാതയിലൂടെ നടന്നും ഓടിയും ആ വണ്ടിയെ അനുഗമിക്കുന്നതു കണ്ടിട്ട് ചിലർ അത്ഭുതപ്പെടുകതന്നെ ചെയ്തു. ആര്, ക്ലാരയോ? ഭർത്താവിന്ന് എന്തു സംഭവിക്കുമെന്നറിയാതെ പരിഭ്രമിച്ച്, അവരം ആ വണ്ടിയുടെ പിന്നാലെ പായുകയായിരുന്നു!

ഹെൻട്രി ഫോർഡിൻെറ മോട്ടോർവണ്ടി, ഏതായാലും, ഓടിക്കാൻ പററുമെന്നു തെളിഞ്ഞു. എത്രകാലത്തെ തപസ്സിൻെറ ഫലമാണതെന്ന് അദ്ദേഹത്തിനു മാത്രമേ അറിഞ്ഞുകൂടു. ഇനിയും പലപല ന്യൂനതകരം തീർത്തെങ്കിലേ, ആ കണ്ടുപിടുത്തം പൂർത്തിയാവുകയുള്ളൂ. അക്കാര്യത്തിൽ എന്തിന്ന് ശങ്കിക്കുന്നു? അതും അതിനപ്പുറവും ശരിപ്പെടുത്താൻ സാധിക്കുമെന്ന് അതേവരെയുള്ള അനുഭവംകൊണ്ടു് ഫോർഡിന്ന് ബോദ്ധ്യമായിക്ക

ഴിഞ്ഞു.

ക്ലാരയുടെ പ്രസവവും ആയിടെതന്നെ നടന്നു, — മിടുമിടുക്കനായ ഒരു ആൺകുട്ടി! എഡ്സെൽബ്രയൺ്ഫോർഡ് എന്നാണു് ആ കുട്ടിക്കു് പേരിട്ടതു്. 1893-ാം മാണ്ടു് ഫോർഡ്കുടുംബത്തിനു് എല്ലാംകൊണ്ടും ഒരു നല്ല കാലത്തിന്റെ നാന്ദിയായിരുന്നു. അക്കൊല്ലത്തിലാണു് മേല്പറഞ്ഞ രണ്ടു സംഭവങ്ങളും നടന്നതു്.

ഹെൻട്രിയുടെ സഞ്ചാരം മിക്കവാറും തന്റെ പുതിയ വണ്ടിയിൽത്തന്നെയായി. ചിലർക്കു് ആ വണ്ടിയും അതിന്റെ ശബ്ദവും ഒരു വലിയ ശല്യമായിരുന്നു. എന്നാൽ മററുചിലർക്കു് അതൊരു പുതുമയും. ഹെൻട്രി വഴിയരികിലെങ്ങാനും വണ്ടി നിത്തിയിട്ടു് വല്ലടത്തും കയറിയാൽ, ആളുകറം ആ തക്കംനോക്കി അതൊന്നു ഓടിക്കാൻ ശ്രമിക്കും. ഈ ശല്യം മുഴുത്തപ്പോറം ഹെൻട്രി ഒരു ചങ്ങല കൂടെക്കൊണ്ടുനടക്കുകയായി. റോഡരികിൽ വണ്ടി നിത്തേണ്ടിവരുമ്പോറം, വിളക്കുകാലിനോടോ മറേറാ ചേത്തു് അദ്ദേഹം അതു് ചങ്ങലയിട്ടു പൂട്ടിയിരുന്നപോലും.

ഒരു പരുക്കൻ മോട്ടാർവണ്ടി അങ്ങനെ തട്ടിപ്പടച്ചുട്ടതതുകൊണ്ടു മാത്രം ഹെൻട്രി ഫോർഡ് തൃപ്തനായോ? ഒരിക്കലുമില്ല. സ്വന്തമായി ഒരു ഇടത്തരം കാറുണ്ടാക്കാനായിരുന്നു അദ്ദേഹത്തിന്റെ പിന്നത്തെ പരിശ്രമം. കാറുകളുടെ നിമ്മാണവും വില്പനയും ചില വ്യവസായകേന്ദ്രങ്ങളിൽ അപ്പോറം നടക്കുന്നുണ്ടായിരുന്നു. പക്ഷേ ആ കാറുകളുടെ വില വളരെ കൂടുതലായിരുന്നതു

കൊണ്ടു് വലിയ പണക്കാർക്കു മാത്രമേ അവ വാങ്ങി ഉപയോഗിക്കുവാൻ സാധിച്ചിരുന്നുള്ളു. ഹെൻറി ഫോർഡ് ചെറുപ്പംമുതൽക്കേ ഉള്ളിൽ ക്കുറിട്ടിരുന്ന വ്യവസായനയമെന്തെന്നു് ഓർമ്മയുണ്ടല്ലോ. സാധാരണക്കാരായ ബഹുജനങ്ങളുടെ ആവശ്യം ഏറ്റവും കുറഞ്ഞ ചിലവിൽ നിർവ്വഹിച്ചുകൊടുക്കണം എന്ന ആ ആദർശം മുറുകെപ്പിടിച്ചുകൊണ്ടുതന്നെയാണു് അദ്ദേഹം കാർ വ്യവസായം സംബന്ധിച്ചുള്ള ഉപരിപരീക്ഷണത്തിലേയ്ക്കു കാൽ വെച്ചതു്.



# അദ്ധ്യായം--10

ഒരു ദിവസം കമ്പനിജോലി കഴിഞ്ഞു് വീട്ടിലേയ്ക്കു ചെന്നപാടേ, ഹെൻട്രി ഭാര്യയെ വിളിച്ചു് ഇങ്ങനെ പറഞ്ഞു: "എഡിസൺകമ്പനിയുടെ ഒരു കൺവെൻഷൻ ന്യൂയോക്കിൽവെച്ചു നടക്കുന്നുണ്ടു്. ആ ചച്ചായോഗത്തിൽ പങ്കെടുക്കുവാൻ ഡിട്രോയിററിൽനിന്നു് നാലു പ്രതിനിധികളെ തിരഞ്ഞെടുത്തതിൽ എന്റെ പേരും ഉൾപ്പെട്ടിരിക്കുന്നു."

"ഹാ! അതൊരു വലിയ ബഹുമതിയാണല്ലൊ."—ക്ലാരയുടെ സന്തോഷം.

"ബഹുമതിയുടെ കാര്യം പോകട്ടെ. ആ യോഗത്തിൽ വെച്ചു് തോമസ് എഡിസനുമായി നേരിട്ടു പരിചയപ്പെടാൻ ഇടവന്നേയ്ക്കും."

തോമസ് എഡിസൺ അത്ഭുതകരങ്ങളായ അനേകം കണ്ടുപിടിത്തങ്ങൾകൊണ്ടു് അന്നേ പ്രസിദ്ധനായിക്കഴിഞ്ഞിരുന്നു. ആ മഹാശാസ്ത്രജ്ഞനുമായി പരിചയപ്പെടണമെന്നു് ഹെൻട്രി ഫോർഡിനുണ്ടായ ആഗ്രഹം നിഷ്പ്രയാസം സാധിച്ചു. കൺവെൻഷനിൽ സംബന്ധിക്കാനെത്തിയ പ്രതിനിധികൾക്കു് എഡിസൺ ഒരു വിരുന്നു് ഏർപ്പാടുചെയ്തിരുന്നു. ആ വിരുന്നിനിടയ്ക്കു് ഒരാൾ ഫോർഡിനെ ചൂണ്ടിക്കാണിച്ചിട്ടു്, "ഈ ചെറുപ്പക്കാരൻ ഗ്യാസുപയോഗിച്ചോടിക്കാവുന്ന ഒരു കാർ കണ്ടുപിടിച്ചിട്ടുണ്ടു്" എന്നു് എഡിസനോടു പറഞ്ഞു.

എഡിസനു് വലിയ സന്തോഷമായി. അദ്ദേഹം ആ കണ്ടുപിടുത്തത്തെക്കുറിച്ചുള്ള വിവരങ്ങൾ ചോദിക്കാൻ തുടങ്ങി. ഹെൻട്രി ഫോർഡു് അപ്പോൾ അല്പം അകലത്താണു് ഇരുന്നിരുന്നതു്. ''ഇങ്ങോട്ടു് അടുത്തിരിക്കുക, എന്നാൽ എനിക്കു് കൂടുതൽ വ്യക്തമായി കേൾക്കാൻ കഴിയും.''— എഡിസൺ പറഞ്ഞു. ഉടനെ അദ്ദേഹത്തിന്റെ തൊട്ടടുത്തുതന്നെ ഹെൻട്രി ഫോർഡിനു് ഒരു ഇരിപ്പിടം നല്കപ്പെട്ടു.

എഡിസൺ പല കാര്യങ്ങളും എടുത്തെടുത്തു ചോദിച്ചു. അതിനെല്ലാം ഹെൻട്രി മറുപടി പറയുകയും, ചില സംഗതികൾ വരച്ചുകാണിച്ചു് വിശദീകരിക്കുകയും ചെയ്തു. പെട്രോൾ ഉപയോഗിച്ചു് വണ്ടിനടത്തുവാൻ ഹെൻട്രി ഫോർഡു് ചെയ്ത പരീക്ഷണത്തെപ്പററി കേട്ടപ്പോൾ, തോമസു് എഡിസൺ സന്തോഷഭരിതനായി മേശപ്പുറത്തടിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു: ''ഹാ! അതാണു് ശരിയായ മാർഗ്ഗം. ആവികൊണ്ടുമാത്രം സകല ജോലികളും എന്നെന്നും നടത്താമെന്നുള്ള വിചാരം തെററാണു്; വേറെ ഊർജ്ജങ്ങളും പ്രയോഗത്തിൽ വരണം. ആ വഴിക്കുള്ള പരീക്ഷണമാണു് ഒരു ചെറുപ്പക്കാരനായ നിങ്ങൾ നടത്തുന്നതു്. നല്ലൊരു പരിശ്രമം തന്നെ. അതു് വികസിപ്പിച്ചുകൊള്ളുക. നിങ്ങൾ കണ്ടുപിടിച്ച കാറിനു തീയും വേണ്ടാ, ആവിയും വേണ്ടാ, അതിൽ പുകയൊട്ടുണ്ടാകയുമില്ല. ഭാരം കുറഞ്ഞതും വേഗംകൂടിയതുമായ വാഹനങ്ങൾക്കു് ശോഭനമായ ഒരു ഭാവിയുണ്ടുതാനും.''

ഈ വാക്കുകൾ ഹെൻറി ഫോർഡിന്നു് ഒരു നവജീവൻ നല്കുകതന്നെ ചെയ്തു. ഡിട്രോയിററിലേയ്ക്കു മടങ്ങിയശേഷം അദ്ദേഹം തന്റെ രണ്ടാമത്തെ കാറിന്റെ നിൎമ്മാണവിഷയത്തിൽ കൊണ്ടുപിടിച്ചു സാഹസിക്കുകയായി. രണ്ടു സിലിണ്ടറുകളോടുകൂടിയ ഒരു യന്ത്രം ഉണ്ടാക്കുവാനുള്ള പരീക്ഷണം ഹെൻറി ഫോർഡ് നേരത്തെ തുടങ്ങിവെച്ചിരുന്നു. വാഹനത്തിന്റെ ഗമനത്തിന്നു് വേഗവും സുഖവും വൎദ്ധിപ്പിക്കുകയായിരുന്നു ഇരട്ടസ്സിലിണ്ടർകൊണ്ടുദ്ദേശിക്കപ്പെട്ട പ്രയോജനം. നാലു കുതിരശ്ശക്തിയുള്ള ആ യന്ത്രം പത്തുമുതൽ ഇരുപതു നാഴികവരെ വേഗത്തിൽ ഓടിക്കാമെന്നു് ഹെൻറി കണക്കാക്കിവെച്ചു. മൂന്നു ഗ്യാലൻ പെട്രോൾ കൊള്ളുന്ന ഒരു പാത്രം ഘടിപ്പിച്ചു് അതിൽനിന്നു് ഒരു ചെറിയ കുഴലിലൂടെ മോട്ടോറിലേയ്ക്കു പെട്രോൾ പ്രവഹിപ്പിക്കാനുള്ള സജ്ജീകരണവും ആ യന്ത്രത്തിന്റെ ഘടനയിൽ ഉൾപ്പെട്ടിരുന്നു. ഈ പ്ലാനെല്ലാം വീണ്ടും വീണ്ടും പരിശോധിച്ചും പരിഷ്കരിച്ചുമാണു് ഹെൻറി തന്റെ പുതിയ കാറിന്റെ ജോലി പുരോഗമിപ്പിച്ചുതുടങ്ങിയതു്.

ആ ജോലി നടത്താനും, അതിന്നുവേണ്ടുന്ന പണവും സമയവും കണ്ടെത്താനും നമ്മുടെ കഥാനായകൻ വളരെ ക്ലേശിക്കേണ്ടതായിട്ടുതന്നെ വന്നു. പ്രതിമാസം നൂറു ഡോളറാണു് ഹെൻറി ഫോഡിന്നു് അന്നു കിട്ടിക്കൊണ്ടിരുന്ന ശമ്പളം; നാല്പത്തഞ്ചു ഡോളറിൽനിന്നു പല കൊല്ലംകൊണ്ടു് കൂടിക്കൂടി വന്നതാണു് ആ തുക. അങ്ങനെയുള്ള ഒരു ശമ്പളത്തിലിരുന്നുകൊണ്ടു് തന്റെ വമ്പി

ച്ച പരീക്ഷണങ്ങൾക്കു് പണമുണ്ടാക്കാൻ ഹെൻട്രിക്കുണ്ടോ സാധിക്കുന്നു? ശമ്പളപ്പണി കഴിഞ്ഞിട്ടു് കിട്ടുന്ന സമയംകൊണ്ടു മാത്രം സ്വന്തം പരീക്ഷണങ്ങൾ പൂർത്തിയാക്കാനും അദ്ദേഹത്തിന്നു് പ്രയാസമായി.

ഹെൻട്രിയുടെ പ്രസ്ഥാനത്തെ സഹായിക്കാൻ ആരുണ്ടു്? ആ വ്യവസായത്തിന്റെ സാദ്ധ്യതകളെപ്പററി അദ്ദേഹം പലരോടും സംസാരിക്കാറുണ്ടായിരുന്നു. പക്ഷെ, പണം മുടക്കി അതിൽ ആത്മാർത്ഥമായി സഹകരിക്കാൻ ആരുമാരും തയ്യാറായില്ല. "ഓ! നമ്മുടെ കണ്ടുപിടുത്തക്കാരൻ വരുന്നുണ്ടു്" എന്നു് ഹെൻട്രിയെ കാണുമ്പോൾ പുച്ഛിക്കുന്ന കൂട്ടരായിരുന്നു അധികവും. കച്ചവടക്കണ്ണുള്ള വേറൊരു കൂട്ടർ അദ്ദേഹത്തിന്റെ വ്യവസായത്തിൽ ശ്രദ്ധ കാണിച്ചിരുന്നു. അതു് എങ്ങനെയാണെന്നോ? ഫോർഡിനെ കാണുമ്പോൾ ആ കൂട്ടർ പറയും: "ഫോർഡേ, നിങ്ങൾ ഒരു സ്വർണ്ണഖനിയാണു് കണ്ടുപിടിച്ചിരിക്കുന്നതു്. നിങ്ങൾ ആ പരീക്ഷണം വേഗം പൂർത്തിയാക്കുക. നമുക്കു് ഒരു കമ്പനി സ്ഥാപിച്ചു് അതൊരു വലിയ വ്യവസായമാക്കിത്തീർക്കാം. ഓരോ കാറിനും മുടക്കുന്ന പണത്തിനു് നൂറോ, ഇരുനൂറോ ശതമാനം ലാഭം ഉണ്ടാക്കാൻ സാധിക്കും." — ഇക്കൂട്ടരുടെ അതിമോഹം എവിടെ? ഹെൻട്രി ഫോർഡിന്റെ ആശയവും ആദർശവും എവിടെ?

ഒരു ദിവസം വൈകുന്നേരം ഹെൻട്രി ഫോർഡു് ഒരു കാപ്പിക്ലബ്ബിലേയ്ക്കു കയറിച്ചെന്നു. ആ കടയുടെ ഉടമസ്ഥൻ അദ്ദേഹത്തിന്റെ ഒരു പരിചയക്കാരനും ഉണ

കാംക്ഷിയുമാണ്". ജിം എന്നപേരായ ആ മനുഷ്യനെ കോഫിജിം എന്നാണ്" ആളുകൾ സാധാരണ വിളിക്കുക.

"ഹാ, ഹെൻട്രിയല്ലേ? വരൂ ഇരിക്കണം. നിങ്ങളുടെ വ്യവസായത്തിന്" പണം വല്ലതും ഭാഷയായോ?"—കാപ്പിക്കടക്കാരൻെറ കുശലാന്വേഷണം.

"ഒന്നുമായില്ല; പണം മുടക്കാൻ ചിലരൊക്കെ തയ്യാറുണ്ട്". പക്ഷേ, അമിതമായ ലാഭം കിട്ടണമെന്നു മാത്രമാണ്" അവരുടെ മോഹം."

"ശരി; നിങ്ങളുടെ ആദർശവും അവരുടെ ആഗ്രഹവും തമ്മിൽ പൊരുത്തപ്പെടാൻ പോകുന്നില്ല."—കോഫിജിം പറഞ്ഞു.

"എൻെറ മനസ്സിൽ ഒരു പുതിയ ആശയംതോന്നിയിട്ടുണ്ട്". പക്ഷേ, അതും നടപ്പിലാക്കാൻ കുറച്ചു പണച്ചിലവു വരും."

"ആ പുതിയ ആശയം എന്തെന്ന്" ഞാനും അറിഞ്ഞിരുന്നോട്ടെ. വിരോധമില്ലെങ്കിൽ, അത്" എന്നോടു പറയുക."—സ്നേഹിതൻ ആവശ്യപ്പെട്ടു.

ഹെൻട്രിഫോർഡ്" അല്പം പതിഞ്ഞ സ്വരത്തിൽ പറഞ്ഞു: "ഞാൻ ഒരു കാറിൻെറ മാതൃക മനസ്സിൽ കണ്ടുവെച്ചിട്ടുണ്ട്". അങ്ങനെയൊരു കാറുണ്ടാക്കി, അതുവെച്ച്" ഒരു പന്തയം നടത്തണം."

"അങ്ങനെ പന്തയത്തിനുമാത്രമായി ഒരു കാറുണ്ടാക്കിയാലുള്ള ഗുണം എന്താണ്"?"—കോഫിജിം ചോദിച്ചു.

''ഞാൻ സ്വന്തമായുണ്ടാക്കിയ കാറാണു് പന്തയം നേടിയതെന്നു വന്നാൽ, അതു് എൻെറ വ്യവസായത്തിനു് ഒരു നല്ല പരസ്യമാകുമല്ലൊ. അപ്പോൾ എൻ്റെ വ്യവസായത്തെപ്പററി പലരും അറിയുകയും, ചിലരെങ്കിലും അതിൽ പങ്കുചേരാൻ തയ്യാറാവുകയും ചെയ്യും."

"അതു് വാസ്തവം. എത്രകാലം പിടിക്കും, ഈ പന്തയക്കാറുണ്ടാക്കാൻ?"

"മുഴുവൻ സമയവും ചിലവഴിക്കയാണെങ്കിൽ ഒരു കൊല്ലം മതി."

"അപ്പോൾ ഉദ്യോഗമോ?"

"ഉദ്യോഗം വിട്ടുകളയേണ്ടിവരും."

"അങ്ങനെ ചെയ്താൽ കുടുംബച്ചിലവിനു് പ്രയാസമാവും, അല്ലേ?"

"ഓ, അതു് അത്ര സാരമാക്കാനില്ല."

സംഭാഷണം ഇത്രയുമായപ്പോൾ ആ കാപ്പിക്കടക്കാരൻ തെല്ലിട ചിന്തിച്ചിരുന്നിട്ടു്, ഒടുവിൽ ഇങ്ങനെ പറഞ്ഞു: ''എൻെറ പക്കൽ കുറേ പണം ഉണ്ടു്. ഞാൻ നിങ്ങളെ സഹായിക്കാം. നിങ്ങൾ ഉദ്യോഗം രാജിവെച്ചു്, ഉടനേ പന്തയക്കാറിൻെറ പണി തുടങ്ങിക്കൊള്ളുക. നിങ്ങൾക്കു ആവശ്യമുള്ള പണത്തിൻെറ കാര്യമെല്ലാം ഞാൻ ഏററിരിക്കുന്നു.''

കാപ്പിക്കടക്കാരൻെറ ഈ വാക്കുകൾ കേട്ടിട്ടു്, ഹെൻട്രിഫോഡിനു് തൻെറ കാതുകളെ പെട്ടെന്നു് വിശ്വസിക്കാൻ കഴിഞ്ഞില്ല. എളിയവരെ സഹായിക്കാൻ വലിയവരേക്കാൾ എളിയവർതന്നെയാണു് എളുപ്പം വ

ഴിപ്പെടുകയെന്നു് അദ്ദേഹത്തിന്നു ബോദ്ധ്യംവന്നു.

ഹെൻറി ഫോർഡു് പിറേറദിവസംതന്നെ ഉദ്യോഗം രാജിവെച്ചു് പന്തയക്കാറിന്റെ ജോലി ആരംഭിക്കുകയായി. എട്ടു മാസത്തെ കഠിനയത്നം വേണ്ടിവന്നു, ആ ജോലി മുഴുമിപ്പിക്കുവാൻ. 1902-ാമാണ്ടിലെ വേനൽക്കാലത്തുതന്നെ പന്തയം നടത്താനുള്ള ഏൎപ്പാടുകൾ ചെയ്യപ്പെട്ടു. കാറോടിക്കുന്നതിന്നു് അക്കാലം അമേരിക്കയിൽവെച്ചു് ഏററവും സമൎത്ഥനെന്നറിയപ്പെട്ടിരുന്ന അലക്സാണ്ടർ വിൻടൺ എന്ന മഹാരഥനോടു് മത്സരിക്കാനായിരുന്നു ഹെൻറി ഫോർഡിന്റെ ഒരുക്കം.

പന്തയത്തിന്നുമുമ്പു് ഒരു ദിവസം കോഫി ജിമ്മിനേയും കൂട്ടിക്കൊണ്ടു് നമ്മുടെ കഥാപുരുഷൻ തന്റെ പുതിയ കാർ ഒന്നോടിച്ചുനോക്കുകയുണ്ടായി. അധികമാരും കാണാതിരിക്കാൻവേണ്ടി വെളുപ്പിന്നു് നാലുമണിക്കായിരുന്നു ആ പരീക്ഷണം നടത്തിയതു്. കുറേദൂരം ചെന്നപ്പോൾ, കോഫി ജിം തന്റെ തൊപ്പിയെടുത്തു വീശിക്കൊണ്ടു് ഇങ്ങനെ ആൎപ്പുവിളിച്ചു: "ഹാ! മിന്നൽവേഗത്തിൽ പായുന്ന ഈ കാറില്ലേ, ഇതു് പന്തയം ജയിച്ചുതന്നെ. ഇതിനെ വെല്ലുവാൻപോരുന്ന ചുണക്കുട്ടികളുണ്ടെങ്കിൽ വരട്ടെ." — അപ്പോൾ ഹെൻറി ഫോർഡു് പറഞ്ഞു: "താങ്കൾ കൂടെയുള്ളതുകൊണ്ടു് ഞാൻ വളരെ പതുക്കെയാണു് ഇപ്പോൾ ഈ കാറോടിക്കുന്നതു്. പന്തയം നടക്കുന്ന ദിവസത്തെ പോക്കു് ഇതൊന്നുമായിരിക്കുകയില്ല."

# അദ്ധ്യായം—11

മത്സരത്തിനുള്ള ദിവസമായി. പല സ്ഥലങ്ങളിലുംനിന്നു വന്നിരുന്ന വമ്പിച്ച ഒരു ജനാവലിയെക്കൊണ്ട് പന്തയസ്ഥലം നിറഞ്ഞുകഴിഞ്ഞു. അലക്സാണ്ടർ വിൻടൺ എന്ന വീരപുരുഷനെ കാണാനായിരുന്നു ജനങ്ങളുടെ തിക്കും തിരക്കും. വിൻടന്റെ തലവട്ടം കണ്ടേടത്തെല്ലാം വിജയാശംസകൾ മുഴങ്ങി. 'ബുള്ളററ്' എന്ന പേരുള്ള ഒരു ശ്രുതിപ്പെട്ട പന്തയക്കാറിലായിരുന്നു വിൻടന്റെ വരവ്; തന്റെ പതുക്കൻകാറിൽ കയറി ഹെൻട്രിഫോർഡും രംഗപ്രവേശംചെയ്തു. ഫോഡിന്റെ പന്തയവണ്ടി കണ്ടിട്ട് പലർക്കും അത്ര പിടിച്ചില്ല. "ആരാണ് ഈ ഫോർഡ്? അയാളുടെ കാറിന്റെ ഒരു ചന്തം കണ്ടില്ലേ?" എന്ന് ചിലർ പുച്ഛരസത്തിൽ പറഞ്ഞു. ആ പ്രയത്നശാലി സ്വന്തം കൈകൊണ്ടുണ്ടാക്കിയ കാറാണ് പന്തയത്തിനു വയ്ക്കുന്നതെന്ന ചിന്ത പോലും അധികമാർക്കും ഉണ്ടായില്ല.

ബൈസിക്കിൾപ്പന്തയത്തിൽ അതിസമർത്ഥനായ ടോം ക്രൂപ്പർ എന്ന ഒരു വിരുതൻ അന്നത്തെ പന്തയം കാണാനെത്തിയിരുന്നു. അയാൾ വിൻടൺ കയറിയിരുന്ന കാറിന്നടുക്കലേയ്ക്കു ചെന്ന് കുശലംപറഞ്ഞ കൂട്ടത്തിൽ ചോദിക്കുകയാണ്: "ഫോർഡിന്റെ ആ കളിവണ്ടിയുമായി മത്സരിക്കാൻ ഒരു രസമില്ല, അല്ലേ?"

"അതേ, ആ ഉന്തുവണ്ടിയുമായി എന്തു പന്തയം

നടത്താനാണു്? ഞാൻ, ഏതായാലും, എന്റെ രഥം അത്ര ഉറന്നൊന്നും വിടാൻ പോകുന്നില്ല; അതിന്റെ ആവശ്യവുമില്ല."—അതായിരുന്നു വിൻടന്റെ മറുപടി.

പന്തയം ആരംഭിക്കാനുള്ള സമയമായിക്കഴിഞ്ഞു,—കൈത്തോക്കു പൊട്ടിക്കേണ്ട താമസമേയുള്ളു. എഡ്സെലിനേയും പിടിച്ചുകൊണ്ടു് ക്ലാര അങ്ങൊരു മൂലയിൽ വീർപ്പടക്കിനില്ക്കുന്നുണ്ടായിരുന്നു. പന്തയം തോററാലും, ഭർത്താവിനു അപകടമൊന്നും പററാതിരിക്കണേ എന്നായിരുന്നു ആ പാവപ്പെട്ട സ്ത്രീയുടെ പ്രാർത്ഥന.

അടയാളവെടി മുഴങ്ങി. കാറുകൾ രണ്ടും മുറയ്ക്കു മുമ്പോട്ടു പാഞ്ഞു. വിൻടന്റെ വിലപ്പെട്ട കാർതന്നെയാണു് മുന്നേറിത്തുടങ്ങിയതു്. ജനങ്ങളുടെ ഹർഷാരവം ആ കാറിന്റെ മുന്നേററത്തെ അടിക്കടി പ്രോത്സാഹിപ്പിച്ചുകൊണ്ടേയിരുന്നു. "വിൻടൺ-വിൻടൺ"—എന്ന വിളിവാക്കു് വിയമണ്ഡലത്തിൽ മാറെറാലികൊള്ളുകയായി. ഫോർഡിന്റെ പേർ വിളിച്ചുപറയാൻ കോഫി ജിമ്മിനേപ്പോലുള്ള ചുരുക്കം ചിലർ മാത്രമേ ഉണ്ടായിരുന്നുള്ളു,—കൂട്ടത്തിൽ എഡ്സെൽ എന്ന ആ കുഞ്ഞുകുമാരനും! അച്ഛനെ പ്രോത്സാഹിപ്പിക്കുന്നതിനു് ആ പുത്രൻ തന്റെ പിഞ്ചുകൈകളും കൊച്ചുതൊപ്പിയും വീശി എന്തൊക്കെയോ വിളിച്ചുപറയുന്നുണ്ടായിരുന്നു!

ഏതാണ്ടു് വൃത്താകൃതിയിലുള്ള പന്തയവീഥിയിൽ കൂടി രണ്ടു കാറുകളും മേല്ക്കുമേൽ വീറോടെ പാഞ്ഞുകൊണ്ടിരുന്ന കാഴ്ച കാണികളെ അത്യന്തം രസിപ്പിച്ചു. വിൻടൺ തന്റെ കാറിന്റെ സർവ്വശക്തിയും ഉറന്നടി

ക്കുകതന്നെ ചെയ്തു. ഒന്നാം രണ്ടും മൂന്നും റൗണ്ടിൽ 'ബുള്ളററി'ന്നുണ്ടായ മുന്നേററം കണ്ടു്, ആളുകൾ വിൻടന്റെ പേരു് പൂർവ്വാധികം ഉശിരോടുകൂടി ഉൽഘോഷിക്കുകയായി. ക്ലാര അപ്പോൾ ചിന്താകുലയായി മുഖം താഴ്ത്തി നില്ക്കുകയായിരുന്നു. "അച്ഛാ, എണ്ണ തുറന്നുവിട്ടു, തുറന്നുവിട്ടു"—എന്നൊരു പിഞ്ചുശബ്ദം അവളുടെ അരികത്തുനിന്നു മുഴങ്ങിയിരുന്നതു് അവൾ തന്നെയും കേട്ടുവോ എന്നു സംശയം.

വിജയം നിർണ്ണയിക്കാനുള്ള ഒടുവിലത്തെ റൗണ്ടായി. അപ്പോഴും വിൻടന്റെ കാർ മുന്നേറിത്തന്നെ പായുകയായിരുന്നു. പക്ഷെ, ഹെൻട്രിഫോർഡ് കരുതിയിരുന്ന കടശിക്കൈ അദ്ദേഹം കണക്കിനുതന്നെ പ്രയോഗിച്ചു. ഫോർഡിന്റെ കാർ പെട്ടെന്നിരമ്പിക്കയറിയ കയററം സകലരേയും അത്ഭുതപ്പെടുത്തി. ഭർത്താവു് അപ്പോൾ കാണിച്ച സാഹസം കണ്ടുസഹിക്കാൻ ക്ലാരയ്ക്കു സാധിച്ചില്ല. എഡ്സെലാകട്ടെ, അപ്പോൾ തുള്ളിച്ചാടി അച്ഛനെ വീണ്ടും വീണ്ടും പ്രോത്സാഹിപ്പിച്ചു. ചുരുക്കിപ്പറയാം: കഠോരമായ ആ പോരാട്ടത്തിൽ ഹെൻട്രിഫോർഡ് തന്നെ വിജയം നേടി! ജനങ്ങളുടെ ഹർഷാരവവും അഭിനന്ദനവും അപ്പോൾ അദ്ദേഹത്തിന്റെ നേർക്കു തിരിഞ്ഞു. ടോം കൂപ്പറാണു് ഫോർഡിനു കൈകൊടുക്കാൻ ആദ്യം ഓടിയെത്തിയതു്"!

അയാൾ പറഞ്ഞു: "എന്റെ ഹാർദ്ദമായ അനുമോദനം! നിങ്ങൾ ഈ കാറിന്റെ എഞ്ചിൻ എവിടെനിന്നാണു് വാങ്ങിയതെന്നറിയാൻ എനിക്കാഗ്രഹമുണ്ടു്."

"ഈ എഞ്ചിൻ ഞാൻതന്നെ ഉണ്ടാക്കിയതാണ്. എങ്ങുനിന്നും വാങ്ങിയതല്ല."—അതായിരുന്നു ടോംക്രൂപ്പിന്നു കിട്ടിയ മറുപടി.

"സ്നേഹിതാ, ഞാൻ നിങ്ങളുടെ വസതിയിൽ വന്നാൽ ഈ എഞ്ചിൻ ഒന്നു പരിശോധിക്കുന്നതിനു് സൗകര്യമുണ്ടാക്കിത്തരുമോ?"— ക്രൂപ്പർ ചോദിച്ചു.

"സൗകര്യംപോലെ വന്നുകൊള്ളുക." — വിയപ്പും കിതപ്പും ആറുവന്നതിനിടയ്ക്കു് ഹെൻട്രിഫോർഡ് മറുപടി പറഞ്ഞു.

പിന്നെ കുറേ ദിവസത്തേയ്ക്കു് പത്രക്കാരേയും, ഫോട്ടോഗ്രാഫർമാരേയും, മററു സന്ദർശകന്മാരേയും കൊണ്ടുള്ള ബഹളമായിരുന്നു ഫോർഡിന്റെ വസതിയിൽ! അദ്ദേഹത്തിന്റെ വ്യവസായം സംബന്ധിച്ചുള്ള ചരിത്രമത്രയും പത്രങ്ങളുടെ മുൻപന്തിയിൽ ചിത്രങ്ങളോടുകൂടി സ്ഥലംപിടിച്ചു,— ആ പരുക്കൻകാറിന്റേയും, പഴയ പണിപ്പുരയുടേയും മററും ചിത്രങ്ങൾപോലും! പന്തയത്തേപ്പററി പൊടിപൊടിച്ച വർണ്ണനകളും!

ഹെൻട്രിഫോർഡിന്റെ വ്യവസായത്തിനു് അതെല്ലാം ഒരു നല്ല പരസ്യമായിരുന്നു. പലരും ആ വ്യവസായത്തിൽ പങ്കുചേരാൻ ഉത്സാഹം കാണിച്ചുതുടങ്ങി. പക്ഷേ, ഫോർഡിന്റെ ആദർശവും ആഗ്രഹവും അനുസരിച്ചു് കുറഞ്ഞ വിലയ്ക്കു് കാറുകൾ വില്ക്കുന്ന കാര്യം അപ്പോഴും അധികമാർക്കും ഇഷ്ടമായില്ല. മുടക്കുന്ന പണത്തിനു് മുക്കററം ലാഭം കിട്ടണം; അതിനുവേണ്ടി ഹെൻട്രിഫോർഡിന്റെ കരവിരുതുകൊണ്ടു് മുതലെടുക്ക

ണം—ഇതു മാത്രമായിരുന്നു പലരുടേയും ഉന്നം.

ടോം കൂപ്പർ, ഏതായാലും, ഹെൻറി ഫോർഡിൻെറ ഒരുററ കൂട്ടുകാരനായിത്തീൎന്നു. ഫോർഡിനെ സഹായിക്കാൻ ആ മനുഷ്യൻ പല വഴികളും ആലോചിച്ചുനോക്കി; ഒന്നും സഫലമാകുന്ന ലക്ഷണം കണ്ടില്ലെന്നു മാത്രം.

“സ്നേഹിതാ, ഒരു പന്തയത്തിൽകൂടി പങ്കെടുത്താലെന്തു്? അടുത്ത വസന്തത്തിൽത്തന്നെ ഇവിടെ വേറൊരു പന്തയം നടക്കുന്നുണ്ടു്. അതിലും നിങ്ങൾ സംബന്ധിക്കണം.”—ടോം കൂപ്പർ ഒരു ദിവസം ഫോർഡിനോടു പറഞ്ഞു.

“പന്തയത്തിൽ വീണ്ടും ചേരണമെങ്കിൽ ഒരു പുതിയ കാറുണ്ടാക്കുകതന്നെ വേണം. അല്ലെങ്കിൽ കാഴ്ചക്കാൎക്കു് എൻെറ വ്യവസായത്തെപ്പററി ഒരു പുതുമയും തോന്നുകയില്ല.”

“അതു വാസ്തവം. എന്നാൽ നിങ്ങൾക്കു് ഇപ്പോഴുള്ളതിനേക്കാൾ വേഗം കൂടിയ ഒരു പന്തയക്കാറുണ്ടാക്കാൻ സാധിക്കുമോ?”

“തീൎച്ചയായും. നാലു സിലിണ്ടറുള്ള ഒരു പുതിയതരം എഞ്ചിൻ ഉണ്ടാക്കുന്ന കാൎയ്യം എൻെറ തലയിൽ കിടന്നു പുകയുകയാണു്. ആ യന്ത്രം ഘടിപ്പിച്ചാൽ കാറിൻെറ വേഗം വളരെയധികം വൎദ്ധിപ്പിക്കാൻ കഴിയും.”

“അങ്ങനെയെങ്കിൽ, അതിൻെറ പണി ഉടനെ തുടങ്ങണം. പണം എത്ര വേണമെങ്കിലും ഞാൻ ചിലവാക്കാം. ഒന്നോ രണ്ടോ കാറുണ്ടാക്കിക്കൊള്ളുക.”

ഇങ്ങനെ ടോം ക്രൂപ്പറിന്റെ സഹായത്തോടുകൂടി ഫോർഡ് ഒരേസമയത്തു് രണ്ടു കാറുകളുടെ പണി ആരംഭിച്ചു. എൺപതു കുതിരശ്ശക്തിയുള്ളതും നാലു സിലിണ്ടറുകളോടുകൂടിയതുമായ യന്ത്രങ്ങളാണു് ഈ പുതിയ കാറുകളിൽ ഘടിപ്പിച്ചതു്. അത്രയും ശക്തിയുള്ള എഞ്ചിൻ അതേവരെ ആരും കാറുകൾക്കുപയോഗിച്ചിരുന്നില്ല. ആ യന്ത്രങ്ങൾ നടക്കുമ്പോൾ പണിപ്പുരയും പരിസരങ്ങളും കിടുകിടെ കുലുങ്ങുകയായിരുന്നു!

പന്തയത്തിനു കുറേദിവസം മുമ്പുതന്നെ രണ്ടു കാറുകളുടേയും പണിക്കുറവു തീർന്നു. ഹെൻറി ഫോർഡ് അവയിൽ ഒന്നിനു് '999' എന്നും, രണ്ടാമത്തേതിനു് Arrow (അസ്ത്രം) എന്നും പേരിട്ടു. പന്തയത്തിനു് '999' എന്ന കാർ ഇറക്കാനാണു് നിശ്ചയിച്ചതു്. പുതിയ കാറുകൾ ആദ്യമായി ഓടിച്ചുനോക്കുന്ന പരീക്ഷണത്തിൽ ടോം ക്രൂപ്പറും സംബന്ധിക്കുകയുണ്ടായി. അദ്ദേഹംതന്നെ സമർത്ഥനായ ഒരു സാരഥിയും പന്തയക്കാരനുമൊക്കെയാണല്ലോ. ഹെൻറി ഫോർഡ് രണ്ടു കാറുകളും ഒന്നൊന്നായി ഓടിച്ചുകാണിച്ചു. ആ കാറുകളുടെ കഠോരശബ്ദവും തീവ്രഗമനവും ടോം ക്രൂപ്പറിനെ വല്ലാതെ അമ്പരപ്പിക്കുകയാണുണ്ടായതു്.

പരീക്ഷണം കഴിഞ്ഞപ്പോൾ ക്രൂപ്പർ പറഞ്ഞു: ''എന്റെ ഫോർഡേ, ഞാൻ ഇതിനു കൂട്ടില്ല. നിങ്ങളുടെ കാർ പന്തയം ജയിക്കുമെന്നുള്ളതു് തീർച്ചതന്നെ. പക്ഷേ, അതു് ഓടിക്കുന്നതിനുവേണ്ടി പ്രാണൻ പണയപ്പെടുത്താൻ ആരാണുണ്ടാവുക? പന്തയദിവസം വേ

ണമെങ്കിൽ, ഞാൻതന്നെ കാറോടിക്കാമെന്ന് കരുതി യിരുന്നു. എന്നാൽ എൻെറ പൊന്നേ, ഞാൻ ആ പ ണിക്കില്ല."

"ആ ജോലിക്ക് ഞാനും ഇല്ല.''— ചിരിച്ചുകൊ ണ്ടു് ഫോർഡ് മറുപടി പറഞ്ഞു.

ടോം ക്രൂപ്പർ തെല്ലിട ചിന്തിച്ചുനിന്നിട്ടു പറഞ്ഞു: "വേണ്ടാ, ഈ കാറോടിക്കാൻ പററിയ വേറൊരാളുണ്ടു്. ബാർണി ഓഠംഡ്ഫീൽഡ് എന്ന ആ മനുഷ്യൻ ബൈ സിക്കിറിംപ്പന്തയത്തിൽ പേരെടുത്തിട്ടുള്ള ഒരു മഹാസാ ഹസികനാണു്. ഞാൻ ഉടനെ കമ്പിയടിച്ചു് അയാളെ വരുത്താം."

പന്തയത്തിനു ഒരാഴ്ചമുമ്പു് ബാർണി സ്ഥലത്തെ ത്തി. പുതിയ കാറിൻെറ യന്ത്രം നടത്തേണ്ടുന്ന വിധ മെല്ലാം ഹെൻട്രിഫോർഡ് അയാഠംക്കുപദേശിച്ചു കൊടുത്തു; അപായംകൂടാതെ കഴിക്കാൻവേണ്ടുന്ന ചി ല നിർദ്ദേശങ്ങളും നല്കി. പന്തയത്തിൻെറ തലേദിവസം ബാർണി തനിച്ചു് ആ കാർ കുറേനേരം ഓടിച്ചുനോ ക്കിയിട്ടു പറഞ്ഞു: ''ഞാൻ ഇതു് ശരിയ്ക്കു് ഉപയോഗ പ്പെടുത്തിക്കൊള്ളാം. നാളെ ഇതിൻെറ ശക്തിയത്രയും ഞാൻ തുറന്നുവിടുകതന്നെ ചെയ്യും.''

പിറേറദിവസം നിശ്ചിതസമയത്തു് പന്തയം ആ രംഭിച്ചു. നെട്ടകേ മൂന്നു മൈൽ ദൂരംവരെയായിരുന്നു അ ന്നത്തെ ഓട്ടം; ഇടയ്ക്കു് വിഷമംപിടിച്ച ചില വള വും തിരിവും തരണംചെയ്യാനുണ്ടായിരുന്നതാനും. ആ കെ ആറു കൂട്ടരുടെ കാറുകഠം ആ പന്തയത്തിൽ പങ്കെ

ട്ടത്തു. സാഹസികനായ ഒരു സാരഥിയുടെ കൈയിൽ ചെന്നുചേൎന്ന '999'ന്റെ പാച്ചിൽ ഊഹിച്ചുകൊള്ളുക. ഫോർഡിന്റെ ആ കാർ ലക്ഷ്യത്തിലെത്തിച്ചേൎന്നപ്പോഴം, അതിനടുത്ത കാർ അരമൈൽ അകലത്തായിരുന്നു; മററു നാലു കാറുകളുടെ കഥ പറയേണ്ടല്ലൊ.

ഹെൻടി ഫോർഡിന്റെ '999' സൎവ്വത്ര പ്രസിദ്ധമായി; അതോടൊപ്പം കാർനിൎമ്മാണത്തിൽ അദ്ദേഹത്തിനുള്ള വൈദഗ്ദ്ധ്യവും. 'കാററുള്ളപ്പോൾ ചേററുക' എന്നു പറയുംപോലെ, ആ പ്രസിദ്ധി മാഞ്ഞുപോകുംമുമ്പുതന്നെ കാർനിൎമ്മാണത്തിനു് ഒരു കമ്പനി സ്ഥാപിക്കാൻ ഹെൻടി ഫോർഡ് നിശ്ചയിച്ചു.



# അദ്ധ്യായം–12

അലക്സാണ്ടർ മാൽക്കോംസൺ എന്ന ഒരു വ്യാപാരിയുമായി ഹെൻട്രിഫോർഡ് നേരത്തേ പരിചയമായിരുന്നു. ഫോർഡ് അയാളെ അലെക്സ് എന്നാണു വിളിക്കുക. കല്ക്കരികച്ചവടംകൊണ്ടു ധാരാളം പണം സമ്പാദിച്ചുകൂട്ടത്തിലായിരുന്നു ആ മനുഷ്യൻ. ഫോർഡിനെ കാണുമ്പോഴൊക്കെ, കാർവ്യവസായത്തിന്റെ സാദ്ധ്യതകളെപ്പററി അയാൾ കൗതുകപൂർവ്വം പലതും ചോദിക്കുക പതിവായിരുന്നു. അയാൾക്കു ആ വ്യവസായത്തിൽ അല്പം നോട്ടമുണ്ടായിരുന്നുവെന്നർത്ഥം. ഹെൻട്രിഫോർഡ് മേല്പറഞ്ഞ പന്തയം നടന്നതിൻെറ പിറേറദിവസം രാവിലെ അലെക്സിനെ കാണുവാൻ പോയി. കാർവ്യവസായത്തിൽ ഒരു പങ്കുകാരനാകുവാൻ അയാൾക്കു സമ്മതമുണ്ടോ എന്നറിയാനായിരുന്നു ഈ സന്ദർശനം. അലെക്സിന്റെ ആഫീസിൽവെച്ചാണു സംഭാഷണം നടന്നതു്. അവിടത്തെ ക്ലാർക്കായ ജെയിംസ് കസ്സൻസ് എന്ന ആളും അപ്പോൾ അലെക്സിനോടൊന്നിച്ചുണ്ടായിരുന്നു.

ഹെൻട്രിഫോർഡ് കാര്യം തുറന്നു പറഞ്ഞു. അലെക്സ് പെട്ടെന്നൊന്നും ഉള്ളു തുറന്നില്ലെന്നുവയ്ക്കുക. കാർവ്യവസായത്തിൽ പങ്കുകൊള്ളുവാൻ അയാൾക്കു താല്പര്യമുണ്ടായിരുന്നുവെന്നതു വാസ്തവം. പക്ഷേ, അതു ഫോർഡിന്റെ കൂടെ വേണമോ, വേറെ ഏതെങ്കിലും വ്യ

വസായികളുടെക്കൂടെ വേണമോ എന്നായിരുന്നു സംശയം. ഫോർഡ് തുടങ്ങാൻപോകുന്ന കമ്പനിയേക്കുറിച്ചുള്ള വിവരങ്ങൾ അലെക്സ് ഒന്നൊന്നായി ചോദിച്ചുതുടങ്ങി. ആ ക്ലാക്കില്ലേ, —ജെയിംസ് കസ്സൻസ്— ആയാൾ മുയലിനേപ്പോലെ ചെവികൂർപ്പിച്ച് ആ സംഭാഷണമത്രയും ശ്രദ്ധിച്ചു.

ഹെൻട്രി ഫോർഡ് പറഞ്ഞു: "ഭാരം കുറഞ്ഞതും വേഗം കൂടിയതുമായ ഒരുതരം കാറാണ് ഞാൻ ഉണ്ടാക്കുവാനുദ്ദേശിക്കുന്നതു്. ഓരോ കാറിൻെറയും വില ആയിരം ഡോളറിൽ കുറയുകയല്ലാതെ ഒട്ടും കൂട്ടുവാൻ പാടില്ല. 'ഫോർഡ് മോട്ടോർകമ്പനി' എന്ന പേരിലായിരിക്കും ഈ വ്യവസായം. മാക്ക് സ്ട്രീററ് എന്ന തെരുവിൽ ഇപ്പോൾ മരപ്പണി നടത്തിക്കൊണ്ടിരിക്കുന്ന ഒരു വക്ക്ഷോപ്പ് കമ്പനിവക കാർനിർമ്മാണശാലയാക്കി മാററുവാനാണു് ഉദ്ദേശിക്കുന്നതു്. കമ്പനിയുടെ ജനറൽ മാനേജരും ചീഫ്എഞ്ചിനിയരും ഞാൻതന്നെയായിരിക്കും. അതിലേയ്ക്കു് പ്രതിമാസം 200 ഡോളർ അലവൻസ് കിട്ടണം; പിന്നെ എൻെറ ഓഹരിപ്രകാരമുള്ള ലാഭവീതവും. ആകെ ഒരു ലക്ഷം ഡോളറായിരിക്കും കമ്പനിയുടെ മൂലധനം."

ഇത്രയും വിവരങ്ങൾ കേട്ടശേഷം അലെക്സ് ചോദിച്ചു: "ഞാൻ ഒരു പങ്കുകാരനാവുകയാണെങ്കിൽ, കൂടിയതു് എത്ര സംഖ്യയ്ക്കുള്ള ഓഹരി തരാൻ സാധിക്കും?"

"അമ്പത്തൊന്നു ശതമാനം ഓഹരികളുടെ ഉടമസ്ഥത നമുക്കു രണ്ടുപേക്കുംകൂടി സമമായി വീതിക്കാം; 25½

ശതമാനം എനിക്കും, 25½ ശതമാനം നിങ്ങൾക്കും. കമ്പനിക്കുവേണ്ടി തല്ക്കാലം മൂവായിരം ഡോളർവരെയുള്ള ചിലവു് നിങ്ങൾ വഹിക്കണമെന്നേയുള്ളു."—ഫോഡ് മറുപടി പറഞ്ഞു.

അലെക്സു് തൻെറ കൈയിലിരുന്ന ചുരുട്ടും പുകച്ചുകൊണ്ടു് അലക്ഷ്യഭാവത്തിലങ്ങനെ ഇരിപ്പായി. ഫോർഡിൻെറകൂടെച്ചേർന്നാൽ വമ്പിച്ച ഒരു വ്യവസായത്തിലെ പങ്കുകാരനെന്ന നിലയിൽ, വെറുതേയിരുന്നു് ധാരാളം പണമുണ്ടാക്കാമെന്നു് ആ കച്ചവടക്കണ്ണന്നു ബോദ്ധ്യമായിക്കഴിഞ്ഞിരുന്നു. എങ്കിലും പെട്ടെന്നു സമ്മതം മൂളാമോ? പിന്നെയും ചില ചോദ്യങ്ങൾ ആവർത്തിച്ചശേഷം അയാൾ ഒടുവിൽപറഞ്ഞു: "കൊള്ളാം ഫോർഡേ, ഞാൻ ഈ വ്യവസായത്തിൽ പങ്കുചേർന്നു് നിങ്ങളെ സഹായിക്കാം. പ്ലാനെല്ലാം വേഗം നടപ്പിലാക്കിക്കൊള്ളുക."

അലെക്സിന്നു് തൻെറ ക്ലാർക്കിനേക്കൂടി ആ വ്യവസായത്തിൽ ഒരു പങ്കുകാരനായി നിർത്തണമെന്നുണ്ടായിരുന്നു. അതിനാൽ ക്ലാർക്കിനോടായിട്ടു് അയാൾ പറഞ്ഞു: "കൈവശം പണമുണ്ടെങ്കിൽ നിങ്ങളും ഈ കമ്പനിയിൽ ചേർന്നുകൊള്ളുക. ഫോർഡുമായി എനിക്കു വളരെക്കാലത്തെ പരിചയമുണ്ടു്. ഇദ്ദേഹത്തിന്നു് എഡിസൺകമ്പനിയിൽ അങ്ങേയററംവരെ ഉയരാൻ സൗകര്യമുണ്ടായിരുന്നതാണു്. അതെല്ലാം കളഞ്ഞിങ്ങു പോന്ന സ്ഥിതിയ്ക്കു് നമ്മളെല്ലാവരുംകൂടി ഇദ്ദേഹത്തെ സഹായിക്കണം."

ജെയിംസ് കസ്സൻസ്, അല്ലെങ്കിൽതന്നെ, ഹെൻട്രി ഫോർഡിന്റെ വ്യവസായത്തിൽ നേരത്തേ കണ്ണുവെച്ചിട്ടുള്ള കൂട്ടത്തിലാണ്. അയാൾ പറഞ്ഞു: "എന്റെ പേരിൽ 900 ഡോളർ ബാങ്കിൽ കിടപ്പുണ്ട്; ഏതാണ്ട് 1500 ഡോളർ വേറെയും കാണും. അത്രയും സംഖ്യയ്ക്കുള്ള ഓഹരി ഞാൻ എടുത്തുകൊള്ളാം. എന്റെ ഒരു സഹോദരി സ്കൂൾജോലിയിലിരിക്കുന്നുണ്ട്; അവളെക്കൊണ്ട് 100 ഡോളറിന്റെ ഷെയർ എടുപ്പിക്കാം."

അനന്തരം അലെക്സ് ഒരു നിർദ്ദേശം കൊണ്ടുവന്നു. ''ജെയിംസ്കൂടി ഈ വ്യവസായത്തിൽ ചേരുന്ന സ്ഥിതിയ്ക്ക്, കമ്പനിക്കുവേണ്ടി ഞാൻ മുടക്കുന്ന പണം ബാങ്കിൽനിന്നു ജെയിംസിന്റെ പേരിൽ ചിലവെഴുതിച്ചാൽ മതി.''

"അതെന്തിന്?"— ജെയിംസും, ഫോർഡും ഒപ്പം ചോദിച്ചു.

"മറ്റൊന്നുകൊണ്ടുമല്ല, ഞാൻ ഇത്ര കമ്പംപിടിച്ച ഒരു വ്യവസായത്തിൽ പണം മുടക്കുന്നുവെന്ന് ബാങ്കുകാർ മനസ്സിലാക്കേണ്ടെന്നു കരുതിയതുകൊണ്ടുമാത്രം. അവർ ഈ വ്യവസായത്തിന്റെ വിവരം ഗ്രഹിക്കാനിടയായാൽ, ബാങ്കുമായുള്ള എന്റെ ഇടപാടുകളുടെ മതിപ്പു കുറയും."

അലെക്സിന്റെ ഈ അഭിപ്രായം ഫോർഡിന് ഒട്ടും പിടിച്ചില്ല. അദ്ദേഹം അല്പം ചൊടിച്ചുകൊണ്ടു പറഞ്ഞു: "സ്നേഹിതന്മാരെ, നിങ്ങൾ എന്റെ വ്യവസായം

ഒരു കമ്പമാണെന്നും മററും കരുതി വിഷമിക്കേണ്ടാ. ഒരു കാൎയ്യം എനിക്കു നല്ലവണ്ണം അറിയാം. മോട്ടോർ കാർ അമേരിക്കയിൽ ഒഴിച്ചുകൂടാൻ വഹിയാത്ത ഒരാവശ്യമായിത്തീരാൻ പോകയാണു്. ബഹുജനങ്ങളുടെ ഈ ആവശ്യം നിറവേററിക്കൊടുക്കാനുള്ള ആളും ഞാൻ തന്നെയാണു്. ഒരു കുതിരവണ്ടി വാങ്ങാനും അതു് കൊണ്ടുനടക്കാനും കഴിവില്ലാത്തവൎപോലും നിഷ്പ്രയാസം വാങ്ങി ഉപയോഗിക്കാൻപററുന്ന തരം കാറാണു് ഞാൻ ഉണ്ടാക്കാൻ പോകുന്നതു്. ജനകീയനിലവാരത്തിൽ അതിനുണ്ടാവാനിടയുള്ള വിജയം കണ്ടുകൊള്ളുക."

കമ്പനി സ്ഥാപിക്കുന്നതുസംബന്ധിച്ചുള്ള സജ്ജീകരണങ്ങൾ ഹെൻറി ഫോർഡ് ദ്രുതഗതിയിൽ നടത്തുകയായി. കമ്പനിവക വൎക്ക്ഷോപ്പ് മുൻപറഞ്ഞ തെരുവിൽത്തന്നെ ശരിപ്പെടുത്തി. രണ്ടു സിലിണ്ടറും എട്ടു കുതിരശ്ശക്തിയുമുള്ളതും, മണിക്കൂറിൽ മുപ്പതുമൈൽ ഓടിക്കാവുന്നതുമായ ഇടത്തരം കാറുകളാണു് ആദ്യമായുണ്ടാക്കാൻ ഹെൻറി ഫോർഡ് പ്ലാനിട്ടതു്. ആ കാറുകളുടെ ഘടകങ്ങളെല്ലാം സ്വന്തം ഡിസൈൻ അനുസരിച്ചു് തല്ക്കാലം വേറൊരു യന്ത്രശാലയിൽ വാൎപ്പിച്ചെടുക്കാൻ അദ്ദേഹം തീൎച്ചയാക്കി. കമ്പനിവക വൎക്ക്ഷോപ്പിൽ അവ കൂട്ടിയിണക്കുന്ന ജോലി മാത്രം. കാറിൻെറ ഘടകങ്ങൾ വാൎക്കുന്ന ജോലി ഡോഡ്ജ്ബ്രദേഴ്സ് എന്നു പേരുള്ള ഒരു യന്ത്രശാലക്കാരെയാണു് ഏല്പിച്ചതു്. ദിവസേന പത്തുപ്പത്തു വീതം ആകെ 650 കാറുകൾക്കുവേണ്ട ഘടകങ്ങൾ വാൎത്തുകൊടുക്കണമെന്നായിരുന്നു അവ

രുമായുള്ള ആദ്യകരാറ്. ആ യന്ത്രശാലക്കാർ ഫോർഡിന്റെ കമ്പനിയിൽ കുറേ ഓഹരികൾ ഉടനടി എടുക്കുകയുമുണ്ടായി. അവർക്കറിയാമായിരുന്നു, ഹെൻറി ഫോഡിന്റെ വ്യവസായം വലിയ വിജയത്തിലെത്തുമെന്നു്.

ഫോർഡ്മോട്ടോർകമ്പനിക്കു് ആകെ പതിമൂന്നു ഓഹരിക്കാരായി. കമ്പനി സ്ഥാപിക്കുന്നതു സംബന്ധിച്ചുള്ള എഴുത്തുകുത്തുകളെല്ലാം 1903 ജൂൺ 16-ാംനു- പൂർത്തിയായെന്നു പറയാം. അതോടെ, കമ്പനിയുടെ പ്രവർത്തനം മുറയ്ക്കാരംഭിച്ചു. ആ സ്ഥാപനത്തിലെ പ്രധാനജോലിക്കാരൻ ഹെൻറി ഫോർഡ്തന്നെ; ജെയിംസ് കൂസൻസാണു് കമ്പനിയുടെ സിക്രട്ടറിയും ഖജാൻജിയുമായി നിന്നതു്. കമ്പനിവക വർക്ക്ഷോപ്പിൽ ആകെ മൂന്നു ജോലിക്കാർ മാത്രമേ ഉണ്ടായിരുന്നുള്ളു. ഒരു മെക്കാനിക്കു്, ഒരു ഡ്രാഫ്ട്സ്മാൻ, ഒരു പലവക ജോലിക്കാരൻ എന്നിങ്ങനെ മൂന്നേമൂന്നുപേർ മാത്രം!

ഹെൻറി ഫോർഡിന്റെകൂടെ ജോലിചെയ്യണമെങ്കിൽ ആർക്കും അസാധാരണമായ ക്ഷമയും ശുഷ്കാന്തിയും വേണ്ടിയിരുന്നു. ഒരു സാധനം എത്രതന്നെ നന്നായി മിനുക്കിയാലും ഇണക്കിയാലും ഫോർഡിനു മതിവരുമായിരുന്നില്ല. ഓരോ പണിയും മേല്ക്കുമേൽ നന്നാക്കുക, അതിനുവേണ്ടി വീണ്ടും വീണ്ടും യത്നിക്കുക—അതായിരുന്നു ഫോർഡിന്റെ പോക്കു്. മേല്പറഞ്ഞ പണിക്കാർ മൂന്നുപേരും അദ്ദേഹത്തിന്റെ പ്രകൃതിക്കു പററിയവർ തന്നെയായിരുന്നു. ഘടികാരത്തിൽ കണ്ണുംവെച്ചുകൊ

ണ്ടു് ജോലിചെയ്യുന്ന ശീലക്കാരായിരുന്നില്ല അവർ.

അക്കൊല്ലം ആഗസ്റ്റ്മാസം ഒട്ടു പകുതിയായപ്പോൾ എട്ടുപത്തു് കാർ തയ്യാറായിക്കഴിഞ്ഞു. കമ്പനിയുടെ സിക്രട്ടറിക്കു് അവ വിററഴിക്കാൻ ബദ്ധപ്പാടായി. അയാൾ ഫോർഡിനോടു പറഞ്ഞു: "നമ്മുടെ മൂലധനം തുലോം തുച്ഛമാണെന്നറിയാമല്ലോ. അതു് ദിവസം ചെല്ലുന്തോറും കുറഞ്ഞുകുറഞ്ഞു വരികയും ചെയ്യുന്നു. തയ്യാറാകുന്ന കാറുകൾ പുറത്തേയ്ക്കു വിട്ടു് ഉടനടൻ വിററു പണമാക്കണം." — ഈ നിർദ്ദേശം ഹെൻട്രിഫോർഡു് കരുതിയിരുന്ന പ്ലാനിനു് വിരുദ്ധമായിരുന്നു. വലിയ ഒച്ചപ്പാടും പ്രസിദ്ധിയും ഉണ്ടാകത്തക്കവണ്ണം, ഒട്ടനേകം കാറുകൾ ഒന്നിച്ചു പുറത്തേയ്ക്കു വിടണമെന്നായിരുന്നു അദ്ദേഹത്തിൻെറ ഉദ്ദേശ്യം. എങ്കിലും 'മുതൽപിടി'യുടെ അഭിപ്രായം തടുക്കാനൊക്കുമോ?

ആദ്യം തയ്യാറായ കാറുകൾ മിനിയാപ്പോലിസ്, സെയിന്റ് പോൾ, ഇൻഡിയാനാപ്പോലിസ് എന്നീ മൂന്നു സ്ഥലങ്ങളിലേയ്ക്കായി തീവണ്ടിമാർഗ്ഗം അയയ്ക്കപ്പെട്ടു. ഫോർഡ്കാറിൻെറ സവിശേഷതകൾ വിവരിക്കുന്ന ലേഖനങ്ങളും മററും പത്രങ്ങളിൽ തുടരെത്തുടരെ വന്നുകൊണ്ടിരുന്നു. വിലക്കുറവും, പണിയുടെ ഉറപ്പും, ഓടിക്കാനുള്ള എളുപ്പവുമാണു് ഫോർഡ്കാറിൻെറ പ്രത്യേകതകളെന്നു് എല്ലാവരും പറഞ്ഞുതുടങ്ങി. കാറുകൾക്കു് 8,000 ഡോളർ വരെ വിലയുണ്ടായിരുന്ന അക്കാലത്തു് 850 ഡോളറിനു് ഒരു കാർ കിട്ടുമെന്നു കേട്ടപ്പോൾ, സാധാരണക്കാരായ ജനങ്ങൾക്കുണ്ടായ സന്തോഷം പറയാ

നുണ്ടോ? വിളക്കിനും വിരികൾക്കും മററും വിശേഷാൽ വിലകൊടുക്കേണ്ടിയിരുന്നുവെങ്കിലും, ഒരു ഫോർഡ്കാറിന് ആകെക്കൂടി ആയിരം ഡോളറിൽ കുറവേ വില വരുമായിരുന്നുള്ളു.

നാലുപേർ കൂടുന്നേടത്തെല്ലാം ഫോർഡ്കാറിനെക്കുറിച്ചുള്ള സംസാരമായി. "നിങ്ങൾ ഫോർഡിന്റെ പുതിയ കാർ കണ്ടില്ലേ?"—ഇതു് ഒരു സാധാരണ കുശലപ്രശ്നമായിത്തീർന്നു. ചുരുങ്ങിയ വിലയ്ക്കു നല്ലൊരു കാർ കിട്ടുമെന്നായപ്പോൾ, ചിലരൊക്കെ കുതിരവണ്ടിയും ബൈസിക്കിളും ഉപേക്ഷിക്കാനൊരുമ്പെട്ടു. വാഹനങ്ങളൊന്നുമില്ലാതിരുന്നവരും, ഫോർഡ്കാറൊന്നു വാങ്ങിയാലെന്തെന്നു് ചിന്തിച്ചുതുടങ്ങി. ഫോർഡ്കമ്പനി തുടങ്ങി ഒരു കൊല്ലത്തിനകം ആ സ്ഥാപനത്തിൽ നിന്നു് 1708 കാറുകൾ വിററുവെന്നും, കമ്പനിക്കു് ഒട്ടാകെ മുപ്പത്തേഴായിരം ഡോളർ ആദായമുണ്ടായെന്നും കണക്കു കാണുന്നു. വില കുറഞ്ഞാൽ സാധനങ്ങളുടെ വില്പന കൂടുമെന്നു് ഹെൻറിഫോർഡ് പറഞ്ഞിരുന്ന തത്വം ശരിയാണെന്നു് മേല്ക്കുമേൽ വെളിപ്പെടാൻ പോവുകയാണു്.

# അദ്ധ്യായം–13

അന്നത്തെ കാറും ഇന്നത്തെ കാറും തമ്മിൽ രാവും പകലും പോലുള്ള വ്യത്യാസം കാണും. ഫോർഡ് തന്നെ എത്രവട്ടം ഏതെല്ലാം വിധത്തിൽ പരിഷ്കരിച്ചിട്ടാണെന്നോ, തൻെറ കാറുകൾ ഇന്നത്തെ നിലയിൽ എത്തിച്ചതു്! അന്നത്തെ കാറുകളുടെ ചേലും കോലവും തെല്ലൊന്നു അനുസ്മരിപ്പിച്ചുകൊള്ളട്ടെ. അന്നു് കാറുകൾക്കു് മേൽമൂടിയൊന്നും ഉണ്ടായിരുന്നില്ല; മഴ നനയാതെ കഴിക്കണമെങ്കിൽ ചില വിരികളും മററും അപ്പോഴപ്പോൾ കെട്ടിത്തൂക്കേണ്ടിയിരുന്നു. റോഡുകളാണെങ്കിൽ തീരെ മോശവും. ചില ദിക്കിൽ കാറിൻെറ ചക്രങ്ങൾ ചളിയിൽ പൂണ്ടുപോകും. മററു സ്ഥലങ്ങളിൽ റോഡിൻെറ നിരപ്പില്ലായ്മകൊണ്ടു് കാറുകൾ മേലോട്ടും കീഴോട്ടും തെന്നിത്തെറിക്കും. കുന്നിൻപ്രദേശങ്ങളിലൂടെ കാറോടിച്ചുപോവാനായിരുന്നു ഏററവും വലിയ പ്രയാസം. ചിലപ്പോൾ ഒരു കുന്നിൻെറ ചരിവു താണ്ടി ഏതാണ്ടു മുകളിലെത്തിത്തുടങ്ങുമ്പോഴായിരിക്കും, യന്ത്രത്തിൻെറ ന്യൂനത മൂലം കാർ വഴുതിവഴുതി താനേ കീഴ്പോട്ടു പോരുക. പിന്നെയും കുന്നിൻെറ അടിവാരത്തിൽനിന്നു് മേലോട്ടുള്ള കയററം പുതുതായി തുടങ്ങണം.

കാറിനു് ഇടയ്ക്കിടെ കേടുപററുക പതിവായിരുന്നതിനാൽ, യാത്രക്കാർ പലതരം പണിക്കോപ്പുകൾ കൈവശം കരുതേണ്ടതും ഒരാവശ്യമായിരുന്നു. കാറു

കൾ ഇടയ്ക്കെങ്ങാനും നിൎത്തണമെന്നുവന്നാൽ, പിന്നെ അതു് വീണ്ടും നടത്താനുള്ള പാടു് കുറച്ചൊന്നുമായിരുന്നില്ല. കൈപ്പിടിയിട്ടു തിരിച്ചു തിരിച്ചു് ആളുകൾ കുഴഞ്ഞാലും, കാറുകൾ ഇടയ്ക്കിടെ അല്പം പുക പുറത്തേയ്ക്കു തുപ്പിക്കൊണ്ടു കിടന്ന കിടപ്പിൽത്തന്നെ കിടക്കും. കാററും പൊടിയുംകൊണ്ടു് യാത്രക്കാൎക്കു് അനുഭവപ്പെട്ടിരുന്ന ശല്യവും കലശലായിരുന്നു. കാറിനുള്ളിൽ മുൻപന്തിയിലിരിക്കുന്നവർ വലിയ വട്ടക്കണ്ണട വെച്ചില്ലെങ്കിൽ കണ്ണുകൾ പൊടികൊണ്ടു മൂടിപ്പോകും. കാറിൽ യാത്ര ചെയ്യുന്ന സ്ത്രീകളുടെ നേരിയ ഉടയാടകളും മററും കാററോട്ടുമ്പോൾ നല്ലവണ്ണം കെട്ടിമുറുക്കിപ്പിടിക്കാത്തപക്ഷം കാൎയ്യം പന്തികേടാവുകയും ചെയ്യും.

കാറിനുള്ളിൽ ഇരിക്കാനുള്ള സൗകൎയ്യവും കഷ്ടിയായിരുന്നു. ഒരു കുടുംബം ഒന്നിച്ചു യാത്രചെയ്യുകയാണെന്നു വിചാരിക്കുക: അപ്പനും അമ്മയുംകൂടി മുൻസീററിൽ ഒരു മട്ടിൽ കഴിച്ചുകൂട്ടും; പിൻവശത്തു് ഒരു പെട്ടിപോലുള്ള സീററിൽ കുടുംബത്തിലെ മററംഗങ്ങളും അടങ്ങിക്കൂടും. മഴവരുമ്പോൾ ചില വിരികളും മററും കെട്ടിത്തൂക്കേണ്ടിയിരുന്നുവെന്നു് മുമ്പു സൂചിപ്പിച്ചുവല്ലോ. കാററിന്റെ ശല്യം ഭയന്നു് ആ വിരിപ്പുകൾ മററു സമയങ്ങളിൽ ചുരുക്കിക്കെട്ടി വച്ചിരിക്കുകയായിരിക്കും. മഴയുടെ വരവു കണ്ടു് അവ പെട്ടെന്നഴിച്ചു നിവൎത്തിത്തുടങ്ങുമ്പോഴേയ്ക്കു് നനയേണ്ടതെല്ലാം നനഞ്ഞുകഴിയും. മഞ്ഞു വൎഷിക്കുമ്പോഴത്തെ അനുഭവം പറയാനുമില്ല. ഹിമവൎഷം തുടങ്ങുമ്പോൾ കാറുകളെല്ലാം വല്ലേടത്തും കയററിവയ്ക്കു

കയേ വേണ്ടു. അതിനാൽ മഞ്ഞുകാലത്തു് കാർവ്യവസായംതന്നെ വലിയ മാന്ദ്യത്തിലായിരുന്നു.

അന്നത്തെ കാറുകളുടെ സ്ഥിതിയും യാത്രയുടെ രീതിയും ഇവിടെ ഇത്രയും സൂചിപ്പിച്ചതെന്തിനാണെന്നോ? 'ചരിക്കുന്ന കൊട്ടാരങ്ങൾ' എന്നും മററും ഇന്നു പ്രശംസിക്കപ്പെടുന്ന വിശേഷതരം കാറുകൾ ആ നിലയിൽ എത്തിയതു്, ഹെൻട്രി ഫോർഡിനേപ്പോലുള്ള പ്രയത്നശാലികളുടെ എത്രകാലത്തെ പരിശ്രമവും പരീക്ഷണവുംകൊണ്ടാണെന്നു് മനസ്സിലാക്കാൻതന്നെ! പണ്ടുള്ളവർ നിർമ്മിച്ച ഒരു സാധനം എന്നും അതേപടി നിർമ്മിച്ചുകൊണ്ടിരിക്കുന്ന ശീലമില്ലേ, അതാണു് നമ്മുടെ വ്യവസായപുരോഗതിക്കുള്ള പ്രതിബന്ധം. കാലം ചെല്ലുന്തോറും ഏതു സാധനത്തിൻെറയും നിർമ്മാണരീതി മേല്ക്കുമേൽ പരിഷ്ക്കരിച്ചു് അതിനെ പൂർണ്ണതയിലെത്തിക്കുവാനാണു് ഓരോ നാട്ടുകാരും ഉദ്യമിക്കേണ്ടതു്. താൻ ആദ്യം ഉണ്ടാക്കിയതരം പഴക്കൻകാറുകളാണു് ഹെൻട്രിഫോർഡു് പിന്നീടും നിർമ്മിച്ചുകൊണ്ടിരുന്നതെങ്കിൽ, അദ്ദേഹത്തിൻെറ വ്യവസായത്തിനു വല്ല പുരോഗതിയും ഉണ്ടാകുമായിരുന്നുവോ?

മഞ്ഞു വർഷിക്കുന്ന കാലത്തു് കാർവ്യവസായം വലിയ മാന്ദ്യത്തിലാകുമെന്നു് മുമ്പു സൂചിപ്പിച്ചുവല്ലോ. എന്നാൽ ഹെൻട്രിഫോർഡിൻെറ സ്ഥിരോത്സാഹത്തിനുണ്ടോ, മഞ്ഞും മഴയും ബാധകമാകുന്നു? തൻെറ കമ്പനി തുടങ്ങിയ ശേഷം ആദ്യമായി ഹിമവർഷം ഉണ്ടായ ഘട്ടത്തിൽ അദ്ദേഹം എന്താണു ചെയ്തതെന്നോ? മഞ്ഞു

കട്ടകളുടെ പുറത്തുകൂടി കാറോടിക്കുന്ന ഒരു പന്തയം നടത്തുവാൻ അദ്ദേഹം നിശ്ചയിച്ചു. വ്യവസായത്തിന്റെ പ്രസിദ്ധിക്കും അഭിവൃദ്ധിക്കും ഉപകരിക്കുമെന്ന് അദ്ദേഹം നേരത്തേ കണ്ടുവെച്ചിട്ടുള്ള ഒരു ഉപായമാണല്ലോ പന്തയം. മഞ്ഞിൻപുറത്തുകൂടി കാറോടിക്കുന്ന കാര്യത്തിന് അദ്ദേഹം അതുവരെ നെഞ്ഞുകാണിച്ചിരുന്നില്ലെന്നുമാത്രം.

മുമ്പൊരിക്കൽ Arrow എന്ന പേരായ ഒരു കാറുണ്ടാക്കിവെച്ചിരുന്നില്ലേ, അതാണ് ഈ പന്തയത്തിനിറക്കാൻ ഫെൻറി നിശ്ചയിച്ചതു്. ആ രഥം അദ്ദേഹം ഒന്നുകൂടി പരിഷ്കരിച്ചു ശരിപ്പെടുത്തി; അതു് താൻതന്നെ ഓടിച്ച് ഒരു റിക്കാർഡ് സൃഷ്ടിക്കണമെന്ന് അദ്ദേഹം ഉറയ്ക്കുകയുംചെയ്തു. സയിന്റ് ക്ലെയർ എന്ന തടാകത്തിൽ ഉറഞ്ഞുകൂടിയിരുന്ന ഹിമപാളികളിൽക്കൂടി വേണമായിരുന്നു ആ കാറോട്ടം. അതിനുമുമ്പ് മററുള്ളവർ നേടിയിട്ടുള്ള റിക്കാർഡിനെ അതിശയിക്കുന്ന വേഗത്തിൽ കാറോടിച്ചെങ്കിലേ പന്തയം ജയിക്കൂ. അപകടം പിടിച്ച ഒരു സംരംഭംതന്നെ.

ഭാര്യ പറഞ്ഞു: "ഈ ഏർപ്പാട് ആപല്ക്കരമാണ്. മഞ്ഞിൻപുറത്ത് കാറോടിച്ച് ഒരു റിക്കാർഡുണ്ടാക്കണമെന്ന നിർബ്ബന്ധമാണെങ്കിൽ ഒന്നു ചെയ്യാം: ഒരു കത്തയച്ച് ബാർണി ഓൾഡ്ഫീൽഡിനെ വരുത്തുക. കാർ അയാൾ ഓടിച്ചുകൊള്ളും."

ഫെൻറി അല്പം ഗൗരവമാവതിലും, എന്നാൽ ശാന്തത വിടാതെയും ഇങ്ങനെ മറുപടി പറഞ്ഞു: "ക്ലാ

രേ, എനിക്കു സമ്മതമില്ലാത്ത കാര്യത്തിൽ ആരുടേയും ഉപദേശങ്ങൾ ഞാൻ സ്വീകരിക്കുകയില്ലെന്നറിയാമല്ലോ. ഈ പന്തയം ഞാൻതന്നെ നടത്തണമെന്നു നിശ്ചയിച്ചുകഴിഞ്ഞു. അതു് അങ്ങനെതന്നെ നടക്കുകയും ചെയ്യും."

ക്ലാര പിന്നെ ഒരക്ഷരവും ഉരിയാടിയില്ല. പന്തയം നടന്നുകഴിയുംവരെ അവർക്കു് യാതൊരു സ്വസ്ഥതയും ഉണ്ടാകയില്ലെന്നു് ഫോർഡിനു അറിയാമായിരുന്നു.

ജനുവരി 12-ാംതീയായിരുന്നു പന്തയം. അന്നു മഞ്ഞു് അതിശക്തിയായി വർഷിച്ചുകൊണ്ടിരുന്നു. മരം കോച്ചുന്ന തണുപ്പു്. എത്ര തടിച്ച ഉടുപ്പുകളും തുളച്ചുകയറുന്ന ഒരു ശീതക്കാററ്. ഫോർഡു് ഒരു സാധാരണ കുപ്പായം ധരിച്ചു് യാത്രയ്ക്കൊരുങ്ങിയപ്പോൾ ഭാര്യ ചോദിച്ചു, "കൂടുതൽ ചൂടുള്ള ഉടുപ്പു വല്ലതും ധരിക്കരുതോ?" എന്നു്.

"വിഷമിക്കാതിരിക്കു, ക്ലാരേ. ഞാൻ ഒരു കശാപ്പുകാരനെപ്പോലെ വിയർക്കുന്നതു കണ്ടില്ലേ? ചൂടിനു് കുറവൊന്നുമില്ല."—അതായിരുന്നു ഭർത്താവിൻെറ മറുപടി.

ക്ലാരയും എഡ്സെലുമൊന്നിച്ചു് ഹെൻട്രിഫോഡ് ഒരു പ്രത്യേക കാറിൽ കയറി, ഏതാണ്ടു് പത്തു മൈൽ അകലത്തുള്ള പന്തയസ്ഥലത്തേയ്ക്കു പുറപ്പെട്ടു. 'ആരൊ' എന്ന കാർ വർക്ക്ഷോപ്പിൽനിന്നു നേരത്തേ അവിടെയ്ക്കു കൊണ്ടുവരുവാൻ അദ്ദേഹം തൻെറ ജോലിക്കാരോടു് ഏർപ്പാടുചെയ്തിരുന്നു. യാത്രാമദ്ധ്യേ എ

ഡ്സെൽ ഒരു ചോദ്യം: ''അച്ഛാ, ഞാനുംകൂടി പന്തയക്കാറിൽ കയറുന്നതിന് അനുവദിക്കുമോ?''

"ഇല്ല, ഒരിക്കലുമില്ല." — അമ്മയാണ് മറുപടി പറഞ്ഞതു്. ''അക്കാര്യം ഇനി പറഞ്ഞുപോയാൽ ഇന്ന് അത്താഴം തരികയില്ലെന്ന് ഓർത്തുകൊള്ളുക.''

അച്ഛനാകട്ടെ, പത്തു വയസ്സുമാത്രം പ്രായമുള്ള ആ ബാലനെ ആശ്വസിപ്പിക്കാനായി ഇങ്ങനെ മറുപടി പറഞ്ഞു: "കുഞ്ഞിനെ വേറൊരവസരത്തിൽ ആ കാറിൽ കയററി ഒരു സവാരിക്കു കൊണ്ടുപോകാം."

"പക്ഷേ, ഇന്നത്തെപ്പോലെ വേഗത്തിലായിരിക്കയില്ലല്ലോ ആ സവാരി."—കുട്ടിയുടെ കണ്ടുപിടിത്തം.

ഹെൻട്രിഫോർഡും കുടുംബവും പന്തയസ്ഥലത്തെത്തി. ഫോർഡിൻെറ കാറോട്ടം കാണ്മാൻ, അന്നത്തെ കൊടിയ തണുപ്പൊന്നും കൂട്ടാക്കാതെ, ആളുകൾ തടിച്ചുകൂടിയിരുന്നു. നിലത്തു് കാലൂന്നിനിന്നാൽ ദേഹം മരവിച്ചുപോകുമെന്നു ഭയന്നു്, ആളുകൾ ഇടയ്ക്കിടെ തുള്ളിച്ചാടിക്കഴിയുകയായിരുന്നുപോലും. സമയമടുത്തിട്ടും, പന്തയത്തിനുള്ള കാർ അവിടെയെങ്ങും എത്തിക്കണ്ടില്ല. ഫോർഡിനു പരിഭ്രമമായി. യന്ത്രശാലയിൽച്ചെന്നു് സംഗതിയെന്തെന്നന്വേഷിക്കാൻവേണ്ടി അദ്ദേഹം തന്റെ സവാരിക്കാറിലേയ്ക്കു ചാടിക്കയറുമ്പോഴേയ്ക്കു്, അങ്ങകലെ ഇടിനാദംപോലെ ഒരു ശബ്ദം തുടച്ചയായി കേട്ടുതുടങ്ങി. ഫോർഡിന്റെ പന്തയവണ്ടിയുടെ വരവായിരുന്നു അതു്. ഫോർഡ് ചെവി കൂർപ്പിച്ചു ആ ശബ്ദം പരീക്ഷിച്ചു. അദ്ദേഹത്തിൻെറ പരിഭ്രമം മാറി. പന്തയ

കാറിന്റെ എഞ്ചിന്ന് തകരാറൊന്നും പററിയിട്ടില്ലെന്ന് അകലത്തുനിന്നുള്ള ആ ശബ്ദംകൊണ്ടുതന്നെ അദ്ദേഹം മനസ്സിലാക്കിയെന്നൎത്ഥം.

ആ കാറിന്നു പററിയ തകരാറുകളെപ്പററി ജോലിക്കാൎക്കു് എന്തോ പറയാനുണ്ടായിരുന്നു. പക്ഷേ, അതൊന്നും കേട്ടുനില്ക്കാൻ ഫോർഡിന്നു സമയമുണ്ടായിരുന്നില്ല. അദ്ദേഹം ആ മിന്നൽവണ്ടിയിൽ പാഞ്ഞുകയറി, പന്തയത്തിന്നു തയ്യാറായി. ഉടനെ അടയാളവെടിയുടെ പൊട്ടലും!

ഹെൻട്രിഫോർഡ് പരമാവധി വേഗത്തിൽ കാർ പായിച്ചുതുടങ്ങി. രഥചക്രങ്ങളുടെ ഉഗ്രസമ്മൎദ്ദംകൊണ്ടു ഹിമപാളികൾ പൊട്ടിപ്പിളരുകയും, ആ പിളൎപ്പുകളിൽത്തട്ടി രഥം മേലോട്ടു തുടരെത്തുടരെത്തെറിക്കുകയും ചെയ്തുകൊണ്ടിരുന്നു. ആകാശത്തിൽ അധികമായും ഭൂമിയിൽ അല്പമാത്രമായും—'വിയതിബഹുതരം സ്തോകമുൎവ്യാം'— എന്നു പറഞ്ഞ മട്ടിലായിരുന്നു ആ തേരോട്ടം. കാണികളുടെ ആൎപ്പുവിളി സൎവ്വത്ര മുഴങ്ങി. "അച്ഛാ, വേഗം, വേഗം" എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് എഡ്സെലും അതിൽ പങ്കെടുക്കുന്നുണ്ടായിരുന്നു. ക്ലാരയാകട്ടെ, കണ്ണുയൎത്താതെ ഉൽക്കണ്ഠാകുലയായി സ്തംഭിച്ചങ്ങനെ നിന്നതേയുള്ളു.

കാറോട്ടത്തിന്ന് അന്നുവരെ മുന്തിനിന്നിരുന്ന റിക്കാർഡ് ഭേദിച്ച് ഹെൻട്രിഫോർഡ് പന്തയം നേടി. മണിക്കൂറിൽ 92 മൈൽ ദൂരം,— അതായിരുന്നു അദ്ദേഹം നേടിയ റിക്കാർഡ്. അന്നത്തെ സ്ഥിതിയ്ക്ക് അ

തൊരു വലിയ നേട്ടംതന്നെയായിരുന്നു.

പന്തയംകഴിഞ്ഞു് വീട്ടിലെത്തിയപ്പോൾ ക്ലാര തെല്ലു ഗൗരവത്തോടുകൂടിത്തന്നെ ഇപ്രകാരം പറഞ്ഞു: “നിങ്ങൾ ഇന്നു കാണിച്ചതു് അതിരുകടന്ന ഒരു സാഹസമാണു്. വ്യവസായത്തിന്റെ ഗുണത്തിനുവേണ്ടിയാണു് നിങ്ങൾ ഈ പാടെല്ലാം പെടുന്നതെന്നറിയാം. പക്ഷെ, നിങ്ങൾക്കു് വല്ല അപകടവും സംഭവിച്ചാൽ, പിന്നെ ഇമ്മാതിരി നേട്ടംകൊണ്ടെന്തു പ്രയോജനം? അതു് നിങ്ങൾതന്നെ ഓർക്കേണ്ടതാണു്.”

ഹെൻട്രി എതിരൊന്നും പറഞ്ഞില്ല. അന്നത്തെ പന്തയം ഒരു വലിയ സാഹസമായിപ്പോയെന്നു് അദ്ദേഹത്തിനുതന്നെ അറിയാമായിരുന്നു. എങ്കിലും ആ പ്രാവശ്യത്തെ വിജയം തന്റെ വ്യവസായത്തിനു് ശോഭനമായ ഒരു ഭാവിയരുളുമെന്നു് അദ്ദേഹം ആശിച്ചു.

# അദ്ധ്യായം–14

പന്തയം ജയിച്ചതിന്റെ പിറേറദിവസം ഹെൻട്രി ഫോർഡിന്ന് എത്രയും വിചിത്രമായ ഒരനുഭവമുണ്ടായി. അന്നു രാവിലെ അദ്ദേഹം തൊഴിൽശാലയിലേയ്ക്കു കയറുമ്പോഠം, വാതില്ക്കൽ വെച്ചുതന്നെ ജെയിംസ് കസ്സൻസ് അദ്ദേഹത്തോടു പറയുകയായിരുന്നു: "ഹെൻട്രി, നിങ്ങഠം ആ പന്തയക്കമ്പത്തിൽപ്പെട്ടിരുന്നതുകൊണ്ടു് ഇവിടത്തെ ചില വിഷമപ്രശ്നങ്ങഠം നിങ്ങളെ അറിയിക്കാൻ സാധിച്ചില്ല. നമ്മുടെ പണമെല്ലാം തീർന്നുപോയി; ജോലിക്കാക്ക ശമ്പളം കൊടുക്കാൻപോലും പണമില്ല. ശമ്പളം ഇന്നു കിട്ടിയില്ലെങ്കിൽ അവർ പണിമുടക്കാൻ പോകയാണത്രെ."

ഫോർഡ് തെല്ലനേരം സ്തംഭിച്ചു നിന്നുപോയി. പണത്തിനുള്ള പോംവഴിയെന്തു്? കമ്പനിയിൽനിന്നു് കൂടുതൽ ഓഹരികഠം അനുവദിച്ചുകൊടുത്താൽ, അലക്സാണ്ടർ മാൽക്കോംസൺതന്നെ പണം എത്രവേണമെങ്കിലും മുടക്കുമെന്നു് ഫോർഡിനറിയാം. പക്ഷേ അങ്ങനെ ചെയ്തുതുടങ്ങിയാൽ, കമ്പനി ക്രമേണ ആ പണക്കൊതിയന്റെ കൈയിലൊതുങ്ങും. അതിനുള്ള ഒരു കരുനീക്കമല്ലേ അപ്പോഠം നടന്നിരുന്നതെന്നു സംശയിക്കണം.

"നിങ്ങഠം എന്താണു് ചെയ്യാൻ വിചാരിക്കുന്നതു്?"—കസ്സൻസിന്നു് മറുപടികിട്ടാൻ തിടുക്കമായി.

"ഒന്നേ ചെയ്യാനുള്ളു: ജോലിക്കാരോടു് ഉള്ള കാ

ശ്യും ഉള്ളതുപോലെ തുറന്നുപറയുകതന്നെ." — ഫോർഡിന്റെ മറുപടി.

അന്നു വൈകുന്നേരം ജോലിക്കാർ ശമ്പളംവാങ്ങാനെത്തിയപ്പോഴം, ഹെൻട്രി ഫോർഡാണു് അവരെ സ്വീകരിച്ചതു്. അദ്ദേഹം ഒരു കസേരമേൽ കയറിനിന്നുകൊണ്ടു് എല്ലാവരും കേൾക്കത്തക്കവണ്ണം ഇങ്ങനെ വിളിച്ചുപറഞ്ഞു: "സ്നേഹിതന്മാരേ, നിങ്ങൾ ക്ഷമിക്കണം. ഈ വർഷകാലം ഒന്നു കടന്നുകൂടിയാൽ നമ്മൾ ജയിച്ചു. ഇന്നലത്തെ പന്തയംകൊണ്ടുതന്നെ നമ്മുടെ കാറുകൾക്കു് കൂടുതൽ പ്രസിദ്ധിയുണ്ടാവാൻ പോകയാണു്. വർഷം കഴിഞ്ഞാൽ ധാരാളം ഓർഡർ കിട്ടും. എന്നാൽ നിങ്ങൾ ഇപ്പോൾ പണിമുടക്കുകയോ മറ്റോ ചെയ്താൽ നമ്മളെല്ലാവരും വെള്ളത്തിലാകുമെന്നോർക്കണം. നിങ്ങൾ എന്താണു് തീരുമാനിക്കുന്നതെന്നു് തുറന്നു പറയുക."

ജോലിക്കാർ കൂട്ടംകൂടിയും ഒററതിരിഞ്ഞും ആലോചനയായി. പണിമുടക്കിയാൽ തൊഴിലാളിയും മുതലാളിയും ഒന്നിച്ചു മുടിയുമെന്നു് അവർ മനസ്സിലാക്കാതിരുന്നില്ല. "ഞങ്ങൾ ജോലിചെയ്തു കൊള്ളാം" എന്നു് അവർ ഒററസ്വരത്തിൽ ഏററുപറഞ്ഞു. ചിലർ മുമ്പോട്ടുചെന്നു് ഹെൻട്രിഫോർഡിനു് കൈകൊടുത്തു് ആ വാഗ്ദാനം ഉറപ്പിച്ചു. ജോലിക്കാർ തന്നിലർപ്പിച്ച വിശ്വാസം ഫോർഡിനെ സന്തുഷ്ടനാക്കി. കഴിവുണ്ടാകുമ്പോൾ ആ ജോലിക്കാരെ അങ്ങേയററം സഹായിക്കണമെന്നു് അദ്ദേഹം ഉള്ളിൽ കുറിക്കുകയുംചെയ്തു.

വർഷകാലം കഴിഞ്ഞു. കാറിന് പുതിയ പുതിയ ഓർഡർ ധാരാളം കിട്ടിത്തുടങ്ങി. ഓർഡർപ്രകാരമുള്ള കാറുകളത്രയും ഉടനടി തയ്യാറാക്കി വിടുന്നതിന്, മാക്ക്സ്ട്രീററിലെ തൊഴിൽശാല മാത്രം പോരെന്നുള്ള നിലവന്നു. പികചിററി എന്ന തെരുവിൽ ഫോർഡ് ഉടനെ ഒരു പുതിയ ഫാക്ടറി പണികഴിപ്പിക്കുകയായി. മൂന്നു നിലകളുള്ള ആ ഗംഭീരകെട്ടിടത്തിനും അതിൽപ്പെട്ട യന്ത്രസജ്ജീകരണങ്ങൾക്കും വേണ്ടിവന്ന ഭാരിച്ച ചിലവത്രയും കമ്പനിയുടെ ആദായംകൊണ്ടുതന്നെ വഹിക്കുവാൻ സാധിച്ചു. ഹെൻട്രി ഫോർഡിന് ആയിടെ കിട്ടിയ വീതലാഭംകൊണ്ടാണു്, കോഫി ജിമ്മിന്റേയും ടോം ക്രൂപ്പറിൻേറയും പഴയ കടങ്ങൾ വീട്ടിയതെന്നുള്ള വസ്തുതകൂടി കൂട്ടത്തിൽ പറഞ്ഞുകൊള്ളട്ടെ.

കമ്പനിയിൽനിന്ന് പരമാവധി ലാഭംകിട്ടണമെന്നു മാത്രമേ അലക്സാണ്ടർ മാൽക്കോംസനേപ്പോലുള്ള പങ്കാളികൾക്ക് മോഹമുണ്ടായിരുന്നുള്ളു. ഫോർഡിൻെറ മനോഭാവം അതായിരുന്നില്ല. തൻെറ വ്യവസായം പരമാവധി വികസിപ്പിച്ച് പരമാവധി ജനസേവനം ചെയ്യണമെന്നായിരുന്നു അദ്ദേഹത്തിൻെറ ഉന്നം. പണ്ട് ഒരു വാച്ചുകമ്പനിയുടെ പ്രവർത്തനം സംബന്ധിച്ച് ഹെൻട്രീഫോർഡ് പ്രകാശിപ്പിച്ച ചില ഭാവനകൾ വായനക്കാർ ഓർക്കുന്നുണ്ടല്ലൊ. വാച്ചിൻെറ ഘടകങ്ങളോരോന്നും ഒരേ അച്ചിൽ ധാരാളമായി വാർത്തെടുക്കണമെന്നുള്ള ആ പ്ലാൻ, നമ്മുടെ കഥാനായകൻ തൻെറ കാർവ്യവസായത്തിൽ പ്രയോഗിക്കുവാൻ തീർച്ചയാക്കി.

കാറിൻെറ ഘടകങ്ങളത്രയും അന്യത്ര പണികഴിപ്പിച്ച ശേഷം അവ കൂട്ടിയിണക്കുകമാത്രമാണല്ലൊ ഫോർഡ് കമ്പനി അന്നോളം ചെയ്തിരുന്നതു്. ആ പതിവുമാററി, കാറിൻെറ ഘടകങ്ങളെല്ലാം പാട്ടുള്ളത്ര ചുരുങ്ങിയ ചിലവിൽ സ്വയം നിർമ്മിക്കുവാനായി ഫോർഡിൻെറ പിന്നത്തെ പരിശ്രമം.

കഴിയുന്നതും കുറഞ്ഞ വിലയ്ക്കു് കാറുകൾ പ്രചരിപ്പിക്കാൻ ഫോർഡ് നടത്തിയ ഉദ്യമങ്ങളിലെല്ലാം ഒരു വിലങ്ങുതടിയായി നിന്നിരുന്നതു് അലക്സാണ്ടർ മാൽക്കോംസൺ എന്ന പ്രമാണിയാണു്; കമ്പനിയിൽ അയാൾക്കു് ഫോർഡിനോടൊപ്പംതന്നെ ഉടമാവകാശമുള്ളതു് ഒരു തരക്കേടായിത്തീന്നു. "ആ മനുഷ്യൻ എൻെറ കഴുത്തിൽ ഒരു കുടുക്കുതന്നെയാണു്" എന്നു് ഫോർഡ് ഒരിക്കൽ പറയുകയുണ്ടായി. കടംകൊണ്ടിട്ടെങ്കിലും, അലക്സാണ്ടർ മാൽക്കോംസൻെറ ഓഹരികൾ വിലയ്ക്കു വാങ്ങണമെന്നു് ഫോർഡ് ഒടുവിൽ തീരുമാനിച്ചു. 3000 ഡോളർമാത്രം മുതൽമുടക്കുള്ള ആ ഓഹരികൾ 175000 ഡോളർ കിട്ടിയാൽ കൊടുത്തുകളയാമെന്നു് ആ പണക്കൊതിയൻ സമ്മതിക്കുകയുമുണ്ടായി. ഹെൻട്രി ഫോർഡ് എങ്ങനെയോ അത്രയും സംഖ്യയുണ്ടാക്കിക്കൊടുത്തു് ആ മനുഷ്യനുമായുള്ള ബന്ധം അവസാനിപ്പിച്ചു; അതോടെ, കമ്പനിയിലെ 51 ശതമാനം ഓഹരികളുള്ള അവകാശവും ഫോർഡിനുതന്നെ ഉറയ്ക്കുകയായി.

കുറഞ്ഞ വിലയ്ക്കു് കൂടുതൽ കൂടുതൽ കാറുകൾ തെരുതെരെ നിർമ്മിച്ചുകൂട്ടുകയായിരുന്നു, മേല്പറഞ്ഞ ഓ

ഹരിക്കൈമാററത്തെത്തുടർന്നുണ്ടായ അടിയന്തിരപരിപാടി. ദിവസംപ്രതി നൂറു കാറുകളാണു് ഫോർഡിന്റെ കമ്പനിയിൽനിന്നു പണിക്കുറവുതീന്നു് പുറത്തിറങ്ങിത്തുടങ്ങിയതു്. ലോകത്തിൽ മറെറാരു കമ്പനിക്കാക്കും അന്നോളം സാധിക്കാത്ത ഒരു നേട്ടമാണതെന്നു് വത്തമാനപ്പത്രങ്ങൾ ഘോഷിച്ചു. എന്നാൽ നൂറല്ല, ദിവസേന ആയിരം കാറുകൾ വീതം നിർമ്മിക്കാനായിരുന്നു ഫോർഡിന്റെ വട്ടം. ആ കണക്കു കേട്ടപ്പോൾ അദ്ദേഹത്തിന്റെ പങ്കാളികൾതന്നെ ഞെട്ടിപ്പോയി. ഫോർഡിനു് ഭ്രാന്താണെന്നുപോലും അവരിൽ ചിലർ ശങ്കിച്ചു. കാറുകളുടെ എണ്ണം മാത്രമല്ല, അവയുടെ ഗുണവും മേല്ക്കുമേൽ വദ്ധിപ്പിക്കുവാൻ ഹെൻട്രിഫോർഡു് കൊണ്ടുപിടിച്ചു് ഒരു ശ്രമം നടത്തി. 1908 ഒക്ടോബർ 1-ാം നു- അദ്ദേഹം ഇറക്കിയ T മോഡൽവണ്ടി അന്നത്തെ നിലയ്ക്കു് ഒരു മഹാത്ഭുതം തന്നെയായിരുന്നു. ആ മോഡലിലുള്ള കാറുകൾ കിട്ടുവാൻ ആളുകൾ പിടിയും വലിയുമായി.

കാറുകൾ ഭംഗിയുള്ളവയും, കെല്പുള്ളവയും, കനക്കുറവുള്ളവയും, എളുപ്പം നടത്താവുന്നവയും ആയിരിക്കണമെന്ന കാര്യത്തിൽ ഹെൻട്രിഫോർഡിനു് വലിയ നിഷ്കർഷയുണ്ടായിരുന്നു. T മോഡലിലുള്ള കാറുണ്ടാക്കാൻ അദ്ദേഹം ഒരു പ്രത്യേക ലോഹം കണ്ടുപിടിച്ചതിനെപ്പററി ഒരു കഥയുണ്ടു്. 1905-ൽ പാം ബീച്ചിൽ വെച്ചു നടന്ന ഒരു പന്തയക്കാറോട്ടത്തിൽ ഹെൻട്രി ഫോർഡും പങ്കെടുത്തിരുന്നു. ഫ്രാൻസിൽനിന്നു വന്നി

രുന്ന ഒരു കാർ ആ പന്തയത്തിനിടയ്ക്കു് കൂട്ടിയടിച്ചു് അതിന്റെ ചില ഭാഗങ്ങൾ തെറിച്ചുപോയി. അങ്ങനെ അടന്നുവീണ കഷണങ്ങളിൽ ഒരെണ്ണം ഹെൻറി ഫോർഡ് എടുത്തു് പ്രത്യേകം സൂക്ഷിച്ചു. വളരെ കടുപ്പവും, എന്നാൽ അതേസമയംതന്നെ എത്രയും കനക്കുറവുമുള്ള ആ ലോഹം എന്താണെന്നു് പറയാൻ ആർക്കും സാധിച്ചില്ല. ഫോർഡ് ആ ലോഹത്തുണ്ടിനെപ്പററി പലപല രാസപരിശോധനകൾ നടത്തിച്ചതിൽ, വനേഡിയം എന്ന മൂലധാതു കലർന്നിട്ടുള്ള ഒരു പ്രത്യേകതരം ഉരുക്കാണതെന്നു് വെളിപ്പെട്ടു. ആ ഉരുക്കുണ്ടാക്കാനുള്ള വിദ്യയെക്കുറിച്ചായി, ഫോർഡിന്റെ പിന്നത്തെ പര്യന്വേഷണം. ഇംഗ്ലണ്ടിൽനിന്നു് ഒരാൾ മുഖേന ആ വിദ്യ മനസ്സിലാക്കിയെങ്കിലും, വനേഡിയം എന്ന കടുത്ത ധാതുദ്രവ്യം ഉരുക്കാൻവേണ്ടും ശക്തിയുള്ള ഒരു മൂശ കണ്ടുകിട്ടാൻ പ്രയാസം നേരിട്ടു. ഒടുവിൽ, ഓഹിയോയിലെ ഒരു ഫാക്ടറിക്കാരുമായി നഷ്ടോത്തരവാദക്കരാർ ചെയ്തിട്ടാണു് ഫോർഡ് ആ പരീക്ഷണം നടത്തിയതു്. മൂശയിൽ കണക്കിലധികം ചൂടു വർദ്ധിപ്പിക്കുന്നതുമൂലം വല്ല പൊട്ടിത്തെറിക്കലോ മറേറാ ഉണ്ടായിട്ടു് കമ്പനിക്കെന്തെങ്കിലും നഷ്ടം നേരിട്ടാൽ, ആ നഷ്ടം പരിഹരിച്ചുകൊള്ളാമെന്നായിരുന്നു കരാറിലെ വ്യവസ്ഥ. പരീക്ഷണം ആപത്തൊന്നും നേരിടാതെതന്നെ കഴിഞ്ഞു. അങ്ങനെ കണ്ടുപിടിച്ച പുതിയതരം ലോഹം ഉപയോഗിച്ചാണു് ഫോർഡ് തന്റെ T മോഡൽകാറുകൾ നിർമ്മിക്കുവാൻ തുടങ്ങിയതു്.

ആ കാറിൻെറ ലാഘവം കണ്ടിട്ട്, അതു് പരുക്കൻറോഡുകളിലൂടെ ഓടിക്കാൻപററാത്ത ഒരുമാതിരി 'തൊട്ടാവാടി' ക്കാറാണെന്നു് ഒരു ആക്ഷേപം ഉണ്ടായി. എന്നാൽ അമേരിക്കൻവൻകര മുഴുവൻ താണ്ടത്തക്ക വണ്ണം നടന്ന ഒരു നീണ്ട കാറോട്ടത്തിൽ സമ്മാനം നേടിയപ്പോഠം, ഫോർഡിൻെറ T മോഡൽ കാറിൻെറ കരുത്തു് എല്ലാവരും പരക്കെ സമ്മതിക്കേണ്ടതായിത്തന്നെവന്നു. വേറെ ചില മോട്ടോർകമ്പനികളുടെ വകയായുള്ള 'അക്മി', 'ഷോനട്ട്', 'ഇററാലാ' എന്നീ മൂന്നു കാറുകളും, ഫോർഡിൻെറ രണ്ടു T മോഡൽ കാറുകളും തമ്മിലായിരുന്നു ആ പന്തയം. 1909 ജൂൺ 1-ാംനു- ന്യൂയോക്ക് സിററിഹാളിൻെറ മുമ്പിൽനിന്നാണു് പന്തയം ആരംഭിച്ചതു്. വൈററ്ഹൗസിൽനിന്നു് പ്രസിഡണ്ട് ടാഫ്ററാണു് പന്തയം തുടങ്ങാനുള്ള അടയാളം നല്കിയതെന്നു പറയുമ്പോഠം, ആ പന്തയപ്പരിപാടിയുടെ ദേശീയപ്രാധാന്യം സ്പഷ്ടമാണല്ലൊ. അമേരിക്കാവൻകരയെ ഒട്ടാകെ സംബന്ധിക്കുന്ന ആദ്യത്തെ കാറോട്ടപ്പന്തയമായിരുന്നു അതു്. റോഡുകളുടെ മിനുസമില്ലായ്മയും, ചിലേടങ്ങളിൽ അതിവർഷംകൊണ്ടുണ്ടായ വെള്ളപ്പൊക്കവും, മററനേകം ശല്യങ്ങളും എതിരിട്ടുകൊണ്ടായിരുന്നു ആ പന്തയം നടന്നതു്. 'ഇററാലാ' എന്ന കാർ ഇടയ്ക്കുവെച്ച് പന്തയത്തിൽനിന്നു പിന്മാറിക്കളഞ്ഞു. 22 ദിവസവും 55 മിനിററും പരക്കംപാഞ്ഞോടിയശേഷം, ഫോഡിൻെറ ഒരു T മോഡൽ കാർതന്നെ പന്തയം ജയിച്ചു. കർണ്ണൽ എം. റോബർട്ട് എന്ന ദേഹമാണു്

പന്തയം പ്രമാണിച്ചുള്ള സമ്മാനദാനകൎമ്മം നിൎവ്വഹിച്ചു. സമ്മാനസാധനമായ ചഷകം നൽകിയപ്പോൾ അദ്ദേഹം ചെയ്ത പ്രസംഗത്തിലെ ഒരു ഘട്ടം ഇവിടെ ഉദ്ധരിക്കാം: "ഭാരം കുറഞ്ഞതും യന്ത്രശക്തി കൂടിയതുമായ കാറുകളാണു് ദുൎഗ്ഗമങ്ങളായ റോഡുകൾ തരണംചെയ്യാനും കുന്നിൻപുറങ്ങൾ താണ്ടുവാനും പററിയതെന്നു് ഹെൻട്രി ഫോർഡ് പറയാറുള്ള തത്വം ഇപ്പോൾ തെളിയിക്കപ്പെട്ടിരിക്കുന്നു. ഭാരമേറിയ കാറുകൾക്കപ്രാപ്യങ്ങളായ സ്ഥാനങ്ങളിൽ അതിവേഗത്തിലെത്താൻ, കനംകുറഞ്ഞ ഇത്തരം കാറുകൾക്കു് നിഷ്പ്രയാസം സാധിക്കും. കാറും കാർവ്യവസായവും ജനകീയമായ ഒരു നിലവാരത്തിലേയ്ക്കു കൊണ്ടുവരികയെന്ന പ്രശ്നത്തിനു പരിഹാരമുണ്ടാക്കുന്ന കാൎയ്യത്തിൽ മിസ്റ്റർ ഫോർഡ് വിജയിച്ചിരിക്കുന്നുവെന്നാണു് എൻെറ അഭിപ്രായം."

# അദ്ധ്യായം–15

ആനന്ദമയവും പ്രസന്നവുമായിരുന്ന ഹെൻട്രി ഫോർഡിന്റെ കുടുംബജീവിതം. ക്ലാരയെപ്പോലുള്ള ഒരു വനിതാരത്നം അമരംപിടിക്കുന്ന കുടുംബത്തിൽ ആനന്ദവും ശാന്തിയും കൈവരുവാൻ പ്രയാസമില്ലെന്നുവയ്ക്കുക. ഭർത്താവിനോടൊന്നിച്ച് എന്തെന്തു ക്ലേശവും സഹിക്കുവാൻ ആ സാധ്വിക്കുണ്ടായിരുന്ന സന്നദ്ധത വായനക്കാർ നേരത്തെ മനസ്സിലാക്കിയിട്ടുള്ളതാണല്ലോ. ഹെൻട്രിഫോർഡിന്റെ വ്യവസായത്തിരക്കു വർദ്ധിക്കുന്തോറും, ക്ലാരയുടെ വിശ്രമവും സ്വൈരവും കുറഞ്ഞുവരികയായിരുന്നു. മററു സർവ്വകാര്യങ്ങളും മറന്ന് ജോലിയിൽമുഴുകുക പതിവായിരുന്ന ഫോർഡ് മിക്കദിവസങ്ങളിലും സമയംതെററിയിട്ടേ ഭക്ഷണത്തിനെത്തിയിരുന്നുള്ളു. ഭർത്താവ് ചെന്നെത്തുംവരെ ഭാര്യയും ആഹാരം കഴിക്കാതെ കാത്തിരിക്കും. ഫോർഡ് ഉറക്കമിളച്ചിരുന്നു ജോലിചെയ്യുമ്പോൾ, ക്ലാരയും വല്ലതും വായിച്ചുകൊണ്ട് കൂടെത്തന്നെ കഴിച്ചുകൂട്ടും. ഭർത്താവിന്റെ കഠിനയത്നങ്ങൾ കണ്ടുകണ്ട് അവർ വലിയ മനഃക്ലേശം അനുഭവിച്ചിരുന്നുവെന്നുമാത്രം.

എഡ്സെൽ സമയംതെററാതെ ഉണ്ണുകയും ഉറങ്ങുകയും ചെയ്യണമെന്ന കാര്യത്തിൽ ക്ലാരയ്ക്കു വലിയ നിർബ്ബന്ധമായിരുന്നു. പ്രതിഭാശാലിയായ ആ പുത്രനെ പിതാക്കൾ എത്ര ശ്രദ്ധിച്ചാണെന്നോ വളർത്തിപ്പോന്ന

ളു്? യന്ത്രവിദ്യയിൽ അവനുണ്ടായിരുന്ന വാസനയെ പരിപോഷിപ്പിക്കാൻ ഹെൻട്രി ഫോർഡ് ഉററു പരിശ്രമിച്ചു. അച്ഛൻെറ കൂടെ സവാരിചെയ്യാൻ എഡ്സെലിന് വലിയ താല്പര്യമായിരുന്നു. രഥം എത്രവേഗത്തിൽ ഓടിച്ചാലും അവന് തൃപ്തിവന്നിരുന്നില്ലെന്നുള്ളതാണ് ഒരു വിശേഷം. യാത്രാമദ്ധ്യേ വണ്ടിയുടെ യന്ത്രഘടനകളും അവയുടെ പ്രവർത്തനങ്ങളും അവൻ ഉററു പഠിക്കും. യന്ത്രവിദ്യയിലെന്നപോലെ ചിത്രകലയിലും എഡ്സെൽ കുട്ടിക്കാലംമുതല്ക്കുതന്നെ വലിയ വാസന കാണിച്ചിരുന്നു. മകന് യന്ത്രവേലയിലുള്ള അഭിരുചിയെ അച്ഛനും, ചിത്രകലയിലുള്ള വാസനയെ അമ്മയും പ്രത്യേകം പ്രത്യേകം പരിപോഷിപ്പിക്കുകയായി. ഡിട്രോയിററിലുള്ള ആർട്ട്സ് ഇൻസ്റ്റിട്യൂട്ടിൽ വലിയവലിയ കലാകാരന്മാർ ചെയ്തുവെച്ചിട്ടുള്ള ചിത്രവേലകൾ കാണിച്ചുകൊടുത്തു് മകൻെറ കലാവാസന വികസിപ്പിക്കാൻ ക്ലാര പലപ്പോഴും ശ്രമിച്ചിരുന്നു.

എഡ്സെൽ ഒരു ദിവസം പലതരം ലൈബ്രറിപ്പുസ്തകങ്ങൾ പരിശോധിച്ച് ഒരു പ്രബന്ധം തയ്യാറാക്കിക്കൊണ്ടിരിക്കെ, "എന്താ, നീ ഒരു പുസ്തകപ്പുഴുവായിത്തീരുവാൻ പോകയാണോ?" എന്ന് അച്ഛൻ ചിരിച്ചുകൊണ്ടു ചോദിച്ചു.

"നാളെ ക്ലാസ്സിൽ ഒരു പ്രബന്ധം വായിക്കണം. 'ഗതാഗതം' എന്ന വിഷയമാണ് ഞാൻ എടുത്തിരിക്കുന്നതു്."—എഡ്സെൽ മറുപടി പറഞ്ഞു.

മകൻ തങ്ങളുടെ കുലത്തൊഴിലിനുപററിയ വിഷ

തേക്കുറിച്ചാണു് പഠിക്കുകയും എഴുതുകയും ചെയ്യുന്ന തെന്നറിഞ്ഞപ്പോൾ അച്ഛനു സന്തോഷമായി. "കൊള്ളാം, നീ എഴുതിയതൊന്നു വായിക്കുക; ഞാൻ കേൾക്കട്ടെ. എനിക്കാണെങ്കിൽ, ഇത്തരം വിഷയങ്ങളെപ്പററി ചെറുപ്പത്തിൽ അധികമൊന്നും വായിക്കാനും എഴുതാനും അവസരം കിട്ടിയിരുന്നില്ല."—ഇത്രയും പറഞ്ഞു് ഹെൻട്രി ഫോഡ് ഒരു ചാരുകസേരയിലേയ്ക്കു ചാഞ്ഞു. എഡ്സെൽ എഴുതിയ ആ പ്രബന്ധത്തിന്റെ പ്രധാന ഭാഗങ്ങൾ ഇവിടെ ഉദ്ധരിക്കാം:

"കടലിലും കരയിലും ഗതാഗതംചെയ്യാനുള്ള ഉപായം കണ്ടുപിടിക്കാനുള്ള പരിശ്രമം മനുഷ്യൻ ആദികാലംമുതല്ക്കുതന്നെ ആരംഭിച്ചു. മരക്കഷണങ്ങളിന്മേലും അവ കൂട്ടിക്കെട്ടിയുണ്ടാക്കിയ ചങ്ങാടങ്ങളിന്മേലുമാണു് മനുഷ്യൻ ആദ്യം കടലിൽ സഞ്ചരിച്ചിരുന്നതു്. പിന്നെ അവൻ മരം വെട്ടിക്കുഴിച്ചു് ചെറുവഞ്ചികളുണ്ടാക്കാൻ പഠിച്ചു. തുടൎന്നു് തോണികളും പായ്ക്കപ്പലുകളും നടപ്പിൽവന്നു. തണ്ടു വലിച്ചും, കാററിനെ ആശ്രയിച്ചുമായിരുന്നു അന്നത്തെ സഞ്ചാരം. ഇന്നു് ശക്തിയേറിയ യന്ത്രങ്ങൾ ഘടിപ്പിച്ചിട്ടുള്ള വലിയ വലിയ കപ്പലുകളിൽ കയറി മനുഷ്യൻ വായുവേഗത്തിൽ കടലിൽ ഗതാഗതംചെയ്യുന്നു. കരയിൽ ആദ്യം മൃഗങ്ങളെയാണു് മനുഷ്യൻ വാഹനങ്ങളായി ഉപയോഗിച്ചുതുടങ്ങിയതു്; ഒട്ടകങ്ങളും കുതിരകളുമൊക്കെ ആ കൂട്ടത്തിൽ ഉൾപ്പെടും. അടുത്തകാലത്തോളം കുതിരപ്പുറത്തായിരുന്നുവല്ലൊ ആളുകളുടെ സഞ്ചാരമധികവും. അമേരിക്ക

യിൽത്തന്നെ കഴിഞ്ഞൊരിടവരെ കുതിരകളായിരുന്നു പ്രധാന വാഹനങ്ങൾ. ന്യൂയോക്കിൽനിന്നു് ഫിലാഡെൽഫിയായിലെത്താൻ—അതായതു് 90 മൈൽ ദൂരം സഞ്ചരിക്കാൻ—1811-ാമാണ്ടിനടുത്തകാലത്തുപോലും ശരാശരി ഇരുപത്താറു മണിക്കൂർ വേണ്ടിവന്നിരുന്നതായി ഒരു കണക്കു കാണുന്നുണ്ടു്. ചക്രങ്ങൾ ഉപയോഗിച്ചുള്ള വണ്ടികൾ കണ്ടുപിടിച്ചിട്ടും മൃഗങ്ങളെ ഒഴിച്ചുനിർത്താൻ മനുഷ്യൻ കൂട്ടാക്കിയില്ല; ആ വണ്ടികളിലും മൃഗങ്ങളെ കെട്ടിപ്പൂട്ടിക്കൊണ്ടുനടക്കുകയായിരുന്നു അവന്റെ പതിവു്. സഞ്ചാരത്തിനു് മൃഗങ്ങളെ മാത്രം ആശ്രയിക്കുന്ന മൗഢ്യം മാറിത്തുടങ്ങിയപ്പോഴാണു് മനുഷ്യന്റെ ഭാഗ്യോദയമുണ്ടായതെന്നു പറയാം. ആവിയുടെ ശക്തികൊണ്ടു് വണ്ടിയോടിക്കാമെന്നുവന്നതാണു് ആ വിഷയത്തിലുണ്ടായ ഒന്നാമത്തെ നേട്ടം. ഇപ്പോൾ കരയിൽ മോട്ടോർവാഹനങ്ങൾ മൂലം ഗതാഗതസൗകര്യം അത്ഭുതകരമാംവണ്ണം വർദ്ധിച്ചുതുടങ്ങിയിരിക്കുന്നു. ആകാശത്തിൽ പറക്കാവുന്ന വിമാനങ്ങളും ഉടനെ നടപ്പാവും. മനുഷ്യന്റെ ഗതാഗതസൗകര്യം വർദ്ധിക്കുന്തോറും അവന്റെ ജീവിതസൗകര്യവും ഐശ്വര്യവും വർദ്ധിക്കുമെന്നു തീർച്ചയാണു്."

മകൻ തയ്യാറാക്കിയ പ്രബന്ധത്തിന്റെ പോക്കു് അച്ഛനു വളരെപ്പിടിച്ചു. താൻ ആരംഭിച്ചിരിക്കുന്ന വ്യവസായം പുലർത്തിക്കൊണ്ടുപോവാൻ പറ്റുന്ന ചാലിലൂടെയാണു് പുത്രന്റെ പുറപ്പാടെന്നു് ഹെൻട്രി ഫോർഡിനു് മനസ്സിലായി.

"ആട്ടെ, നമ്മുടെ വിമാനത്തിന്റെ പണി എങ്ങനെയിരിക്കുന്നു?"—ഇടയ്ക്കു് അച്ഛന്റെ ചോദ്യം.

"അച്ഛാ, അവരും ഒരു സൗന്ദര്യധാമമായിട്ടുതന്നെ പുറത്തുവരും."—മകൻ മറുപടി പറഞ്ഞു.

ഹെൻട്രിഫോർഡ് ആയിടയ്ക്കു് ഒരു വിമാനത്തിന്റെ പണിയും നടത്തിക്കുന്നുണ്ടായിരുന്നു. എഡ്സെലിന്റെ മേൽനോട്ടത്തിലായിരുന്നു ആ ജോലി. വിമാനത്തിന്റെ യന്ത്രസാമഗ്രികൾ നിർമ്മിച്ചിരുന്നതു് ഫോർഡ് മോട്ടോർകമ്പനിയിൽത്തന്നെ.



# അദ്ധ്യായം–16

കാര്യങ്ങളെല്ലാം അങ്ങനെ ശുഭകരമായി നടന്നു കൊണ്ടിരിക്കെ, ഹെൻട്രിഫോർഡ് നിയമസംബന്ധമായ ഒരു വ്യവഹാരത്തിൽ കുടുങ്ങാനിടയായി. സെൽഡൺ എന്നു പേരുള്ള ഒരു അഭിഭാഷകൻ, 1805-ൽ ഒരു യന്ത്രവണ്ടിയുടെ മാതൃക സ്വന്തംപേരിൽ രജിസ്റ്റ്രാക്കിവെച്ചിരുന്നു. "ഭദ്രതയും ലാഘവവും വിലക്കുറവുമുള്ളതും, ഭാരം കുറഞ്ഞതും, സാധാരണഗതിയിലുള്ള വ്യതിക്രമങ്ങളെ വിജയിക്കാൻതക്ക യന്ത്രശക്തിയുള്ളതുമായ ഒരു വാഹനം" എന്ന വിവരണത്തോടുകൂടിയാണു് അദ്ദേഹം ആ രജിസ്ട്രേഷൻ നടത്തിയിരുന്നതു്. പേരിനു് ഒരു വണ്ടിയുടെ പ്ലാനും ഫയൽചെയ്തിരുന്നു. സെൽഡൺ നേരിട്ടു് വണ്ടികൾ ഉണ്ടാക്കുകയോ വില്ക്കുകയോ ഒന്നും ചെയ്തിരുന്നില്ല. മററു വ്യവസായികൾ വല്ലവരും തന്റെ വണ്ടിയുടെ മാതൃക അപഹരിച്ചെന്നോ അനുകരിച്ചെന്നോ വ്യവഹാരപ്പെടാൻ വഴിയുണ്ടാകുന്നുണ്ടോ എന്നു് നോക്കിക്കഴിയുകയായിരുന്നു ആ നിയമജ്ഞൻ. അദ്ദേഹം തന്റെ വാഹനത്തെപ്പററി എഴുതിവെച്ചിരുന്ന നിർവ്വചനംതന്നെ, അമ്മാതിരി വ്യവഹാരങ്ങൾക്കു പഴുതുണ്ടാക്കാൻ പററിയ പാകത്തിലാണെന്നു് സ്പഷ്ടം.

സെൽഡന്റെ 'പെയിററൻറു്' അവകാശം 'എലക്ട്രിക് വെഹിക്കിൾ കമ്പനി' എന്നു പേരുള്ള ഒരു

സ്ഥാപനക്കാർ ഇടക്കാലത്തു് വാങ്ങിച്ചു. അപ്പോഠം മററു മോട്ടോർവ്യവസായികഠം ഒരു സംഘടന രൂപീകരിച്ചു് മേല്പറഞ്ഞ കമ്പനിയിൽനിന്നു ലൈസൻസ് വാങ്ങി വ്യവസായം നടത്തിത്തുടങ്ങി. ആ സംഘടനയിൽപ്പെട്ടവർ ഉണ്ടാക്കുന്ന ഓരോ കാറിനും 'റോയൽററി' യായി ഒരു തുക കമ്പനിക്കു കൊടുത്തുകൊള്ളാമെന്നായിരുന്നു ലൈസൻസിലെ വ്യവസ്ഥ. ഹെൻട്രിഫോർഡിനേക്കൂടി ആ സംഘടനയിൽ ചേർക്കണമെന്നു് തൽപ്രവർത്തകന്മാർക്കു മോഹമുണ്ടായിരുന്നു. ഫോർഡ് അതിനു വഴിപ്പെട്ടില്ല. 'സ്വന്തമായി കാറുണ്ടാക്കാൻ കഴിവുള്ള സ്വതന്ത്രനായ ഒരു വ്യവസായി എന്തിനു് അങ്ങനെ അന്യരെ ആശ്രയിക്കണം' എന്ന നിലപാടാണു് അദ്ദേഹം സ്വീകരിച്ചതു്. മേല്പറഞ്ഞ വ്യവസായസംഘക്കാർ, ഒടുവിൽ, 'ഇലക്ട്രിക് വെഹിക്കിഠം കമ്പനി'യുടെ പിൻതുണയോടുകൂടി ഫോർഡിൻെറ പേരിൽ ഒരു കേസു ഫയലാക്കി. സെൽഡൻെറ യന്ത്രവണ്ടിയുടെ മാതൃക അപഹരിച്ചിട്ടാണു് ഹെൻട്രിഫോർഡ് കാറുകളുണ്ടാക്കുന്നതെന്നായിരുന്നു കേസ്.

ഈ വ്യവഹാരത്തിനു വഴങ്ങിക്കൊടുത്താൽ തൻെറ വ്യവസായത്തിനും സ്ഥാപനത്തിനും വലിയ കെടുതികഠം നേരിടുമെന്നു് ഫോർഡ് മനസ്സിലാക്കി. കേസിലെ വാദം സമ്മതിക്കുന്നപക്ഷം, ഫോർഡ് കമ്പനിയിലുണ്ടാക്കുന്ന ഓരോ കാറിനും പതിനഞ്ചു ഡോളർവീതം 'റോയൽററി' കൊടുക്കണമെന്ന കടുക്കാണു് ഒന്നാമതായി വന്നുകൂടുക. പിന്നെ, ഫോർഡ്കമ്പനിയിൽ ഇതു

യീത്ര കാറുകൾ വീതമേ ഉണ്ടാക്കാൻ പാടുള്ളൂവെന്നും അവ ഇന്ന വിലയിൽ കുറച്ചുവില്ക്കാൻ പാടില്ലെന്നുമുള്ള നിയന്ത്രണങ്ങളും വന്നുചേരും. ഹെൻട്രിഫോഡ്ഡുണ്ടോ, ഇമ്മാതിരി അങ്കുശങ്ങൾ വലിച്ചു തലയിൽവയ്ക്കാനൊരുങ്ങുന്നു? അദ്ദേഹം സർവ്വശക്തിയും പ്രയോഗിച്ച് കേസു വാദിക്കുവാൻതന്നെ നിശ്ചയിച്ചു.

സെൽഡൺമാതൃക പിടിച്ചൊന്നുമല്ല താൻ കാറുണ്ടാക്കിത്തുടങ്ങിയതെന്ന് ഫോർഡിന്ന് നല്ലപോലെ അറിയാം. കേസിലെ എതിർവാദത്തിന്റെ ആവശ്യത്തിന്നുവേണ്ടി അദ്ദേഹം സെൽഡൺമാതൃകയിലുള്ള യന്ത്രങ്ങളെപ്പററി സൂക്ഷ്മമായി ഒരു പരിശോധനയും പഠനവും നടത്തിയതിൽവെച്ച്, ആ യന്ത്രങ്ങൾ താനുണ്ടാക്കുന്നമാതിരി യന്ത്രങ്ങളിൽനിന്ന് തീരെ വ്യത്യസ്തങ്ങളാണെന്ന് ഫോർഡിന്ന ബോദ്ധ്യമാവുകയുംചെയ്തു. സാങ്കേതികമായിത്തന്നെ ഇത്രയും തെളിവ് കിട്ടിക്കഴിഞ്ഞപ്പോൾ "ഞാൻ ഈ കേസ് അങ്ങേയററംവരെ വാദിക്കും" എന്ന് ഹെൻട്രിഫോർഡ് ഉറപ്പിച്ചുപറഞ്ഞു. അദ്ദേഹം ചൂണ്ടിക്കാണിച്ച സാങ്കേതികതെളിവുംകൂടി വെച്ചുകൊണ്ടു്, സമർത്ഥരായ എതാനും അഭിഭാഷകന്മാർ കേസ് ശക്തിയായിത്തന്നെ വാദിച്ചു; മറുപക്ഷക്കാരും വിട്ടില്ല. വ്യവഹാരം വളരെക്കൊല്ലങ്ങളോളം അങ്ങനെ നീണ്ടുപിടിച്ചു. ഒടുവിൽ 1911-ാമാണ്ടിൽ അപ്പീൽ കോടതിയിൽനിന്ന് ഹെൻട്രിഫോർഡിന്ന് അനുകൂലമായി വിധിയുണ്ടായി.

ഫോഡ് ആ കേസു ജയിച്ചതു് വാദികൾക്കും ഉ

ണകരമായിത്തീൎന്നുവെന്നു് ഒരു വിശേഷം ഉണ്ടു്. അതെങ്ങനെയാണെന്നോ? സെൽഡൻ മോഡലിന്റെ അവകാശമാണല്ലൊ ആ വിധി മൂലം വേരററുപോയതു്. പിന്നെ ആ മോഡലിന്റെ പേരും പറഞ്ഞു ആരു് ആരിൽനിന്നാണു് 'റോയൽററി' ഈടാക്കുക? എല്ലാവരും ആ ബാധയിൽനിന്നു രക്ഷപ്പെട്ടുവെന്നൎത്ഥം. ഹെൻറി ഫോർഡു് അങ്ങനെ ധീരമായി പൊരുതിയില്ലെങ്കിൽ, സെൽഡൻമോഡലിന്റെ ശല്യം മോട്ടോർവ്യവസായത്തിന്റെ പുരോഗതിക്കു് ഒരു വലിയ വിലങ്ങുതടിയാകുമായിരുന്നു.



# അദ്ധ്യായം-17

പ്രതിബന്ധങ്ങളും പ്രയാസങ്ങളുമെല്ലാം തട്ടിത്തകർത്ത് ഫോർഡ് മോട്ടോർകമ്പനി പിന്നെയും മുന്നേറുകയായി. പികപിററിത്തെരുവിൽ പുതുതായി പണികഴിപ്പിച്ച ഗംഭീരസൗധങ്ങൾക്കും താങ്ങാനാവാത്ത മട്ടായി, വ്യവസായത്തിന്റെ വികാസം. ഹെൻട്രി ഫോർഡ് ഉടനെ ബ്രഹ്മാണ്ഡമായ വേറൊരു ഫാക്ടറി പണിയിക്കുവാനുള്ള ശ്രമം ആരംഭിച്ചു. ഡിട്രോയിററ് നഗരത്തിന്റെ ഉത്തരപ്രാന്തത്തിലുള്ള ഹൈലാൻഡ് പാർക്ക് എന്ന ദിക്കിൽ 276 ഏക്കർ സ്ഥലമാണ് ഈ ആവശ്യത്തിലേയ്ക്ക് അദ്ദേഹം വാങ്ങിയത്. ആകെ നാല്പത്തേഴ് ഏക്കർ വ്യാസം വരത്തക്കവണ്ണമായിരുന്നു കെട്ടിടങ്ങളുടെ നിർമ്മാണം.

തൊഴിലാളികൾക്ക് ആനന്ദവും ആരോഗ്യവുമരുളാൻ പോരുന്നതായിരിക്കണം ഒരു തൊഴിൽശാലയെന്ന് ഹെൻട്രിഫോർഡിനു നിഷ്കർഷയുണ്ടായിരുന്നു. ഈ പുതിയ ഫാക്ടറിക്കെട്ടിടങ്ങളുടെ നിർമ്മാണത്തിൽ അതു് നടപ്പാക്കുവാൻ അദ്ദേഹം അങ്ങേയററം ഉത്സാഹിച്ചു. വായുവും വെളിച്ചവും സുലഭമായി ലഭിക്കാൻവേണ്ടുന്ന സകല സജ്ജീകരണങ്ങളും അവിടെ ചെയ്യപ്പെട്ടിരുന്നു. നിത്യേന തിണ്ണതുടച്ചു വൃത്തിയാക്കാനും, കിളിവാതിലുകളിലും മററും പററുന്ന പൊടി തട്ടിക്കളയാനും, ഫാക്ടറിയിലെ മററു ശുചീകരണവേലകൾ ചെയ്യാനും മാത്ര

മായിട്ട് ഹെൻറി ഫോർഡ് അഞ്ഞൂറു ജോലിക്കാരെയാണ് സ്ഥിരമായി നിയമിച്ചതു്. കെട്ടിടങ്ങളുടെ ഒരു ഭാഗത്തും ഒരിക്കലും യാതൊരു മുഷിപ്പും കാണാതിരിക്കത്തക്കവണ്ണം അപ്പോഴപ്പോൾ പുതുതായി ചായംപൂശിക്കൊണ്ടിരിക്കുന്നതിന് ഇരുപതാളു ചായപ്പണിക്കാരെയും അദ്ദേഹം സ്ഥിരമായി നിയമിച്ചു. ഒരു തൊഴിൽശാല വൃത്തിയാക്കിവയ്ക്കാൻ ഇതിലധികം ഏർപ്പാടുകൾ ചെയ്യാനുണ്ടോ? തന്റെ ഫാക്ടറി ഒരു കൊട്ടാരംപോലെ കമനീയമാക്കിവയ്ക്കണമെന്നായിരുന്നു ഹെൻറി ഫോർഡിന്റെ മോഹം.

പുതിയ ഫാക്ടറിയിലെ ജോലിയുടെ ചട്ടവട്ടങ്ങൾ കൂടി നമുക്ക് സ്വല്പം മനസ്സിലാക്കാം. കാറുകളുടെ ഘടകങ്ങൾ കൂട്ടിയിണക്കുന്ന സ്ഥലത്തേയ്ക്കൊന്നു നോക്കുക: നെടുകെ നീണ്ടുകിടക്കുന്ന ആ ശാലയിൽ, അനേകം ജോലിക്കാർ അണിനിരന്നങ്ങനെ നില്ക്കുകയാണ്. അവരാരും പണി തേടി അങ്ങുമിങ്ങും പാഞ്ഞുനടക്കേണ്ട ആവശ്യമില്ല; പണി അവരുടെ പക്കലേയ്ക്കു താനേ ചെന്നുകൊള്ളും. ഇടവിട്ടിടവിട്ട് ഒരു മാതിരി പീഠങ്ങൾ ഇണക്കിയിട്ടുള്ള ഒരു യന്ത്രച്ചങ്ങല അവരുടെ മുമ്പിൽക്കൂടി നിരന്തരം നീങ്ങിക്കൊണ്ടിരിക്കുന്നു. ആ പീഠങ്ങളിന്മേലാണ് കാറുകൾ ഓരോന്നും കൂട്ടിയിണക്കേണ്ടതു്. ഓരോ ജോലിക്കാരനും കാറിന്റെ ഒരു ഭാഗം മാത്രം ഇണക്കിക്കൊടുത്താൽ മതി. ഒരാൾ കാറിന്റെ ഒരു വലിയ കഷണമാണ് തൊടുത്തുവിടുന്നതെങ്കിൽ, മറെറാരാൾ അതിൽ ഒരു ആണി മാത്രമായിരിക്കാം വെച്ചുകൊടുക്കേ

ണ്ടതു്. ഈ ആണി വേണ്ടവിധം മുറുക്കുന്നതു് മൂന്നാമത്തൊരാളായിരിക്കും. ഇങ്ങനെ പണിക്കാർ ഓരോരുത്തരായിട്ടു് കാറിന്റെ ഓരോഭാഗം മുറയ്ക്കു സംഭാവനചെയ്യു്, ഒടുവിൽ സകല പണിക്കുറവും തീൎന്നു് കാറുകൾ തെരുതെരെ പുറത്തേയ്ക്കു വന്നു നിരക്കുകയായി. ഓരോ കാറും ഓടിച്ചുനോക്കുന്ന പരീക്ഷണവും തൽക്ഷണം കഴിയും. എന്താ, സജ്ജീകരണങ്ങൾ തരക്കേടുണ്ടോ?

'സംയോജനപംക്തി' (Assembly line) എന്നു പറയപ്പെടുന്ന ഈ പ്രവൎത്തനരീതി ആദ്യമായി നടപ്പാക്കിയതു് ഹെൻട്രി ഫോർഡാണു്. ഇതു് കണ്ടു മനസ്സിലാക്കാൻ എത്രയെത്ര വ്യവസായികളും മററു സന്ദൎശകരുമാണെന്നോ ഫോർഡിന്റെ ഫാക്ടറിയിൽ തിക്കിത്തിരക്കി വന്നുകൊണ്ടിരുന്നതു്! ഇതെല്ലാം ഫോർഡ്കമ്പനിക്കു് ഒരു വലിയ പരസ്യമായിരുന്നു. സമയലാഭമാണു് ഈ സംയോജനരീതിയുടെ പ്രധാന ഗുണം. ജോലിക്കാർ പണിക്കോപ്പുകൾ തപ്പിനടന്നും മററും നഷ്ടപ്പെടുത്തുന്ന സമയമില്ലേ, അതു് ഈ സമ്പ്രദായംകൊണ്ടു് ലാഭിക്കാം. ആ സമയലാഭം കൂടുതൽ ജോലി നടത്താൻ സഹായമായിത്തീരുന്നു. കൂടുതൽ ജോലി നടന്നാൽ, സാധനങ്ങളുടെ വില അത്രത്തോളം കുറയ്ക്കുകയും ചെയ്യാം. ഹെൻട്രി ഫോർഡ് ഏറെനാളായിട്ടു് മനസ്സിൽ കരുതിവെച്ചിരുന്ന ഒരു പദ്ധതി അദ്ദേഹം ഒടുവിൽ ഇങ്ങനെ നടപ്പാക്കുകതന്നെ ചെയ്തു.

ചില വിമൎശകന്മാർ ഈ സമ്പ്രദായത്തെപ്പററി ഒരു ആക്ഷേപം ഉന്നയിച്ചു,—ജോലിക്കാർ അങ്ങനെ ഏക

താനമായ രീതിയിൽ ജോലിചെയ്താൽ അതു് അവരുടെ ആരോഗ്യത്തിനു് ഹാനികരമായേക്കുമെന്നായിരുന്നു അവരുടെ ആക്ഷേപം. വിദഗ്ദ്ധരായ ഏതാനും ഡോക്ടർമാരെ വരുത്തി ഹെൻട്രിഫോർഡു് അക്കാര്യം പ്രത്യേകം പരിശോധിപ്പിച്ചതിൽ, ആക്ഷേപത്തിനു് വലിയ അടിസ്ഥാനമൊന്നും ഇല്ലെന്നു തെളിഞ്ഞു. പുതിയ രീതിപ്രകാരമുള്ള ജോലിയിൽ ആക്കെങ്കിലും വിഷമം തോന്നുന്നുണ്ടെങ്കിൽ അവൎക്കു് വേറെ ജോലികൊടുക്കാമെന്നു് ഫോഡു് പറഞ്ഞുവെങ്കിലും, അങ്ങനെ ജോലിമാററം ആവശ്യപ്പെടാൻ അധികമാരും ഉണ്ടായതുമില്ല.

കഴിയുന്നത്ര പേൎക്കു് ജോലി നൽകണമെന്നായിരുന്നു ഹെൻട്രിഫോർഡിൻെറ ആഗ്രഹം. എന്തെങ്കിലും പണിക്കു പററുമെങ്കിൽ കുരുടന്മാരേയും, മുടന്തന്മാരേയുംപോലും സ്വീകരിച്ചുകൊള്ളണമെന്നു് അദ്ദേഹം തൻെറ കീഴുദ്യോഗസ്ഥന്മാൎക്കു നിർദ്ദേശം നല്കിയിരുന്നു. അംഗവികലന്മാരും എന്നാൽ അഭിമാനധനന്മാരുമായ പൗരന്മാൎക്കു് പണിയുണ്ടാക്കിക്കൊടുക്കുന്നതു് മഹത്തായ ഒരു രാജ്യസേവനമാണെന്നായിരുന്നു അദ്ദേഹത്തിൻെറ മതം. ജയിലിൽ പോയിട്ടുള്ള ഒരു കുററപ്പുള്ളിതന്നെയും മാനമായി ജോലിചെയ്തു് ഒരു പുതിയ ജീവിതം തുടങ്ങാൻ ആഗ്രഹിക്കുന്നുവെന്നു കണ്ടാൽ, സാക്ഷ്യപത്രമൊന്നും ആവശ്യപ്പെടാതെ അവനു ജോലി കൊടുത്തുകൊള്ളണമെന്നും ഫോർഡു് അനുശാസിച്ചിരുന്നു. ജോലിക്കു് ആളെ എടുക്കുമ്പോൾ അവിവാഹിതരായവരെ അപേക്ഷിച്ചു് വിവാഹിതൎക്കു് മുൻഗണന

നല്കിക്കൊള്ളണമെന്നായിരുന്നു അദ്ദേഹത്തിന്റെ വേറൊരു നിർദ്ദേശം.

പണ്ടു് അഞ്ചേയഞ്ചു ഡോളറും പോക്കററിലിട്ടുകൊണ്ടു് യന്ത്രപ്പണി പഠിക്കാൻ വീട്ടിൽനിന്നു് ഒളിച്ചോടിപ്പോയ ഹെൻട്രി ഫോർഡു് ഇപ്പോൾ ഒരു കോടീശ്വരനാവാൻ പോകയാണു്. എന്നാൽ സാധാരണ കോടീശ്വരന്മാരുടെ കോടിയിൽ അദ്ദേഹത്തെ പെടുത്താൻ പാടില്ലതാനും. ഫോർഡു്തന്നെ ഒരിക്കൽ ഇങ്ങനെ പറയുകയുണ്ടായി: "ലോകത്തിൽ രണ്ടു മണ്ടന്മാരാണുള്ളതു്. പണം വാരിക്കൂട്ടിയതുകൊണ്ടു് സാക്ഷാൽ ശക്തനായിക്കളയാമെന്നു വ്യാമോഹിക്കുന്ന കോടീശ്വരനാണു് ഒരു വിഡ്ഢി. മറേറ മണ്ടൻ ആരാണെന്നോ? ഒരു വർഗ്ഗക്കാരുടെ പണം എടുത്തു് മറെറാരു വർഗ്ഗക്കാർക്കു കൊടുത്താൽ ലോകത്തിന്റെ സർവ്വരോഗങ്ങളും ശമിക്കുമെന്നു കരുതുന്ന നിസ്വനായ വിപ്ലവകാരി. ഇപ്പുറത്തെ രണ്ടുപേരുടേയും സഞ്ചാരം തെററായ വഴിക്കാണു്."

ഒരു വലിയ വ്യവസായം നടത്തുന്നതു് പരിശുദ്ധമായ ഒരു ലോകസേവനമായിട്ടാണല്ലോ ഹെൻട്രിഫോഡ്‌ കരുതിപ്പോന്നതു്. അദ്ദേഹം തന്റെ കമ്പനിയിലുള്ള പതിനയ്യായിരം ജോലിക്കാരേയും, അവരുടെ കുടുംബങ്ങളേയും, കുഞ്ഞുകുട്ടികളേയുമെല്ലാം മനോദൃഷ്ടിയിൽ കണ്ടുകൊണ്ടു് പല കാര്യങ്ങളും ചിന്തിക്കാറുണ്ടായിരുന്നു. അക്കണ്ട ആളുകളത്രയും ഫോർഡുകമ്പനിയേക്കൊണ്ടുപജീവിക്കുന്നു; ആ കുടുംബങ്ങളിൽ പിഞ്ചുപൈതങ്ങൾ വീണ്ടും വീണ്ടും പിറക്കുന്നു; മുതിർന്ന കുട്ടി

കൾ പള്ളിക്കൂടങ്ങളിൽ പോകുന്നു; പ്രായപൂർത്തിയായവരുടെ വിവാഹങ്ങൾ നടക്കുന്നു; അവിവാഹിതരായിക്കഴിഞ്ഞിരുന്ന പലരും കമ്പനിയിൽനിന്നുള്ള വരുമാനത്തെ ആശ്രയിച്ചു് വിവാഹബന്ധത്തിൽ ഏർപ്പെടാൻ ധൈര്യപ്പെടുന്നു; പുതിയ പുതിയ കുടുംബങ്ങൾ പലതും അങ്ങനെ ഉടലെടുക്കുന്നു; ജോലിചെയ്തു കടംവീട്ടിക്കൊള്ളാമെന്ന ഉറപ്പിന്മേൽ തൊഴിലാളികൾ പലപല ബാദ്ധ്യതകൾ അടിക്കടി ഏറ്റെടുക്കുന്നു — ഇങ്ങനെയുള്ളവരുടെയെല്ലാം അവലംബമായിരിക്കുന്ന ഒരു സ്ഥാപനം ഉത്തരോത്തരം വികസിപ്പിച്ചു നിലനിർത്തേണ്ടതു് പരിശുദ്ധമായ ഒരു ഉത്തരവാദിത്വമാണെന്നു് ഹെൻറിഫോഡ് ദൃഢമായി വിശ്വസിച്ചു.

തൊഴിലാളിയെക്കൂടാതെ മുതലാളിക്കും മുതലാളിയെക്കൂടാതെ തൊഴിലാളിക്കും കഴിച്ചുകൂട്ടാൻ സാദ്ധ്യമല്ലെന്നുള്ള തത്വം ഹെൻറിഫോർഡ് നല്ലവണ്ണം ഗ്രഹിച്ചിരുന്നു. ഈ തത്വത്തെ വിശദീകരിക്കാൻ അദ്ദേഹം പറയാറുണ്ടായിരുന്ന ഒരു ഉദാഹരണം ഇവിടെ ഉദ്ധരിക്കാം: ഒരു വലിയ യന്ത്രത്തിന്റെ കാര്യം എടുക്കുക. അന്ത്രും ഉപയോഗയോഗ്യമാകത്തക്കവണ്ണം കൂട്ടിയിണക്കി ഉറപ്പിച്ചു നിർത്തണമെങ്കിൽ, പലതരം നട്ടും ബോൾട്ടുമെല്ലാം വേണം. അവയിൽ ചിലചില ആണികൾ വളരെ ചെറുതായിരിക്കാം. എങ്കിലും അവയെല്ലാം യഥാസ്ഥാനങ്ങളിൽ നിബന്ധിക്കാതെ യന്ത്രം നടത്താൻ സാധിക്കുമോ? ഇല്ല. അതുപോലെതന്നെയാണു് ഒരു തൊഴിൽസ്ഥാപനമാകുന്ന യന്ത്രത്തിന്റെ കഥയും. മുതലാ

ളിയും തൊഴിലാളികളുമെല്ലാവരും യഥാവിധി കൂടിയിണങ്ങിയെങ്കിലേ, ആ യന്ത്രം വിജയപൂൎവ്വം നടത്താനാവുകയുള്ളു.

ഹെൻറി ഫോർഡ് ഇമ്മാതിരി തത്വങ്ങൾ ഗ്രഹിക്കുകയും പറയുകയും മാത്രമല്ല, അവ പ്രയോഗത്തിൽ കൊണ്ടുവരാൻ ഉത്സാഹിക്കുകയും ചെയ്തിരുന്നു. തൊഴിലാളികളുടെ ജീവിതനിലവാരം പാടേ ഉയൎത്തുവാൻ ആത്മാൎത്ഥമായി ആഗ്രഹിച്ച ഒരു മുതലാളിയായിരുന്നു അദ്ദേഹം. തൻെറ ഫാക്ടറികളിലുള്ള ഓരോ തൊഴിലാളിയുടേയും ജീവിതനിലവാരം ശരിയ്ക്കു മനസ്സിലാക്കാൻ അദ്ദേഹം ആദ്യംതന്നെ ഒരു സൎവ്വേ നടത്തിച്ചു. പതിനയ്യായിരം തൊഴിലാളികളെ സംബന്ധിക്കുന്ന ആ പൎയ്യന്വേഷണജോലിയിൽ ഇരുനൂറോളം ഉദ്യോഗസ്ഥന്മാർ പങ്കെടുക്കുകയും, അവർ ഒരു കൊല്ലത്തിനകം ഏറ്റവും വസ്തുനിഷ്ഠവും വിശദവുമായ ഒരു റിപ്പോൎട്ട് തയ്യാറാക്കുകയുംചെയ്തു. തൻെറ തൊഴിലാളികളിൽ 25 ശതമാനംപേരും അവരുടെ കുടുംബങ്ങളും കൊടിയ ദാരിദ്ര്യത്തിലാണു കഴിയുന്നതെന്ന് ആ റിപ്പോൎട്ടിൽനിന്നു ഹെൻറിഫോർഡ് മനസ്സിലാക്കി. വേറെ 25 ശതമാനംപേർ കഷ്ടിപിഷ്ടിയായി മാത്രം ജീവിതം തള്ളിനീക്കിക്കൊണ്ടിരിക്കുകയാണെന്നും അദ്ദേഹം ഗ്രഹിച്ചു. ഇതുപോലുള്ള ദയനീയങ്ങളായ പല പരമാൎത്ഥങ്ങളും ഉൾക്കൊണ്ടിരുന്ന ആ റിപ്പോൎട്ട് ഹെൻറിഫോർഡ് ഉററുപഠിക്കുകയായി.

തൊഴിലാളികളുടെ ജീവിതനിലവാരം ഉയൎത്തണ

മെങ്കിൽ, പ്രതിഫലത്തിന്റെ നിരക്കിൽ മൗലികമായിത്തന്നെ ചില മാററങ്ങൾ വരുത്തണമെന്നു് ഹെൻട്രി ഫോർഡു് ചിന്തിച്ചുറച്ചു. നാട്ടിൽ നിലവിലിരുന്ന കൂലിനിരക്കുകളെയെല്ലാം വെല്ലുവിളിക്കുന്ന ധീരമായ ഒരു നടപടിക്കാണു് അദ്ദേഹം ഒരുമ്പെട്ടതു്. അടുത്ത നവവത്സരദിനത്തിൽത്തന്നെ, ഫോർഡു് കമ്പനിയിലെ ഓഹരിക്കാരുടെ ഒരു യോഗം കൂടണമെന്നു് ഹെൻട്രി ഫോർഡു് നോട്ടീസു കൊടുത്തുകഴിഞ്ഞു.



# അദ്ധ്യായം--18

നവവത്സരദിനം. അന്നരാവിലെ കമ്പനിയാഫീസിൽവെച്ച് ഓഹരിക്കാരുടെ സമ്മേളനം ആരംഭിച്ചു. "ഞാൻ ഇന്ന് നിങ്ങളെ ഇങ്ങോട്ടു വരുത്തിയതു്, നമ്മുടെ ജോലിക്കാരുടെ സുഖക്ഷേമങ്ങൾ വർദ്ധിപ്പിക്കേണ്ട കാര്യത്തെപ്പററി ആലോചിക്കുവാനാണു്."— ഹെൻട്രി ഫോർഡ് യോഗോദ്ദേശ്യം ആദ്യമേ സൂചിപ്പിച്ചു.

ജോലിക്കാരുടെ സുഖക്ഷേമങ്ങളെപ്പററി അത്ര അടിയന്തിരമായി എന്താണാലോചിക്കാനുള്ളതെന്നു് പലരും നെററിചുളിച്ചു. ഫോർഡ്കമ്പനിയിലെ ജോലിക്കാർ വേറെ ഏതു തൊഴിൽശാലയിലുള്ളവരേക്കാളും സുഖമായിക്കഴിയുന്നവരെന്നാണു് അവരുടെ ധാരണ; അതു് ഒട്ടൊക്കെ ശരിയാണുതാനും.

ഹെൻട്രിഫോർഡ് തുടർന്നു: "എല്ലാ ഫാക്ടറികളിലേയും ജോലിസമയം ഇപ്പോൾ ഒമ്പതു മണിക്കൂറാണല്ലൊ. നമ്മുടെ കമ്പനിയിൽ അതു് എട്ടുമണിക്കൂറായി കുറയ്ക്കണമെന്നു ഞാൻ അഭിപ്രായപ്പെടുന്നു. അങ്ങനെ ചെയ്താൽ, ഇപ്പോഴത്തെ രണ്ടു ഷിഫ്ററിനുപകരം നമുക്കു മൂന്നു ഷിഫ്ററു ജോലി നടത്താം. ആ വഴിക്കു് നാലായിരം പേർക്കെങ്കിലും പുതുതായി ജോലി കൊടുക്കാൻ നമുക്കു സാധിക്കുകയും ചെയ്യും."

ഓഹരിക്കാർ ഈ അഭിപ്രായം ശരിവെച്ചു. ജോലിസമയം കുറയ്ക്കുന്നതോടെ ജോലിക്കാരുടെ സുഖക്ഷേ

മങ്ങൾ പൂർത്തിയായെന്നു് ഹെൻട്രിഫോർഡു് ഉച്ചരിപ്പെട്ടുമെന്നായിരുന്നു അവരുടെ വിചാരം.

ഉടനെ ഫോർഡു് പറയുകയാണു്: "ജോലിസമയം 8 മണിക്കൂറെന്നു് നിശ്ചയിച്ചു. ഇനി, ഏറ്റവും കുറഞ്ഞ കൂലിനിരക്കെന്തായിരിക്കണമെന്നു് തീർച്ചപ്പെടുത്തണം. ഇപ്പോൾ ഒരു തൊഴിലാളിക്കു് പ്രതിഫലമായി ദിവസേന രണ്ടര ഡോളർ പോലും തികച്ചു കിട്ടുന്നില്ല. മററു തൊഴിൽശാലകളിലെ കഥയും അതുതന്നെയാണെന്നറിയാം. എങ്കിലും നമ്മുടെ ജോലിക്കാരുടേയും അവരുടെ കുടുംബങ്ങളുടേയും ജീവിതനിലവാരം ഉയർത്താൻ നമുക്കു് ഒരു കടമയുണ്ടു്. അതിനാൽ ഓരോ ജോലിക്കാരന്റെയും പ്രതിഫലം എത്രത്തോളം വർദ്ധിപ്പിക്കാമെന്നു് നിങ്ങൾ തന്നെ അഭിപ്രായപ്പെടുക."

എന്തു്, ജോലിസമയം കുറച്ചിട്ടു് കൂലി വർദ്ധിപ്പിക്കുകയോ? അതു് ഒരു വിരോധാഭാസമായിട്ടാണു് ഓഹരിക്കാരിൽ പലർക്കും തോന്നിയതു്.

"ഇരുപത്തഞ്ചു സെൻറുവീതം കൂലി വർദ്ധിപ്പിക്കാമെന്നു് ഞാൻ അഭിപ്രായപ്പെടുന്നു."—സൊല്ലു ഒഴിയട്ടെ എന്നുകരുതി ഒരു ഓഹരിക്കാരൻ പറഞ്ഞു.

"വെറും 25 സെന്റോ?"—ഫോർഡു് അല്പം പുച്ഛരസത്തിൽ ഇങ്ങനെ ചോദിച്ചുകൊണ്ടു് ആ തുക ഒരു ബോർഡിന്മേൽ എഴുതിയിട്ടു.

"കൂലി അമ്പതു സെൻറു് വർദ്ധിപ്പിക്കാമെന്നാണു് എന്റെ അഭിപ്രായം."—വേറൊരു മാന്യൻ പറഞ്ഞു.

"എന്നാൽത്തന്നെ ദിവസേന 7,500 ഡോളർ അ

ധികച്ചിലവു വരും. ഒരാണ്ടത്തെ തുക കണക്കാക്കിയാൽ ഇരുപതു ലക്ഷത്തിൽ കവിയും!"—വേറൊരാറം ആ അമ്പതു സെൻറിൻെറ വർണ്ണവും കനവും വർണ്ണിച്ചു.

ഹെൻട്രിഫോർഡിൻെറ പുരികം ചുളുചുളുക്കുന്നതു കണ്ടു് മറെറാരു മാന്യൻ അററ കൈയായി ഒന്നു പറഞ്ഞു, "ഒരു ഡോളറങ്ങു കൂട്ടിയേക്കുക" എന്നു്.

പലരും വലിയ അമ്പരപ്പോടെ കൈക്കണക്കു കൂട്ടിത്തുടങ്ങി. ആണ്ടുതോറും നാല്പതു ലക്ഷം ഡോളറാണു് അധികച്ചിലവു വരിക! കൂട്ടത്തിൽ നമ്മുടെ അലക്സാണ്ടർമാൽക്കോംസൺ ഉണ്ടാവാനിടവരാഞ്ഞതു് ഭാഗ്യം!

ഹെൻട്രിഫോർഡ് തൻെറ ഉള്ളിൽ കണ്ടുവെച്ചിരുന്ന കൂലിനിരക്കു് ഒടുവിലാണു് വെളിപ്പെടുത്തിയതു്. ഫോർഡ്കമ്പനിയിലെ ഒരു ജോലിക്കാരൻെറ ഏററവുംകുറഞ്ഞ പ്രതിഫലം അഞ്ചു ഡോളറായിരിക്കണമെന്നു് അദ്ദേഹം തീർത്തുപറഞ്ഞു. ഒരു തൊഴിലാളിയുടെ കൂലിനിരക്കു് ഇങ്ങനെ ഇരുന്ന ഇരിപ്പിൽ ഇരട്ടിയായി വർദ്ധിപ്പിക്കുന്നതു് കുറെ കടന്ന കൈയാണെന്നു ചിലർ മനസാ മുറുമുറുത്തുവെങ്കിലും, ഹെൻട്രിഫോർഡ് കാര്യകാരണസഹിതം അറുത്തുമുറിച്ചു പറഞ്ഞ അഭിപ്രായത്തെ എതിർക്കാൻ ആരും ഒരുങ്ങിയില്ല.

ജോലിസമയം കുറച്ചു, കൂലിനിരക്കു് ഇരട്ടിയായി വർദ്ധിപ്പിച്ചു— എന്നാൽ അതുകൊണ്ടും സംഗതി അവസാനിച്ചില്ല. ശമ്പളത്തിനു പുറമേ, ജോലിക്കാർക്കു് ആണ്ടുതോറും പത്തുലക്ഷം ഡോളർ ബോണസ്സായി നല്കണമെന്നു് ഹെൻട്രിഫോർഡ് കൊണ്ടുവന്ന വേറൊരു നി

ദ്ദേശവും ഓഹരിക്കാർ അനുവദിച്ചുകൊടുക്കേണ്ടതായി ത്തന്നെ വന്നു.

ഒടുവിൽ തന്റെ പങ്കാളികളെ സമാധാനിപ്പിക്കാനായി ഫോർഡ് ഇങ്ങനെ പറഞ്ഞു: "ജോലിക്കാർക്കു കൂടുതൽ പ്രതിഫലം കിട്ടുമ്പോൾ, അവർ കൂടുതൽ നന്നായി ജോലിചെയ്യും. ജോലിസമയം കുറയ്ക്കുന്നതുകൊണ്ടും കമ്പനിക്കു് ദോഷമുണ്ടാവാൻ പോകുന്നില്ല. തൊഴിലാളികളുടെ മനസ്സു തെളിഞ്ഞാൽ, ഒമ്പതു മണിക്കൂർ നേരത്തെ ജോലി അവർ എട്ടു മണിക്കൂർകൊണ്ടു ചെയ്തുതീർക്കും. ജോലിക്കാരുടെ സഹായസഹകരണങ്ങൾ മൂലം കമ്പനിക്കുണ്ടാകുന്ന ആദായത്തിൽ ഒരംശം അവർക്കു് ബോണസ്സായി നല്കുന്നതു് നീതി മാത്രമാണു്. ജോലിക്കാർക്കു വേണ്ടി പാടുള്ളതെല്ലാം നാം നന്മനസ്സോടെ ചെയ്യുക; അപ്പോൾ അവർക്കും നന്മനസ്സുണ്ടാകും."

വ്യവസായരംഗത്തു് ഒരു വിപ്ലവം സൃഷ്ടിക്കുന്നവയായിരുന്നു ഫോഡ്കമ്പനിയുടെ മേല്പറഞ്ഞ തീരുമാനങ്ങൾ. ആ കമ്പനിയിൽനിന്നു് തൊഴിലാളികൾക്കു് നല്കുവാൻപോകുന്ന ആനുകൂല്യങ്ങളെക്കുറിച്ചുള്ള വത്തമാനം നാടാകെപ്പരന്നു. പത്രങ്ങളെല്ലാം വലിയ പ്രാധാന്യം കല്പിച്ചു് ആ വിശേഷങ്ങൾ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

വ്യവസായപ്രവത്തകരായ മുതലാളിമാരുടെയിടയിൽ ഈ വത്തമാനം വലിയ അമ്പരപ്പുണ്ടാക്കി. തങ്ങളുടെ തലയിൽ പതിച്ച ഒരു തീയുണ്ടായായിട്ടാണു് അവർ അതിനെ കണക്കാക്കിയതു്. ഹെൻട്രിഫോർഡി

ന്റെ പോക്കു് വ്യവസായലോകത്തിനു വലിയ ആപത്തായിത്തീരുമെന്നു് അവർ പ്രവചിച്ചു. ഒരു വ്യവസായി പറയുകയായിരുന്നു: "ഫോർഡു് തന്റെ ജോലിക്കാർക്കു് കൊട്ടാരംപോലെ മനോഹരമായ ഒരു തൊഴിൽശാല പണികഴിപ്പിച്ചുകൊടുത്തതും പോരാഞ്ഞിട്ടു്, ഇപ്പോൾ അവരുടെ മുമ്പിൽ പണം വാരിക്കോരി വിതറാനും തുടങ്ങിയിരിക്കുന്നു. മററുള്ളവർക്കു് ഇനി യാതൊരു വ്യവസായവും നടത്താൻ സാദ്ധ്യമല്ലെന്നായിട്ടുണ്ടു്. ഫോർഡിന്റെ ആശയങ്ങളോടു മത്സരിക്കാനൊരുമ്പെട്ടാൽ, നമ്മളെല്ലാം പാപ്പരടിക്കേണ്ടിവരുമെന്നു് തീർച്ചയാണു്."

ദിവസേന അഞ്ചു ഡോളർ എന്ന കൂലിനിരക്കില്ലേ, അതു് മറെറാരു തൊഴിൽശാലയിലും അന്നു കിട്ടാത്ത ഒരു പ്രതിഫലമായിരുന്നു. മററു ഫാക്ടറികളിൽ ജോലിയിലിരിക്കുന്നവർക്കു് തന്റെ കമ്പനിയിൽ ജോലി കൊടുക്കുകയില്ലെന്നു് ഹെൻട്രിഫോർഡു് ആദ്യമേ ഒരു വ്യവസ്ഥ ചെയ്തിരുന്നതു് നന്നായി. അല്ലെങ്കിൽ മററു തൊഴിൽശാലകളെല്ലാം ആളൊഴിഞ്ഞു് ശൂന്യപ്രായങ്ങളായേനെ!

ഫോർഡു്കമ്പനിയിൽ ജോലിത്തിരക്കു് പൂർവ്വാധികം വർദ്ധിച്ചു. ജോലിസമയം കുറച്ചതുകൊണ്ടും, കൂലിനിരക്കു കൂട്ടിയതുകൊണ്ടും കമ്പനിക്കു ലാഭമല്ലാതെ നഷ്ടമൊന്നും വരാനിടയില്ലെന്നു് ഫോർഡിനു നല്ല ബോദ്ധ്യമുണ്ടായിരുന്നു. കുറേനാൾ കഴിഞ്ഞപ്പോൾ അദ്ദേഹം വേറൊരു സർവ്വേ നടത്തിച്ചു. പുതിയ കൂലിനിര

ക്കിന്റെയും മററും വെളിച്ചത്തിൽ, ജോലിയിലും ജോലിക്കാരുടെ ജീവിതനിലവാരത്തിലും അതിനകം ഉണ്ടായ പരിവൎത്തനങ്ങൾ മനസ്സിലാക്കാനായിരുന്നു ആ പൎയ്യന്വേഷണം. അതിൽനിന്നു് ആശാവഹങ്ങളായ പലേ വസ്തുതകൾ തെളിഞ്ഞു. ജോലിയുടെ കാൎയ്യത്തിലുണ്ടായ ചില നേട്ടങ്ങൾതന്നെ ആദ്യം പറയാം: കാറുകളുടെ നിൎമ്മാണം ആ കാലയളവിൽ 20 ശതമാനം കണ്ടു വൎദ്ധിച്ചു; എന്നുവെച്ചു് ജോലിക്കാരുടെ എണ്ണം ആ തോതനുസരിച്ചു വൎദ്ധിപ്പിക്കേണ്ടിവന്നതുമില്ല. ഉള്ള ജോലിക്കാർതന്നെ മുമ്പിലത്തെക്കാൾ കൂടുതൽ ജോലി ചെയ്യുവെന്നൎത്ഥം. കാറിന്റെ ഘടകങ്ങൾ വാൎക്കുന്ന വകുപ്പിൽ ജോലിചെയ്യുന്ന ഇററലിക്കാരനായ ഒരു തൊഴിലാളി പറയുകയായിരുന്നു: “മിസ്റ്റർ ഫോർഡു് എനിക്കു് രണ്ടര ഡോളർ കൂലി തന്നപ്പോൾ ഞാൻ 250 കഷണങ്ങളാണു് വാൎത്തിരുന്നതു്. അഞ്ചു ഡോളർ കൂലി തന്നുതുടങ്ങിയപ്പോൾ 500 കഷണങ്ങൾ വാൎക്കുന്നു. കൂലി എത്ര കൂടുതൽ തരുന്നുവോ അത്രയും കൂടുതൽ ജോലി ചെയ്തു് ഞാൻ എന്റെ കടപ്പാടു തീൎക്കുകയാണു്.”

ഇനി, തൊഴിലാളികളുടെ ജീവിതനിലവാരത്തിൽ വന്ന ചില മാററങ്ങൾ പറയാം: 1100 ജോലിക്കാൎക്കു് കൂടുതൽ സുഖകരങ്ങളായ പാൎപ്പിടങ്ങൾ ഏൎപ്പാടുചെയ്യാനുള്ള കഴിവു് ആ ചുരുങ്ങിയ കാലത്തിനകം ഉണ്ടായി. പലരുടേയും ബാങ്കുനിക്ഷേപങ്ങൾ വൎദ്ധിച്ചു; ചിലരുടെ ബാങ്കുനിക്ഷേപം 250 ശതമാനംവരെ വൎദ്ധിച്ചുവെന്നാണു് കണക്കു്. പല ഗഡുവുകളായി പണം അടയ്ക്കുക

എന്ന വ്യവസ്ഥയിന്മേലാണെങ്കിലും, ഫോർഡ് കമ്പനിയിലെ ജോലിക്കാർ അതിനകം ഒട്ടാകെ ഇരുപതുലക്ഷം ഡോളർ വിലവരുന്ന ഭൂസ്വത്തുക്കളുടെ കൈവശാവകാശം നേടിയെന്നുള്ളതും ഒരു വലിയ കാര്യംതന്നെയാണ്.

ചുരുക്കിപ്പറഞ്ഞാൽ, മുതലാളിയും തൊഴിലാളിയും പരസ്പരം ഇണയ്ക്കുന്നതു് ഇരുകക്ഷികൾക്കും രക്ഷയാണെന്നു് ഹെൻറി ഫോർഡിന്റെ പരീക്ഷണം തെളിയിച്ചു. ഫോർഡുതന്നെ പറയാറുണ്ടായിരുന്ന ഒരു പ്രമാണം ഈ ഘട്ടത്തിൽ അനുസ്മരിച്ചുകൊള്ളട്ടെ: "മററുള്ളവർക്കു് ഏററവും ഉപകാരപ്രദമായിത്തീരുന്നതെന്തോ, അതു് നിങ്ങൾ അവർക്കു ചെയ്തുകൊടുക്കുക; ഒടുവിൽ അതു് നിങ്ങൾക്കുതന്നെ ഏററവും ഉപകാരപ്രദമായിത്തീരും."



# അദ്ധ്യായം–19

"ഇന്നത്തെ ദിവസം ഏതാണെന്നറിയാമോ?"— പ്രഭാതഭക്ഷണം കഴിച്ചുകൊണ്ടിരുന്ന ഹെൻട്രി ഫോർഡിനോടായിട്ട് ക്ലാരയുടെ ഒരു ചോദ്യം.

"ജൂലായി 30-ാം തിയതി. എന്താ, ഈ ദിവസത്തിനു വല്ല വിശേഷവുമുണ്ടോ?" — ഫോർഡിന്റെ മറുപടി.

"പിന്നെയോ? ഇന്ന് നിങ്ങളുടെ പിറന്നാളാണ്. വയസ്സ് അമ്പത്തിരണ്ടായെന്നോർക്കണം. ഇനിയും ഇങ്ങനെ കഷ്ടപ്പെട്ടു ജോലിചെയ്യണമോ എന്ന കാര്യം ഗൗരവമായിത്തന്നെ ചിന്തിക്കേണ്ടിയിരിക്കുന്നു."

"അമ്പത്തിരണ്ടല്ലേ ആയുള്ളൂ. മനുഷ്യന്റെ ബുദ്ധിയും ശക്തിയും പാകപ്പെട്ടുതുടങ്ങുന്ന പ്രായമായെന്നുമാത്രം. ഇരുപതുകൊല്ലം മുമ്പുണ്ടായിരുന്ന ആരോഗ്യംതന്നെ എനിക്ക് ഇന്നും തോന്നുന്നുണ്ട്."

ഹെൻട്രി ഫോർഡിന്റെ മുടി നരച്ചുതുടങ്ങിയെന്നതു വാസ്തവം. എന്നാൽ അദ്ദേഹത്തിന്റെ നീണ്ടുമെലിഞ്ഞ ശരീരത്തിന് ഉടവൊന്നും തട്ടിയിരുന്നില്ല. കണ്ണുകളുടെ തിളക്കംതന്നെ അദ്ദേഹത്തിന്റെ ഉന്മേഷത്തിനും ഉത്സാഹത്തിനും നല്ല തെളിവാണ്. ക്ലാര ഉപദേശിച്ചുതുടങ്ങിയ വിശ്രമത്തിന് അദ്ദേഹം വഴിപ്പെടുമോ എന്നു കണ്ടറിയണം.

മാത്രമല്ല പിന്നെയും പറഞ്ഞു: "ഹെൻട്രി, നിങ്ങൾ

ഇക്കാലമത്രയും കഠിനമായി അദ്ധ്വാനം ചെയ്തുകൊണ്ടാണിരുന്നിട്ടുള്ളതു്. ഇനിയെങ്കിലും ജോലിയുടെ ഭാരം അല്പം ഒഴിച്ചു വയ്ക്കണം."

"നല്ല കഥ! ഞാൻ ജോലി ആരംഭിക്കാൻ പോകുന്നതല്ലേയുള്ളു."

"ഹെൻട്രി, നിങ്ങൾ ഇതിനകം ഒരു പത്തു ലക്ഷം കാറെങ്കിലും ഉണ്ടാക്കികഴിഞ്ഞിട്ടില്ലേ? ഇനിയെങ്കിലും ഈ കാറുകളുടെ കഠോരശബ്ദത്തിൽനിന്നൊഴിഞ്ഞു് സ്വല്പം വിശ്രമിക്കരുതോ?"

"എന്തു്? എന്റെ കാറുകളുടെ ശബ്ദം കഠോരമാണെന്നോ? പണ്ടത്തെ കഥയായിരിക്കാം പറയുന്നതു്. ഇപ്പോൾ ഓടുന്ന T മോഡൽ കാറുകൾ എത്ര നിശ്ശബ്ദങ്ങളാണെന്നു നോക്കുക. ഞാൻ ഇനിയും അവ പരിഷ്കരിക്കാൻ പോകയാണു്."

"ഞാൻ പറഞ്ഞതു് അക്ഷരാർത്ഥത്തിൽത്തന്നെ എടുത്തു, അല്ലേ? ക്ലേശമേറിയ ജോലികളിൽ നിന്നൊഴിഞ്ഞു് അല്പം വിശ്രമിച്ചു തുടങ്ങണമെന്നേ ഞാൻ പറഞ്ഞുള്ളു."

"അതു മനസ്സിലായി. എന്നാൽ വിശ്രമത്തെയും വിനോദത്തെയും പററി ധ്യാനിച്ചുകൊണ്ടിരുന്നെങ്കിൽ, നമ്മുടെ കാറുകൾ ഇന്നത്തെ നിലയിൽ എത്തുമായിരുന്നുവോ? ഞാൻ ആദ്യം ഉണ്ടാക്കിയ തല്ലിപ്പൊളിക്കാറിന്റെ കഥ ഓർമ്മയുണ്ടല്ലോ."

"തീർച്ചയായും. ആ കാറിന്റെ പിന്നാലെ ഞാൻ അന്നു രാത്രി അമ്പരപ്പോടെ ഓടേണ്ടിവന്ന കാര്യവും ഓ

ക്കുന്നുണ്ടു്."

"ശരി, അന്നത്തെ നിലയിൽനിന്നു് നമ്മുടെ കാറുകൾ ഇന്നു് ഈ നിലയിൽ എത്തിയതു് നമ്മുടെ വിശ്രമംകൊണ്ടല്ല, പരിശ്രമംകൊണ്ടാണു്. അക്കാര്യത്തിൽ ഭവതി നല്കിപ്പോന്നിട്ടുള്ള സഹകരണത്തിനെല്ലാം ഞാൻ നന്ദിയുള്ളവനത്രേ. എന്നാൽ നമ്മുടെ ജോലി പൂർത്തിയായിട്ടില്ല; ഇനിയും വളരെ കാര്യങ്ങൾ ചെയ്യാനുണ്ടു്."

"ജോലിയിൽനിന്നു തീരെ ഒഴിയണമെന്നല്ല ഞാൻ പറയുന്നതു്. നാട്ടിൻപുറത്തു ചെന്നൊന്നു വിശ്രമിക്കുന്നതു് പിന്നീടു് കൂടുതൽ ജോലിചെയ്യാൻ സഹായകമാകുമല്ലോ."

അക്കാദമി

ക്ലാര പറഞ്ഞ ഈ യുക്തിയിൽ ഹെൻട്രി മുട്ടിപ്പോയി. "ഒരു വിനോദയാത്രയ്ക്കു പോകണമെന്നു മാത്രമാണോ? എവിടെയ്ക്കാണു് പോകേണ്ടതു്? ഭവതി പറയൂ."

''നമുക്കു നാട്ടിലേയ്ക്കു പോയി നമ്മുടെ സ്വജനങ്ങളേയും സുഹൃത്തുക്കളേയും സന്ദർശിച്ചു് കുറേനാൾ ഉല്ലാസമായി കഴിച്ചുകൂട്ടാം.''— ക്ലാര തന്റെ ആഗ്രഹം വെളിപ്പെടുത്തി.

അപ്പോൾ ഫോർഡ് പറയുകയാണു്: "കൊള്ളാം, ഡിയർബോണിലേയ്ക്കു പോകയാണെങ്കിൽ വിശ്രമത്തിനിടയ്ക്കു ഒരു ജോലികൂടി നടത്താം. ഞാൻ അവിടെ റൗഗിനദീതീരത്തു് ആയിരം ഏക്കർ ഭൂമി ഈയിടെ വാങ്ങിയതു് ഒരു വലിയ തൊഴിൽശാല ഏർപ്പെടുത്തണമെന്ന ഉദ്ദേശ്യത്തോടുകൂടിയാണു്. River Rouge

Plant എന്ന പേരിടാൻ നിശ്ചയിച്ചിട്ടുള്ള ആ സ്ഥാപനം ലോകത്തിലുള്ളതിൽവെച്ച് ഏററവും വലിയ ഒരു തൊഴിൽശാലയായിരിക്കും. ഞാൻ എൻെറ പഴയ പണിപ്പുരയിൽ വിട്ടുംവെച്ചുപോന്നിരിക്കുന്ന ഒരു സാധനം ആദ്യമേ കണ്ടെടുക്കണം. അതുംകൂടിവെച്ചുകൊണ്ടുവേണം, ഞാൻ ഉദ്ദേശിക്കുന്ന ആ വലിയ ജോലി ആരംഭിക്കാൻ."

"അല്ല, വിശ്രമത്തെക്കുറിച്ചു പറഞ്ഞുവന്നിട്ട് ഇത്ര പെട്ടെന്ന് വലിയ വലിയ ജോലികളിലേയ്ക്കായോ!"—ക്ലാര തടഞ്ഞു.

"വിശ്രമത്തിൻെറ കാര്യം കളയൂ. പണ്ട് ഞാൻ ഉണ്ടാക്കിയ ഒരു ഉഴവുയന്ത്രം കുറച്ചുദൂരം ഓടിയപ്പോഠം പെട്ടെന്നു നിന്നുപോയ കഥ ഓക്മ്മുണ്ടോ? ലോകം മുഴുവൻ ഓടാൻപററിയ ഒരു ഉഴവുയന്ത്രമാണ് ഞാൻ ഇനി ഉണ്ടാക്കാൻ പോകുന്നതു്. മനസ്സിലായോ? ഞാൻ അതിനു് 'ഫോർഡ്സൺ'—The Fordson—എന്നു പേർ കൊടുക്കും."

ക്ലാര പിന്നെ വിശ്രമത്തെപ്പററി വിശേഷിച്ചൊന്നും പറഞ്ഞില്ല. "ഞാൻ ഇനി സദ്യയ്ക്കുള്ള വട്ടം നോക്കട്ടെ" എന്നു പറഞ്ഞു് അവഠം പിൻവാങ്ങി.

# അദ്ധ്യായം–20

നാട്ടിലേയ്ക്കു് ഒരു യാത്ര നടത്തണമെന്നു് ക്ലാരയ്ക്കുണ്ടായിരുന്ന മോഹം, ഏതായാലും, സാധിച്ചു. കമ്പനികാര്യങ്ങളുടെ മേൽനോട്ടം എഡ്സെലിനെ ഏല്പിച്ചുകൊണ്ടു് ഹെൻറി ഫോർഡ് ഭാര്യയൊന്നിച്ചു് ഡിയർബോണിലേയ്ക്കു പുറപ്പെട്ടു. അവിടെയുള്ള പലേ പൂർവ്വസുഹൃത്തുക്കളും ഫോഡ്ദമ്പതികൾക്കു് ഹാർദ്ദമായ സ്വീകരണം നല്കി. ലോകത്തിലെ ഏററവും മികച്ച മോട്ടോർ വ്യവസായി എന്ന നിലയിൽ ഹെൻറി ഫോർഡ് അതിനകം സമാർജ്ജിച്ചിരുന്ന പ്രസിദ്ധി നാട്ടുകാർ നല്ലവണ്ണം മനസ്സിലാക്കിയിരുന്നു.

മറുനാട്ടിൽച്ചെന്നു് പണവും ഖ്യാതിയും നേടി മടങ്ങിവരുന്ന തന്നാട്ടുകാരെപ്പററി ആർക്കും വിശേഷിച്ചൊരു മതിപ്പുണ്ടാവുക സാധാരണമാണല്ലൊ. ചിലർ ആ മതിപ്പിന്റെ മറപിടിച്ചു് ചില ചില ചൂഷണങ്ങൾ നടത്താനും മുതിരാറുണ്ടു്. ഹെൻറി ഫോർഡിനും അതു് കുറച്ചൊക്കെ അനുഭവപ്പെട്ടുകാണും. ധനസഹായത്തിനും ഉദ്യോഗലബ്ധിക്കും മററും മററുമായി പലരും അദ്ദേഹത്തെ അലട്ടിത്തുടങ്ങിയത്രെ. പ്രകൃത്യാ ഉദാരശീലനാണെങ്കിലും, ഹെൻറി ഫോഡ് അത്തരം ശല്യങ്ങൾ അത്ര പൊറുക്കുന്ന പ്രകൃതത്തിലല്ലായിരുന്നു. അദ്ദേഹത്തിന്റെ ഔദാര്യത്തിനുമുണ്ടായിരുന്നു ഒരു അടക്കം ചിട്ടയും.

ഒരു വലിയ തൊഴിൽശാല സ്ഥാപിക്കുവാൻ വേ

ങ്ങി, റൗഗിനദീതീരത്തു് അദ്ദേഹം ആയിരം ഏക്കർ ഭൂമി വാങ്ങിയിരുന്ന വസ്തുത സൂചിപ്പിച്ചുവല്ലൊ. ജലമാർഗ്ഗേണയുള്ള ഗതാഗതസൗകര്യം കൂടി ഉദ്ദേശിച്ചാണു് അദ്ദേഹം ആ സ്ഥലം തിരഞ്ഞെടുത്തതു്. വടക്കുള്ള ഇരിമ്പുഖനികളുടേയും, തെക്കുള്ള കല്ക്കരിഖനികളുടേയും മദ്ധ്യത്തിലാണു് ആ പ്രദേശത്തിന്റെ കിടപ്പു്. താൻ സ്ഥാപിക്കാൻ പോകുന്ന തൊഴിൽശാലയിലേയ്ക്കു് ആവശ്യമായ ഇരിമ്പും കല്ക്കരിയും നിഷ്പ്രയാസം കൊണ്ടുവരുവാനുള്ള സൗകര്യം അദ്ദേഹം മുൻകൂട്ടിത്തന്നെ കരുതിയിരുന്നുവെന്നു സ്പഷ്ടം. തൊഴിൽശാലയ്ക്കു ചുററിലുമായി ജോലിക്കാരുടെ താമസത്തിന്നായി ഒട്ടേറെ വീടുകൾ പണിയിക്കണമെന്നും അദ്ദേഹത്തിനു് ഉദ്ദേശ്യമുണ്ടായിരുന്നു. അതിനുവേണ്ടിയാണു് അത്രയധികം സ്ഥലം ഒന്നിച്ചുവാങ്ങിയതും.

റൗഗിനദീതീരത്തു് ഒരു ആഫീസ്‌കെട്ടിടം തയ്യാറാക്കാനുള്ള ജോലി ഉടനെ ആരംഭിച്ചു. അതു് ഹെൻറി ഫോർഡിനു് നല്ലൊരു വിശ്രമമന്ദിരമായിത്തീരുമെന്നാണു് ക്ലാര ആശിച്ചതു്. പക്ഷെ, വിശ്രമത്തിനും വിനോദത്തിനുമൊന്നുമായിരുന്നില്ല ഫോർഡിന്റെ വട്ടം. അദ്ദേഹം ആ പഴയ ഉഴവുയന്ത്രത്തിന്റെ ന്യൂനത പോക്കി ഒരു പുതിയതരം യന്ത്രം ലോകത്തിനു് സംഭാവന ചെയ്യാൻ കൊണ്ടുപിടിച്ചുത്സാഹിച്ചു. ഭാരം കുറഞ്ഞതും കൃഷിക്കാർക്കു് നിഷ്പ്രയാസം വാങ്ങി ഉപയോഗിക്കാവുന്നതുമായ ആ ഉഴവുയന്ത്രത്തിന്റെ പണി അദ്ദേഹം പൂർത്തിയാക്കുകയും, അതിനു് 'ഫോഡ്‌സൺ' എന്നുതന്നെ

പേരിടുകയും ചെയ്തു.

അപ്പോഴെയ്ക്കു്, 1914-ൽ, ലോകത്തെ ഒട്ടടങ്കം സ്തംഭിപ്പിച്ച ഒരു സംഭവം ഉണ്ടായി. ഓസ്ട്രിയൻരാജകുമാരനായ ഫെർഡിനൻറിൻെറ വധത്തെത്തുടർന്നുണ്ടായ ഒന്നാംലോകമഹായുദ്ധംതന്നെ! ജർമ്മൻസൈന്യം ബൽജിയത്തിലേയ്ക്കും, റഷ്യൻസൈന്യം ജർമ്മനിയിലേയ്ക്കും പാഞ്ഞു. ഇംഗ്ലണ്ടും ഫ്രാൻസുമെല്ലാം സമരാഗ്നിയിലേയ്ക്കു ചാടി. യുദ്ധം കൊടുമ്പിരിക്കൊണ്ടു. യൂറോപ്പിലെ ഫാക്ടറികളെല്ലാം ആയുധനിർമ്മാണശാലകളായി മാറി. ജർമ്മനിയുടെ അന്തർവാഹിനിക്കപ്പലുകളൊപ്പിച്ച ശല്യം നിമിത്തം ഇംഗ്ലണ്ടിനു വേണ്ടുവോളം ധാന്യങ്ങൾ പുറത്തുനിന്നു കിട്ടുവാൻ പ്രയാസം നേരിടുകയും, നാട്ടിൽത്തന്നെ കൃഷികൾ വികസിപ്പിക്കേണ്ടതു് ഒരാവശ്യമായിത്തീരുകയും ചെയ്തു. എന്നാൽ നിലം ഉഴവാൻ വേണ്ടത്ര കുതിരകളോ യന്ത്രങ്ങളോ ഇല്ലാതെവന്നതിനാൽ, ഇംഗ്ലണ്ടു ഉടനെ ഹെൻട്രിഫോർഡിൻെറ സഹായം തേടുകയായി.

ഫോർഡ് തൻെറ ഉഴവുയന്ത്രത്തിൻെറ പ്ലാനും കൊടുത്തു് വിദഗ്ദ്ധരായ ഏതാനും ജോലിക്കാരെ ഇംഗ്ലണ്ടിലേയ്ക്കയച്ചു. അവർ അവിടെ താമസിച്ചു് ഉഴവുയന്ത്രങ്ങൾ ആവശ്യംപോലെ ഉണ്ടാക്കിക്കൊടുക്കുകയാണു ചെയ്തതു്. അങ്ങനെ, 'ഫോഡ്സൺ' എന്ന പുതിയ ഉഴവുയന്ത്രത്തിൻെറ നിർമ്മാണം അമേരിക്കയിൽ മുറയ്ക്കാരംഭിക്കുംമുമ്പുതന്നെ, അതു് ഇംഗ്ലണ്ടിൽവെച്ചു് കുറേയെല്ലാം നടക്കാനിടയായി.

യുദ്ധത്തോടു് ഹെൻറിഫോർഡിന്നു വലിയ വെറുപ്പായിരുന്നു. രാജ്യങ്ങൾ തമ്മിൽ പരസ്പരം സമാധാനത്തിൽ കഴിയണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. ആയിടയ്ക്കു് അദ്ദേഹം പത്രറിപ്പോർട്ടർമാരോടു പറഞ്ഞ ഏതാനും വാക്കുകൾ ഇവിടെ ഉദ്ധരിക്കാം: "ലോകത്തിലെ സർവ്വജനങ്ങളും ഒന്നു മനസ്സിലാക്കണം. അവർ ഒരു യന്ത്രത്തിന്റെ ഘടകങ്ങൾപോലെ പരസ്പരം ബന്ധപ്പെട്ടിരിക്കുകയാണു്. ഒരു രാജ്യക്കാർക്കു് പററുന്ന ദോഷം മററരാജ്യക്കാർക്കും ബാധകമായിത്തീരും. യുദ്ധത്തിന്റെ ഫലം ഏതുനിലയിൽ നോക്കിയാലും നാശംതന്നെയാണു്."

കേരളസാഹിത്യ അക്കാദമി

യുദ്ധം സമാധാനപ്പെടുത്തുന്നതിന്നു് നിഷ്പക്ഷരാജ്യങ്ങളിൽപ്പെട്ട ഏതാനും സഹൃദയർ ഒരു പരിശ്രമം നടത്തുന്നുണ്ടായിരുന്നു. അമേരിക്കൻഗവമ്മെണ്ടു് ഈ ഉദ്യമത്തെ പ്രോത്സാഹിപ്പിക്കാഞ്ഞതിനാൽ, അവരിൽ ചിലർ ഹെൻറിഫോർഡിന്റെ സഹായം അഭ്യർത്ഥിച്ചു. അല്ലെങ്കിൽത്തന്നെ സമാധാനത്തിന്നുവേണ്ടി ആഹ്വാനം ചെയ്തുകൊണ്ടിരുന്ന ഫോർഡ് ഉടനെ വാഷിംഗ്ടണിൽച്ചെന്നു് പ്രസിഡണ്ടു വിൽസനെ സന്ദർശിച്ചു്, സന്ധിപരിശ്രമത്തിന്നായി ഒരു നിഷ്പക്ഷസമിതി രൂപീകരിക്കുന്ന കാര്യത്തിൽ വേണ്ടുന്ന സഹായസഹകരണങ്ങൾ നല്കണമെന്നാവശ്യപ്പെട്ടു. ഫലപ്പെടാനിടയില്ലാത്ത ആ സംരംഭത്തിന്നു് അനുനില്ക്കാൻ പ്രസിഡണ്ടു വിൽസൺ തയ്യാറായില്ല. ഹെൻറിഫോർഡിന്നു് വാശിയായി. അദ്ദേഹം ഒരു കപ്പൽപിടിച്ചു് മററ ചില

അമേരിക്കരുമായി യൂറോപ്പിലേയ്ക്കു ചെന്നു നേരിട്ടുതന്നെ സന്ധിപരിശ്രമം നടത്താൻ തീരുമാനിച്ചു. "ഞങ്ങറം യൂറോപ്പിലേയ്ക്കു പോകയാണു്" എന്നു് വാഷിംഗ്ടണിൽ നിന്നു് ഫോഡിന്റെ ഒരു ടെലിഫോൺസന്ദേശം കിട്ടിയപ്പോഴാണു് ക്ലാരയ്ക്കു സംഭവവികാസം മനസ്സിലായതു്"!

അപകടംനിറഞ്ഞ ആ ഉദ്യമത്തിൽനിന്നു് ഹെൻട്രിഫോർഡിനെ പിന്താററണമെന്നു് പല സുഹൃത്തുക്കളും ക്ലാരയോടു് ആവശ്യപ്പെട്ടു. എന്നാൽ ക്ലാര വിചാരിച്ചാലുണ്ടോ, ഫോർഡിന്റെ ആ ഉദ്യമം തടയാൻ സാധിക്കുന്നു? വൈമനസ്യത്തോടുകൂടിയാണെങ്കിലും, അവറം യാത്രയ്ക്കു വേണ്ട സാധനങ്ങറം ശരിപ്പെടുത്തിക്കൊടുത്തു. ഭാര്യയേക്കൂടി ആ യാത്രയിൽ പങ്കുകൊള്ളിക്കണമെന്നു് ഫോർഡിനു് ഇടയ്ക്കാത്ത നിർബ്ബന്ധമുണ്ടായി. അപ്പോറം ആ സാധ്വീ ഇങ്ങനെ പറഞ്ഞു: "ഞാൻ എതായാലും പോരുന്നില്ല. നമുക്കു ഒരു പുത്രനുണ്ടു്. നിങ്ങളുടെ കാര്യത്തിലെന്നപോലെ അവന്റെ കാര്യത്തിലും എനിക്കു ചില ചുമതലകറം ഉണ്ടല്ലൊ."

1915 ഡിസമ്പർ മാസത്തിലെ ഒരു രാത്രി, ഹെൻട്രിഫോർഡും കൂട്ടുകാരും ന്യൂയോക്ക്‌തുറമുഖത്തുനിന്നു കപ്പൽ കയറി. Oscar ii എന്ന ഒരു ഡാനിഷ്കപ്പലാണു്,സമരത്തിന്റെ ഭീകരതകറംക്കിടയിൽക്കൂടി ആ സമാധാനദൂതന്മാരെ യൂറോപ്പിലേയ്ക്കു കൊണ്ടുപോകാനേററതു്. പത്രാധിപന്മാരും പത്രറിപ്പോർട്ടർമാരും അവരവരുടെ സരസചതീവിലാസംപോലെ ആ യാത്രയെ വർണ്ണിച്ചു. "മോട്ടോർരാജന്റെ നായകത്വത്തിൽ സമാ

ധാനസൈന്യം യൂറോപ്പിലേയ്ക്ക്" എന്നും മററുമുള്ള തലക്കെട്ടുകളോടുകൂടി അവർ പ്രസിദ്ധപ്പെടുത്തിയ ലേഖനങ്ങൾ പലതിലും പരിഹാസത്തിന്റെ നേരിയ കലർപ്പു കണ്ടിരുന്നു.

എന്നാൽ ഹെൻറി ഫോർഡിന്റെ ആത്മാർത്ഥത നമുക്കു മനസ്സിലാക്കാൻ കഴിയും. പരസ്പരം യുദ്ധംചെയ്തുനില്ക്കുന്ന രാജ്യങ്ങൾക്ക് സമാധാനം വേണമെന്നുണ്ടെങ്കിൽ, അതുസംബന്ധിച്ചുള്ള ആലോചനയ്ക്കുവേണ്ടി നിഷ്പക്ഷമായ ഒരു മാർഗ്ഗം തുറന്നുകൊടുക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. രണ്ടുപേർതമ്മിൽ പിണങ്ങുമ്പോൾ, നിഷ്പക്ഷമതിയായ മൂന്നാമതൊരുവൻ വേണമല്ലോ അവരെ തമ്മിലിണക്കുവാൻ. യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുന്ന രാജ്യക്കാർക്ക് പരസ്പരം സമാധാനപ്പെടുവാൻ ആഗ്രഹമുണ്ടായാൽത്തന്നെ, നിഷ്പക്ഷമായ ഒരു മദ്ധ്യസ്ഥസമിതിയില്ലെങ്കിൽ, അവർ എങ്ങനെ അന്യോന്യം ആശയവിനിമയംചെയ്യും?

ഫോർഡിന്റെ ഉദ്ദേശ്യം നന്നായിരുന്നു. ആ സമാധാനദൗത്യം ഒരു തികഞ്ഞ പരാജയമായിട്ടാണ് കലാശിച്ചതെങ്കിലും, അതിന്റെ ആത്മാർത്ഥതയെ ചോദ്യംചെയ്യാൻ ആർക്കാണ് സാധിക്കുക? സമരാന്ധകാരത്തിൽ മുങ്ങിമൂടിക്കിടന്നിരുന്ന യൂറോപ്പിലേയ്ക്ക്, സമാധാനത്തിന്റെ ഒരു കൈത്തിരിയെങ്കിലും തെളിച്ചുകൊണ്ടു പാഞ്ഞെത്തുവാൻ ഹെൻറി ഫോർഡ് കാണിച്ച ധൈര്യം അഭിനന്ദനീയമാണെന്ന് സമ്മതിച്ചേ കഴിയൂ.

യുദ്ധം നീണ്ടു നീണ്ടു, ഒടുവിൽ അമേരിക്കയും അ

തിൽ പങ്കെടുക്കേണ്ടതായി വന്നു. 1917 ഏപ്രിൽ 6-ാം തീയതി ജർമ്മനിയുടെ നേരെ അമേരിക്ക യുദ്ധപ്രഖ്യാപനംചെയ്തു. അമേരിക്കൻഭടന്മാർ ആയിരക്കണക്കിന് യൂറോപ്പിലേയ്ക്കു പ്രവഹിച്ചുതുടങ്ങി. അമേരിക്കയിലെ സകല ഫാക്ടറികളും യുദ്ധോപകരണങ്ങളുടേയും മററും നിർമ്മാണത്തിൽ ഏർപ്പെടുകയായി. ആ കൂട്ടത്തിൽ ഹെൻട്രിഫോർഡിൻെറ തൊഴിൽശാലകളും ഗണ്യമായ സേവനം ചെയ്തു. ഒരു അമേരിക്കൻപൗരൻെറ നിലയിൽ അപ്പോഴും അതു മാത്രമായിരുന്നു അദ്ദേഹത്തിൻെറ കർത്തവ്യം.



# അദ്ധ്യായം–21

ലോകമഹായുദ്ധം 1918-ൽ സമാധാനസന്ധിയിലെത്തിയ ഉടനെ, ഹെൻട്രി ഫോർഡ് തൻെറ വ്യവസായങ്ങളെല്ലാം പൂർവ്വസ്ഥിതിയിലേയ്ക്കു പുനരുദ്ധരിച്ചു. 'ഫോർഡ്സൺ' എന്ന ഉഴവുയന്ത്രമില്ലേ, അതു് കൃഷികരായ കൃഷികരെല്ലാം കൈനീട്ടി സ്വാഗതംചെയ്യാൻ തുടങ്ങി. യന്ത്രങ്ങൾ ഉപയോഗിച്ചു് നിലം ഉഴുന്നതുകൊണ്ടുള്ള ഗുണങ്ങൾ പലതാണല്ലോ. കൃഷികൻെറ കായക്ലേശം കുറയുമെന്നുള്ളതാണു് ഒന്നാമത്തെ ഗുണം. അതുതന്നെയായിരുന്നു ഹെൻട്രിഫോർഡിൻെറ പ്രധാന ഉന്നവും. അദ്ദേഹം ഒരിക്കൽ പത്രപ്രതിനിധികളോടു ഇങ്ങനെ പറഞ്ഞു: "പ്രയത്നം കൂടാതെ ഒരു കാര്യത്തിലും ഫലമുണ്ടാകയില്ലെന്നുള്ള തത്വം കൃഷികൻെറ ജീവിതത്തിനും ബാധകമാണു്. എന്നാൽ യന്ത്രസഹായംമൂലം കൃഷികൻെറ കായക്ലേശം ഗണ്യമായി കുറയ്ക്കാൻ സാധിക്കും. പ്രയത്നത്തിൻെറ ഭാരം മനുഷ്യന്റെ മാംസരക്തങ്ങളിൽനിന്നെടുത്തു മാററി, അതു് യന്ത്രങ്ങളുണ്ടാക്കുന്ന ഉരുക്കിന്മേൽ പ്രതിഷ്ഠിക്കുവാനാണു് എൻെറ പരിശ്രമം."

ഹെൻട്രിഫോർഡ് മേല്പറഞ്ഞ ഉഴവുയന്ത്രം വളരെ ഈടുള്ള വിധത്തിലാണു് നിർമ്മിച്ചതു്. ഘടകങ്ങളുടെ എണ്ണം കഴിയുന്നതും കുറച്ചു് ഓരോ ഘടകവും നല്ല കരുത്തുള്ള തരത്തിലായിരിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചു. നാലു സിലിണ്ടറുള്ളതായിരുന്നു ആ ട്രാക്ടറി

ന്റെ എഞ്ചിൻ. അതു് ആദ്യമൊന്നു ചലിപ്പിക്കാൻ മാത്രമേ പെട്രോൾ വേണ്ടിയിരുന്നുള്ളൂ; പിന്നത്തെ ഓട്ടത്തിനു് മണ്ണെണ്ണ മതിയായിരുന്നു. ഉഴവിനും പുറമെ കൊയ്ത്തു, മെതി മുതലായ മററു കൃഷിപ്പണികൾക്കും ആ യന്ത്രം ഉപയോഗിക്കാം. അമ്മാതിരി ജോലികളൊന്നുമില്ലാത്ത കാലങ്ങളിൽ ധാന്യം പൊടിക്കാനും മററുമുള്ള മില്ലുകൾ നടത്താനും അതു് ഉപകരിക്കുന്നു.

റൌഗിനദീതീരത്തു് ഹെൻട്രി ഫോർഡു് ഒരു പുതിയ കെട്ടിടം പണികഴിപ്പിക്കാൻ തുടങ്ങിയ വിവരം മുമ്പു പറഞ്ഞുവല്ലോ. ആ കെട്ടിടത്തിന്റെ പണി പൂർത്തിയായപ്പോൾ അദ്ദേഹം അതിനു് 'ഫെയർലെയിൻ' (Farelane) എന്നു പേരിട്ടു. ക്ലാര ആശിച്ചിരുന്നതു പോലെ, അതു് ഹെൻട്രി ഫോർഡിന്റെ സ്വൈരജീവിതത്തിനു് ഏതാണ്ടുപകരിക്കുമെന്നു മട്ടായി. സന്ദർശകരുടെ ശല്യത്തിൽനിന്നൊഴിഞ്ഞിരിക്കുവാൻവേണ്ടി ഫോർഡു് തന്റെ പുതിയ വസതിയിലും മററു ആഫീസ്സുകെട്ടിടങ്ങളിലും നിഷ്കൃഷ്ടയായ ചില ശട്ടംകെട്ടുകൾ ഏർപ്പെടുത്തിക്കഴിഞ്ഞു. സന്ദർശനത്തിനു് ആഗ്രഹിക്കുന്നവർ സന്ദർശനോദ്ദേശ്യം കാണിച്ചു് നേരത്തെ എഴുതി അനുവാദം വാങ്ങിയിരിക്കണമെന്നായിരുന്നു നിശ്ചയം. അത്തരം കത്തുകൾ പല കീഴുദ്യോഗസ്ഥന്മാരുടെ പരിശോധനയും ശുപാർശയും കഴിഞ്ഞിട്ടേ അനുവദിക്കപ്പെട്ടിരുന്നുള്ളൂ. അത്രയുമായപ്പോൾ, ഹെൻട്രി ഫോർഡിനെ സന്ദർശിക്കുന്നതു് അമേരിക്കൻപ്രസിഡണ്ടിനെ സന്ദർശിക്കുന്നതിനേക്കാൾ പ്രയാസമുള്ള ഒരു കാര്യമാ

ണ്ണെന്നു് പലക്കും അനുഭവപ്പെട്ടുതുടങ്ങിയത്രെ. അതുമിതും പറഞ്ഞു് അലട്ടുവാൻ ചെല്ലുന്ന സന്ദർശകരുടെ വകതിരിവില്ലായ്മകൊണ്ടാവാം അത്രയും നിശിതമായ നടപടിക്രമം വേണ്ടിവന്നതു്. കുബേരപദത്തിലെത്തിയെന്നുവെച്ചു്, ഹെൻട്രിഫോർഡും ക്ലാരയും തങ്ങളുടെ ശാലീനമായ ജീവിതരീതി കൈവെടിഞ്ഞിരുന്നില്ലെന്നു് അവരുമായി അടുത്തുപെരുമാറുന്നവർക്കു് അറിയാമായിരുന്നു.

വിശ്രമവേളയിൽ വെളിമ്പ്രദേശങ്ങളിൽ ഓടിക്കളിച്ചു നടക്കുകയായിരുന്നു ഹെൻട്രിഫോർഡിന്റെ ഒരു പ്രധാന വിനോദം. റൗഗിനദീതീരത്തു് അദ്ദേഹം വാങ്ങിയിട്ടിരുന്ന വിശാലമായ ഭൂവിഭാഗം അത്തരം വിഹാരങ്ങൾക്കു പററിയ ഒരു രംഗംതന്നെയായിരുന്നു. അവിടെ അങ്ങിങ്ങായി അദ്ദേഹം നൂറു പക്ഷിക്കൂടുകൾ ശരിപ്പെടുത്തിക്കുകയുണ്ടായി. 'പക്ഷികളുടെ ഹോട്ടലുകൾ'—Birds' Hotels— എന്നത്രെ അവയ്ക്കു് അദ്ദേഹം പേരിട്ടതു്. ഓരോരോ വർഗ്ഗങ്ങളിൽപ്പെട്ട പക്ഷികൾക്കു് പ്രത്യേകം പ്രത്യേകം കൂടുകളുണ്ടായിരുന്നു. മീവൽപ്പക്ഷികൾക്കുവേണ്ടി ഹെൻട്രിഫോർഡു് പണിയിച്ച ഒരു കൂടിനു്, അഥവാ ഹോട്ടലിനു്, എഴുപത്തഞ്ചു മുറികളുണ്ടായിരുന്നുപോലും. ഓരോ വർഗ്ഗത്തിൽപ്പെട്ട പക്ഷികളുടെ പ്രകൃതിക്കനുസരിച്ചായിരുന്നു കൂടിന്റെ പണിതന്നെ. ആടിക്കളിക്കുന്ന ഒരു മാതിരി കുരുവികൾക്കു്, കാററിലാടാൻ പററിയപാകത്തിൽ ഉരുക്കുകമ്പികളിൽ ഘടിപ്പിച്ച കൂടുകളാണു് അവിടെ സ

ജ്ജീകരിച്ചിരുന്നതു്. വർഷകാലത്തു് പക്ഷികളുടെ ആഹാരത്തിനു് പഴങ്ങളും മററും നിറച്ച കമ്പിക്കൊട്ടകൾ മരക്കൊമ്പുകളിൽ കെട്ടിത്തൂക്കിയിരിക്കും; അവയ്ക്കു കുടിക്കാനുള്ള വെള്ളം വൈദ്യുതി തട്ടിച്ചു് ചൂടാക്കിവയ്ക്കാനും ഏർപ്പാടുചെയ്തിരുന്നു. എന്താ, കണ്ട കണ്ട കാട്ടുപറവകളെ തീററിപ്പോററാനുള്ള സജ്ജീകരണങ്ങൾ തരക്കേടുണ്ടോ?

മിസ്റ്റർ ജോൺ ബറോസ് എന്ന പേരായി ശ്രുതിപ്പെട്ട ഒരു പ്രകൃതിനിരീക്ഷകൻ അന്നു ജീവിച്ചിരുന്നു. പക്ഷികളേയും മററും കുറിച്ചു പഠിക്കുകയും എഴുതുകയും ചെയ്യുന്ന ഒരു ജീവകാരുണികനായിരുന്നു അദ്ദേഹം. യന്ത്രങ്ങളും യന്ത്രശാലകളും യന്ത്രവണ്ടികളുമെല്ലാം പ്രകൃതിയെ വികൃതമാക്കുകയും, ജീവജാലങ്ങളെ ശല്യപ്പെടുത്തുകയും ചെയ്യുമെന്നായിരുന്നു അദ്ദേഹത്തിന്റെ പക്ഷം. കാറുകളുടെ കഠോരശബ്ദം പറവകളെ നാട്ടിൻപുറങ്ങളിൽനിന്നു പറപറപ്പിക്കുമെന്നു് അദ്ദേഹം പരാതിപ്പെടാറുണ്ടായിരുന്നു.

ഒരിക്കൽ ഹെൻറിഫോർഡ് ഒരു മാസികയെടുത്തു് അതിലെ ഒരു ലേഖനം ചൂണ്ടിക്കാണിച്ചുകൊണ്ടു് "ഇതൊന്നു വായിച്ചുനോക്കൂ" എന്നു് ക്ലാരയോടു പറഞ്ഞു.

"ഇതു് പ്രസിദ്ധനായ ജോൺ ബറോസിന്റെ ലേഖനമാണല്ലോ" എന്നു പറഞ്ഞു് ക്ലാര അതു് കൗതുകത്തോടെ വായിക്കാൻ തുടങ്ങി.

"ശ്രദ്ധിച്ചു വായിക്കുക. പ്രകൃതിസൗന്ദര്യം ആസ്വ

ദിക്കുന്ന കാര്യത്തിൽ നമ്മുടെ കാറുകളും മററും പ്രതിബന്ധമാകുമെന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം." —ഹെൻറി ഫോർഡു് ചൂണ്ടിക്കൊടുത്തു.

"ശരി, അങ്ങനെതന്നെയാണല്ലോ അദ്ദേഹം എഴുതിയിരിക്കുന്നതു്. കാറിൻെറ ഉപയോഗം ആ മനുഷ്യൻ മനസ്സിലാക്കിയിട്ടില്ലെന്നു് തോന്നുന്നു."— ക്ലാര സഹതാപം പ്രകടിപ്പിച്ചു.

"അതു് എനിക്കും തോന്നി. അദ്ദേഹം ഈ ലേഖനം പ്രസിദ്ധപ്പെടുത്തിയിട്ടു് ഏതാനും മാസങ്ങൾ കഴിഞ്ഞു. ഞാൻ ഇതു് വായിച്ചു ഉടനെ അദ്ദേഹത്തിനു സമ്മാനമായി ഒരു കാറയച്ചുകൊടുത്തു."

"ഉവ്വോ? എന്നിട്ടു് അദ്ദേഹം അതു സ്വീകരിച്ചോ?" — ക്ലാര കടന്നു ചോദിച്ചു.

"സ്വീകരിക്കുക മാത്രമല്ല, അദ്ദേഹം കാറിൻെറ ഉപയോഗം ശരിയ്ക്കു മനസ്സിലാക്കി എനിക്കു് ഒരു കത്തയക്കുകയും ചെയ്തിരിക്കുന്നു. ആ കാറോടിച്ചു ശീലിക്കുവാൻ അദ്ദേഹം കുറേദിവസം ബുദ്ധിമുട്ടേണ്ടിവന്നുവത്രെ. ഇപ്പോൾ അദ്ദേഹം കൂടുതൽ സ്ഥലങ്ങൾ സന്ദർശിച്ചു് പ്രകൃതിസൗന്ദര്യം കൂടുതലായി ആസ്വദിച്ചുകൊണ്ടിരിക്കയാണു്. ഇനി, പക്ഷിജാലങ്ങളെപ്പററി പഠിക്കാനുള്ള തൻെറ യാത്രയത്രയും കാറിലായിരിക്കുമെന്നും, യന്ത്രവാഹനങ്ങളെപ്പററി തനിക്കുണ്ടായിരുന്ന എതിരഭിപ്രായം പാടേ മാറിയിരിക്കുന്നുവെന്നുമാണു് അദ്ദേഹം എഴുതി അയച്ചിട്ടുള്ളതു്."

ഈ വിവരം കേട്ടപ്പോൾ ക്ലാരയ്ക്കു സന്തോഷമാ

യി. "ആ പ്രകൃതിശാസ്ത്രജ്ഞനെ നമുക്കു ഇങ്ങോട്ടൊന്നു ക്ഷണിച്ചാലെന്തു"?"—അവരം ഭർത്താവിനോടു ചോദിച്ചു.

"നല്ല കാര്യം, നമുക്ക് അടുത്തുതന്നെ അദ്ദേഹത്തെ ക്ഷണിക്കാം."—ഹെൻട്രി ഫോർഡ് സമ്മതിച്ചു.

വിശ്രുതസാഹിത്യകാരനായ ജോൺ ബറോസും, ഫോർഡ്കുടുംബവും തമ്മിൽ അങ്ങനെ സുദൃഢമായ ഒരു മൈത്രീബന്ധം ആരംഭിച്ചു. സാന്റക്ലാവ്സിനെപ്പോലുള്ള ആ വെളുത്ത താടിക്കാരൻ— ജീവകാരുണികനായ ആ സാത്വികൻ—ഫോർഡ്കുടുംബത്തിന്റെ അതിഥിയായി താമസിച്ചുകൊണ്ടിരിക്കെ, ഒരു ദിവസം സംഭാഷണവശാൽ ഫോർഡ് ഇങ്ങനെ പറഞ്ഞു: "നമ്മുടെ നാട്ടിലെ നിയമനിർമ്മാണം സംബന്ധിച്ച് ഞാൻ ഒരു കാര്യത്തിൽ മാത്രമേ എന്റെ കമ്പനിയുടെ സ്വാധീനശക്തി ഉപയോഗപ്പെടുത്തിയിട്ടുള്ളു. അതു്, പക്ഷികളെച്ചൊല്ലിയായിരുന്നുതാനും."

ഇതു കേട്ടപ്പോരം ജോൺ ബറോസിന്റെ വെളുത്ത താടിക്കെട്ടിനിടയിൽക്കൂടി ജിജ്ഞാസാപൂർണ്ണമായ് ഒരു പുഞ്ചിരി പുറപ്പെട്ടു.

ഹെൻട്രിഫോർഡ് തുടന്നു: "ദേശാന്തരപ്പക്ഷികരംക്ക് നമ്മുടെ നാട്ടിൽ ചില താവളങ്ങരം ഏർപ്പെടുത്തണമെന്ന ഒരു ബില്ല് കോൺഗ്രസ്സിൽച്ചെന്നിട്ട്, അതു് ആരുമാരും തുണയില്ലാതങ്ങനെ കിടക്കുകയായിരുന്നു. വോട്ടവകാശവും മറവുമില്ലാത്ത ആ പാവപ്പെട്ട പറവകളുടെ കാര്യം പറയാൻ നമ്മുടെ കൊൺഗ്രസ്സ്മെ

ബർമാരുണ്ടോ കൂട്ടാക്കുന്നു? ഞാൻ ഒരു ഉപായം പ്രയോഗിച്ചു. രാജ്യത്തിന്റെ വിവിധ വിഭാഗങ്ങളിലായി ഞങ്ങളുടെ കമ്പനിക്ക് ആറായിരം ഏജന്റുമാരുണ്ട്. ആ ആറായിരംപേരും അവരവരുടെ നിയോജകമണ്ഡലങ്ങളിൽനിന്നുള്ള കോൺഗ്രസ്സ് മെമ്പർമാർക്ക് ഓരോ കമ്പിസന്ദേശം അയക്കുന്നതിന് ഞാൻ ശട്ടംകെട്ടി. അങ്ങനെ ആയിരക്കണക്കിന് കമ്പികൾ ചെന്ന് കൊള്ളേണ്ടിടത്തു കൊണ്ടപ്പോൾ, പക്ഷികൾക്കും വോട്ടവകാശമുണ്ടെന്നു വന്നു. ബില്ല് ഉടനെ പാസ്സായി."

ജോൺ ബറോസിന് രാഷ്ട്രീയമൊന്നുമില്ലെങ്കിലും, പക്ഷികൾക്കുവേണ്ടി ഹെൻട്രിഫോർഡ് നടത്തിയ ആ രാഷ്ട്രീയകളി വളരെ രസിച്ചു. അവർ തമ്മിലുള്ള മൈത്രി മേല്ക്കുമേൽ വളർന്നുകൊണ്ടെയിരുന്നു. ഇടക്കാലത്തു് തോമസ് എഡിസൺ, ഹാർവിഫയർസ്റ്റോൺ എന്നീ മഹാന്മാരും ആ കൂട്ടുകെട്ടിൽപ്പെടുകയുണ്ടായി. അവർ നാലുപേരുംകൂടി ഇടയ്ക്കിടെ ചില ഉല്ലാസയാത്രകൾ നടത്തുക പതിവായിത്തീർന്നു. പ്രകൃതി സൗന്ദര്യം ആസ്വദിക്കാനായി അവർ നാട്ടിലും കാട്ടിലുമങ്ങനെ കറങ്ങും. ജീവജാലങ്ങളെപ്പറ്റി പലതും പഠിക്കും. യാത്രാമദ്ധ്യേ വേണ്ട ഭക്ഷണം അവർതന്നെ പാകംചെയ്യും. വൃക്ഷച്ഛായകളിലുംമററും കൂടാരങ്ങളടിച്ചാണ് അവർ ഉറങ്ങുക. ഹെൻട്രിഫോർഡിന് ആ ഉല്ലാസയാത്രകളിലും പിടിപ്പതു് പണിയുണ്ടായിരുന്നുവെന്ന് പറയാം. കൂട്ടുകാർ വല്ല മരച്ചുവട്ടിലോ കാട്ടുരുവിക്കരികിലോ ഇരുന്നു വിനോദിക്കുമ്പോൾ, നമ്മുടെ കഥാനായ

കൻ ആ പ്രദേശത്തുള്ള വെള്ളച്ചാട്ടങ്ങളുടെ ശക്തി പരിശോധിക്കാൻ പാറക്കെട്ടായ പാറക്കെട്ടുകളെല്ലാം കയറിനടക്കുകയായിരുന്നു പതിവു്. കാട്ടിലും മേട്ടിലും വെറുതേ നഷ്ടപ്പെട്ടുപോകുന്ന ആ ജലശക്തി സംഭരിച്ചാൽ എന്തെല്ലാം കാര്യങ്ങൾക്കു് ഉപയോഗപ്പെടുത്താമെന്നായിരിക്കും, ആ വ്യവസായി അപ്പോൾ കണക്കുകൂട്ടുക!



# അദ്ധ്യായം--22

റൂഗിനദിയുടെ പരിസരങ്ങളിൽ പുതിയ ഫാക്ടറിക്കെട്ടിടങ്ങൾ അടിക്കടി ഉയന്നുതുടങ്ങി. ഫോർഡ് മോട്ടോർകമ്പനിയുടെ ലാഭത്തിന്റെ ഒരു നല്ല ഭാഗം അങ്ങനെ വ്യവസായവികസനത്തിന്നായി വീണ്ടും വീണ്ടും മുടക്കുന്നതു്, ആ കമ്പനിയുടെ മററു ഓഹരിക്കാക്കു് ഇഷ്ടമായില്ല. ലാഭം മുഴുവൻ അതാതു സമയം വീതിച്ചു കൈയിൽ കിട്ടണമെന്നായി അവരുടെ വാദം. ഫോർഡ് അതൊന്നും വകവയ്ക്കാതെ പുതിയ ഫാക്ടറിയുടെ പണി മുന്നോട്ടു നയിച്ചു. ഓഹരിക്കാർ കോടതിമുഖേന ഒരു വിധി സമ്പാദിച്ചു്, കൂടുതൽ ലാഭം വീതിച്ചുകിട്ടാൻ വഴിയുണ്ടാക്കി. അത്രയുമായപ്പോൾ ആ ഓഹരിക്കാരുടെ അവകാശം വിലയ്ക്കു വാങ്ങുവാനായി, ഹെൻട്രിഫോർഡിന്റെ ഒരുക്കം. പ്രയോജനപ്രദമായ ഒരു സ്ഥാപനത്തിന്റെ പുരോഗതിക്കു് പ്രതിബന്ധമായി നില്ക്കുന്ന പങ്കാളികളോടു് അല്ലാതെന്താണു ചെയ്യുക?

ആ ഓഹരിക്കാരുടെ അവകാശം എഡ്സെലിന്റെ പേരിൽ തീറവാങ്ങുവാനാണു് ഹെൻട്രിഫോർഡ് തീരുമാനിച്ചതു്. എഡ്സെലിനു് അന്നു് ഇരുപത്താറുവയസ്സു പ്രായമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ വിവാഹം 1916-ൽ കഴിഞ്ഞു; എലിനോർക്ലെയ് എന്ന ഒരു മഹതിയായിരുന്നു അദ്ദേഹത്തിന്റെ ഭാര്യ.

ഫോർഡ്കമ്പനിയുടെ മാവി എഡ്സെലിനെ ആശ്രയിച്ചാണു് സ്ഥിതിചെയ്തിരുന്നതെന്നു പറയേണ്ടല്ലൊ. ഹെൻട്രി ഫോർഡിന്റെ 51 ശതമാനം ഓഹരികൾ കഴിച്ചു് കമ്പനിയുടെ ബാക്കി ഓഹരികൾ എഡ്സെലിന്റെ പേരിൽ വാങ്ങുവാനുള്ള നടപടികൾ ആരംഭിച്ചു. വില അങ്ങെയററം കൊടുത്തുതന്നെയാണു് ആ ഓഹരികൾ വാങ്ങിച്ചതെന്നു് താഴെ പറയുന്ന കണക്കുകൾ കൊണ്ടു കാണാം.

100 ഡോളർ മാത്രം അടച്ചു് ഒരേ ഒരോഹരി എടുത്തിരുന്ന ആ അദ്ധ്യാപികയില്ലേ—ജെയിംസ് കസ്സൻസിന്റെ സഹോദരി—അവൾക്കു് 260,000 ഡോളറാണു് ഹെൻട്രി ഫോർഡ് അവകാശമായി കൊടുത്തതു്! ജെയിംസ് കസ്സൻസിനു് കിട്ടിയ തുക എത്രയാണെന്നോ? 300,000,000 ഡോളർ! പതിനായിരം ഡോളർ മുടക്കിയിരുന്ന ഡോഡ്ജ്ബ്രദേഴ്സ് കമ്പനിക്കു് 25,000,000 ഡോളർ കിട്ടി! മററ ഓഹരിക്കാർക്കെല്ലാം കൂടി ഹെൻട്രി ഫോർഡ് 62,500,000 ഡോളർ എണ്ണികൊടുത്തു! ഓഹരിക്കാർ പതിനാറുകൊല്ലം മുമ്പു മുടക്കിയ മുതലിന്റെ എത്രയോ ഇരട്ടി അന്നോളമുണ്ടായിട്ടുള്ള ലാഭവീതംകൊണ്ടുതന്നെ അവൎക്കു കിട്ടികഴിഞ്ഞിരുന്നു. അതിനെല്ലാംപുറമെ, കമ്പനിയിൽനിന്നു പിരിഞ്ഞപ്പോൾ കൈനിറയെക്കിട്ടിയ കനത്ത തുകകളുടെ കണക്കാണു് മുകളിൽ പറഞ്ഞതു്.

ഓഹരിക്കാർ അങ്ങനെ പിരിഞ്ഞുപോയപ്പോൾ, ഹെൻട്രിഫോർഡിനും പുത്രനും ആരെയും കൂസാതെ

തങ്ങളുടെ വ്യവസായം കൈവശിത്തന്നെ നടത്താനു ള്ള സ്വാതന്ത്ര്യമായി. പററാത്ത പങ്കാളികളുമായി കൂട്ടുകച്ചവടം തുടങ്ങിയിട്ടു് ഒടുവിൽ ഇങ്ങനെയെങ്കിലും രക്ഷപ്പെടുന്നവർ ചുരുക്കമായിരിക്കും; രക്ഷപ്പെട്ടാലും, വ്യവസായം പൂർവ്വാധികം ഉശിരോടുകൂടി മുന്നോട്ടുകൊണ്ടുപോകുവാൻ ധൈര്യപ്പെടുന്നവരുടെ എണ്ണം അതിലും വിരളമാവാനേ തരമുള്ളു. എന്നാൽ ഹെൻട്രി ഫോർഡും എഡ്സെലും പങ്കാളികളെ പിരിച്ചുവിട്ടു് കമ്പനി സ്വന്തമാക്കിയതു്, തങ്ങൾ പ്ലാനിട്ടിരുന്ന വ്യവസായങ്ങളെല്ലാം നിർബ്ബാധം വികസിപ്പിച്ചു് ലോകസേവനം തുടരുവാൻ തന്നെയായിരുന്നു.

ഹെൻട്രിഫോർഡും പുത്രനുംകൂടി 100,000,000 ഡോളർ മൂലധനം കാണിച്ചു് കമ്പനിയുടെ റജിസ്ട്രേഷൻ ഉടനെ പുതുക്കി. പിന്നയങ്ങോട്ടു നടത്തിത്തുടങ്ങിയ വികസനപരിപാടികൾ, ലോകത്തിൽ മററു യാതൊരു വ്യവസായിയും അന്നോളം ധൈര്യപ്പെടാത്ത വിധത്തിലുള്ളവയായിരുന്നുവെന്നേ പറയേണ്ടൂ. പണിക്കാവശ്യമുള്ള ലോഹങ്ങൾ, തടി, കല്ക്കരി മുതലായവയെല്ലാം എങ്ങനെയാണെന്നോ ശേഖരിച്ചിരുന്നതു്? തടിയാണെങ്കിൽ, കാടു് അടച്ചുവാങ്ങും. ഇരുമ്പു, കല്ക്കരി മുതലായവയുള്ള സ്ഥലങ്ങളുടെ ഉടമാവകാശംതന്നെ വിലയ്ക്കു വാങ്ങി ആ പദാർത്ഥങ്ങൾ ആവശ്യംപോലെ കുഴിച്ചെടുക്കും. അങ്ങനെ ശേഖരിക്കുന്ന അസംസ്കൃതപദാർത്ഥങ്ങൾ ഫാക്ടറിയിലെത്തിക്കുന്നതിനു് സ്വന്തം കപ്പലുകളും തീവണ്ടികളും മററു വാഹനങ്ങളുമാണു് ഹെൻട്രി

ഫോർഡ് ഉപയോഗിക്കുക. ഒരു വകയിലും പുറത്തേയ്ക്കു പണം പോകാതെയും, യാതൊരു സംഗതിവശാലും സമയവിളംബത്തിനിടവരാതെയുമാണ് അദ്ദേഹം കാൎയ്യങ്ങളെല്ലാം ചിട്ടപ്പെടുത്തിയിരുന്നതെന്നു സ്പഷ്ടം.

യന്ത്രനിൎമ്മാണത്തിന്നാവശ്യമുള്ള എത്ര നിസ്സാരങ്ങളായ സാധനങ്ങളായാലും, അവയെല്ലാം തന്റെ ഫാക്റ്ററിയിൽത്തന്നെ ഉണ്ടാക്കണമെന്ന് അദ്ദേഹം നിഷ്കൎഷിച്ചു. ഉദാഹരണത്തിന്, 'ഓട്ടോമാററിക് സ്ക്രൂ മെഷീൻ കമ്പനി'യിൽനിന്നു ആദ്യം വാങ്ങിച്ചുപോന്നിരുന്ന ബോൾട്ടുകൾപോലും അദ്ദേഹം പിന്നീട് സ്വന്തം ഫാക്റ്ററിയിൽ ഉണ്ടാക്കിത്തുടങ്ങി. ആയിരത്തിന് 50 ഡോളർ വീതം വിലകൊടുത്തു വാങ്ങിച്ചിരുന്ന ആ ബോൾട്ടുകൾ സ്വന്തമായുണ്ടാക്കിയപ്പോൾ, ആയിരത്തിന് എട്ടേമുക്കാൽ ഡോളർ മാത്രമാണത്രെ ചിലവു വന്നതു്! ആണിയുടെ ഒരൊററ ഇനത്തിൽത്തന്നെ ഫോർഡ്കമ്പനിക്ക് ആ ഒരു കൊല്ലത്തിൽ 582,635 ഡോളർ ആദായമുണ്ടായെന്ന് കണക്കുകൾ തെളിയിച്ചു. ഇങ്ങനെ ഉല്പാദനം സംബന്ധിച്ച് പല വഴിക്കുമുണ്ടായ ധനലാഭവും സമയലാഭവുമെല്ലാംകൂടി കണക്കാക്കി, ഹെൻ്റി ഫോർഡ് തന്റെ കാറുകളുടേയും മററും വില പിന്നെയും കുറച്ചുകൊണ്ടിരുന്നുവെന്നുള്ളതാണ് സൎവ്വപ്രധാനമായ സംഗതി.

തിരക്കേറിയ ആ തൊഴിൽസ്ഥലത്തു് ഹെൻ്റി ഫോർഡിന്റെ കണ്ണ് എവിടെയെല്ലാമാണ് എത്തിയിരുന്നതെന്നോ? ഒരു സംഭവം പറയാം: റൗഗിനമി

യിലെ വെള്ളച്ചാലിനു് ആഴം കൂട്ടാൻവേണ്ടി, മണ്ണുമാന്തിയന്ത്രം ഘടിപ്പിച്ചിട്ടുള്ള ഒരു ബോട്ടു് ജോലിചെയ്തുകൊണ്ടു് നില്ക്കുകയായിരുന്നു. "യന്ത്രം നിറുത്തുക, മണ്ണുമാന്തരുതു്" എന്നു് ഹെൻട്രിഫോർഡു് പെട്ടെന്നു വിളിച്ചുപറഞ്ഞു. കാര്യമെന്തായിരുന്നെന്നോ? അടിയിൽ നിന്നുവന്ന ഒരു ചളിക്കട്ടയിൽ ഒരു എലി കിടന്നു പിടയ്ക്കുന്നു! ആ ജീവി അവിടെനിന്നു് ഓടി രക്ഷപ്പെടുംവരെ മണ്ണുമാന്തിയന്ത്രത്തിന്റെ പ്രവർത്തനം ഹെൻട്രിഫോഡു് നിർത്തിവയ്പിക്കുകതന്നെ ചെയ്തു. ഈ സംഭവം നമ്മുടെ കഥാനായകന്റെ നിരീക്ഷണപാടവത്തിനു മാത്രമല്ല, ജീവകാരുണ്യത്തിനും വിശേഷാലൊരു തെളിവത്രെ.

റൗഗിയിലെ പുതിയ ഫാക്ടറിയുടെ കാര്യത്തിൽ തന്നെ ഹെൻട്രിഫോർഡു് കുറേക്കാലം ശ്രദ്ധ കേന്ദ്രീകരിക്കുകയായി. അതേസമയംതന്നെ, യന്ത്രവിദ്യകളെ സംബന്ധിച്ചു് ലോകത്തിന്റെ ഇതരഭാഗങ്ങളിലുണ്ടാകുന്ന വികാസങ്ങളെ അദ്ദേഹം ഉററുപഠിക്കുന്നുമുണ്ടായിരുന്നു. ഫോർഡു് ആദ്യം മുതൽക്കേ ആവിയന്ത്രങ്ങളുടെ ഒരു വലിയ ആരാധകനായിരുന്നല്ലൊ. സ്റ്റീം ടർബൈൻ എന്ന ആവിയന്ത്രം കണ്ടുപിടിച്ച സർ ചാൾസ് എന്ന ഒരു ബ്രിട്ടീഷിഞ്ചിനീയർ നടത്തിക്കൊണ്ടിരുന്ന പരീക്ഷണങ്ങൾ ഹെൻട്രിഫോർഡിന്റെ ശ്രദ്ധയെ പ്രത്യേകം ആകർഷിച്ചു. ആ എഞ്ചിനീയർ 1897-ൽ "Turbiana" എന്ന പേരിൽ ആദ്യത്തെ ആവിക്കപ്പൽ നിർമ്മിച്ചതോടെ, സ്റ്റീം ടർബൈൻ യന്ത്രത്തിന്റെ പ്ര

യോജനം നിസ്സന്ദേഹമായിത്തെളിഞ്ഞു. കാററാടിയന്ത്രത്തിന്റേതുപോലുള്ള ദളങ്ങളോടുകൂടിയ ഒരു യന്ത്രമാണു് സ്റ്റീം ടർബൈൻ. ആ യന്ത്രത്തിന്റെ ദളങ്ങളിൽ ആവിയുടെ സമ്മർദ്ദം തട്ടുമ്പോഴാണു് അതു് പ്രവർത്തിക്കുക. പിസ്റ്റൺ മുഖേന നടത്തുന്ന സാധാരണ ആവിയന്ത്രത്തെ അപേക്ഷിച്ചു് ടർബൈനു് ഊർജ്ജോല്പാദനശക്തിയും പ്രവർത്തനക്ഷമതയും കൂടുമെന്നും, അതേസമയംതന്നെ പണച്ചിലവു് കുറയുമെന്നും ഹെൻട്രി ഫോർഡു് മനസ്സിലാക്കി. തന്റെ ഫാക്ടറിക്കു് ആവശ്യമുള്ള വിദ്യുച്ഛക്തി ഉല്പാദിപ്പിക്കുവാൻ സ്റ്റീം ടർബൈൻയന്ത്രം ഉപയോഗപ്പെടുത്തുവാനായി, അദ്ദേഹത്തിന്റെ പിന്നത്തെ ഉദ്യമം.

ഈ ആവശ്യത്തിനു്, ഗംഭീരങ്ങളായ നാലു ബോയിലറുകളും രണ്ടു മൂന്നു ടർബോ-ഏലക്ട്രിക്ജനറേറർയന്ത്രങ്ങളും അദ്ദേഹം സ്ഥാപിച്ചു. ബോയിലറുകളിൽ വെള്ളം തിളപ്പിക്കുമ്പോഴുണ്ടാകുന്ന ആവികൊണ്ടാണു്, മേല്പറഞ്ഞ വൈദ്യുതോല്പാദനയന്ത്രങ്ങൾ നടത്തുക. 250 പൗണ്ടു് സമ്മർദ്ദമുള്ളതും, 625°, ഫാറൻഹീററു് ഊഷ്മാവുള്ളതുമായ 200,000 പൗണ്ടു് ആവി ഓരോ മണിക്കൂറിലും ഉല്പാദിപ്പിക്കുവാൻ പോരുന്നവയായിരുന്നു മേല്പറഞ്ഞ ബോയിലറുകൾ. ആവികൊണ്ടുള്ള പണികളിത്രയും വർദ്ധിച്ചപ്പോൾ, ആവിയുണ്ടാക്കാനും യന്ത്രങ്ങൾ തണുപ്പിക്കാനും മററും ആവശ്യമുള്ള വെള്ളത്തിനു് ക്ഷാമമായി. റൗഗിനദിയിലെ ജലംകൊണ്ടുമാത്രം ഫാക്ടറിയിലെ ആവശ്യം മുഴുവൻ നടക്കാതെവന്നുവെന്നർത്ഥം. അതിനും ഹെൻട്രി ഫോർഡു് ഉടനെ പരി

ഹാരം കണ്ടുപിടിച്ചു. കൂട്ടത്തലായി ആവശ്യമുള്ള വെള്ളം ഡിട്രോയിററ് നദിയിൽനിന്ന് കൊണ്ടുവരുവാൻ ഭൂമിക്കടിയിൽക്കൂടി അദ്ദേഹം ഒരു തുരങ്കം കഴിപ്പിക്കുകയാണുണ്ടായതു്. 12,000 അടി നീളമുള്ള ആ തുരങ്കംവഴിക്കു് ദിവസംപ്രതി 913,000,000 ഗ്യാലൻ വെള്ളം ഫാക്ടറിയിൽ എത്തിക്കൊണ്ടിരുന്നു. സ്റ്റീം ടർബൈൻ യന്ത്രം ഉപയോഗിച്ചു് വിദ്യുച്ഛക്തി ഉല്പാദിപ്പിക്കുവാൻ ഹെൻട്രി ഫോർഡു് ചെയ്ത ഈ പരിശ്രമങ്ങളത്രയും അക്കാലത്തു് സകല വ്യവസായികളുടേയും ശ്രദ്ധയെ ആകർഷിച്ചു.

ലോഹം ഉരുക്കേണ്ടുന്ന ആവശ്യത്തിന് ഭീമാകാരങ്ങളായ രണ്ടു തീച്ചൂളകൾ ഫോർഡിന്റെ പുതിയ ഫാക്ടറിയിൽ നിർമ്മിക്കപ്പെടുകയുണ്ടായി. അവയുടെ ഉൽഘാടനം തന്റെ പിഞ്ചുപൗത്രനെക്കൊണ്ടു നടത്തിക്കുവാൻ ഹെൻട്രി ഫോർഡിനു് ഒരു മോഹം. എഡ്സെലിന്റെ ആ പ്രഥമസന്താനത്തിനു് അന്നു് രണ്ടു വയസ്സു പ്രായമേയുണ്ടായിരുന്നുള്ളൂ. മുത്തച്ഛന്റെ പേരു തന്നെയാണു് ആ കുട്ടിക്കു. അതുകൊണ്ടു് രണ്ടാം ഹെൻട്രി (Henry II) എന്നു പറഞ്ഞാലാണു് പേർ പൂർത്തിയാവുക. ആ പിഞ്ചുപൈതലിനേയുംകൊണ്ടു് തീച്ചൂളകളുടെ ഉൽഘാടനത്തിനു പോവാൻ മുത്തച്ഛൻ വട്ടംകൂട്ടുന്നതു കണ്ടപ്പോൾ മുത്തശ്ശി മുറുമുറുത്തുതുടങ്ങി.

"എന്തൊരു കമ്പമാണിതു്? കത്തിക്കാളുന്ന ആ തീച്ചൂളകളുടെ അരികത്തേയ്ക്കു് ഈ കുഞ്ഞിനെ കൊണ്ടുപോകയോ? ഒരിക്കലും പാടില്ല."— ക്ലാര തടുത്തു.

"കുഞ്ഞിന്നു് ഒരുവക ഉപദ്രവവും ഉണ്ടാകയില്ല. ഭാവിയിൽ നമ്മുടെ കമ്പനിയുടെ തലവനായിത്തീരേണ്ടതു് ഈ പൈതലാണല്ലൊ. ഇപ്പോഴേ, സ്വല്പം തീയും ചൂടുമേററു പഠിക്കട്ടെ." — ഫോർഡിൻെറ മറുപടി.

ചുരുക്കിപ്പറയാം: ആ ചുരുളൻമുടിക്കാരൻ കുഞ്ഞു് തൻെറ മുത്തച്ഛൻെറ കൈത്തണ്ടിലിരുന്നുകൊണ്ടു് തീച്ചൂളകളുടെ ഉൽഘാടനം നിർവ്വഹിച്ചു. കുഞ്ഞിന്നു പേടി തോന്നാതിരിക്കാൻ, ക്ലാര കൈയുംവിരിച്ചരികത്തുതന്നെ നില്ക്കുന്നുണ്ടായിരുന്നു.

"തീയിൽ കുരുത്തതു് വെയിലത്തു വാടുകയില്ല" എന്നൊരു ചൊല്ലുണ്ടല്ലൊ. ഇന്നു് ഫോർഡ് സ്ഥാപനങ്ങളുടെ അമരംപിടിക്കുന്ന പരമാധികാരി ആരാണെന്നറിയാമോ? അന്നു് അഗ്നികുണ്ഡങ്ങൾ ഉൽഘാടനം ചെയ്ത ആ കൊച്ചുവകാശിതന്നെ! തൻെറ പിഞ്ചുപൗത്രനേക്കൊണ്ടു് അന്നു് ആ തീച്ചൂളകൾ തുറപ്പിക്കണമെന്നു് ഹെൻട്രിഫോർഡിന്നു തോന്നിയതിൽ, എന്തോ ഒരു ദീർഘദർശിത്വത്തിൻെറ അവ്യക്തമായ നിഴലാട്ടമുണ്ടായിരുന്നുവെന്നുവേണം വിചാരിക്കാൻ.

# അദ്ധ്യായം–23

വയസ്സ് അറുപതായെങ്കിലും ഹെൻറി ഫോർഡിന്റെ ചുറുചുറുക്കിനും ചങ്കുറപ്പിനും കുറവൊന്നും കണ്ടില്ല. 1922-ൽ അദ്ദേഹം 'ലിങ്കൺ മോട്ടോർകമ്പനി' എന്നൊരു സ്ഥാപനത്തിന്റെ അവകാശംകൂടി വാങ്ങിയെടുത്തു. ലിങ്കൺകാറുകൾ വളരെ വിശേഷപ്പെട്ടവയാണെന്നു പ്രസിദ്ധമാണല്ലൊ. ഈ ലിങ്കൺകാറിന്റേയും, 'മെർക്കുറി' എന്ന വേറൊരു മേത്തരം കാറിന്റേയും നിർമ്മാണത്തിനു മാത്രമായി ഫോർഡ്കമ്പനിയിൽ ഒരു പ്രത്യേക വകുപ്പു തുറക്കപ്പെട്ടു. ഫോർഡിന്റെ വ്യവസായമണ്ഡലം അമേരിക്കയിൽ മാത്രം തങ്ങിനില്ക്കാതെ ഇംഗ്ലണ്ട്, ഫ്രാൻസ്, ഹോളണ്ട്, ബെൽജിയം എന്നീ രാജ്യങ്ങളിലേയ്ക്കും വ്യാപിക്കുകയായി. വിദേശങ്ങളിൽ സ്ഥാപിക്കുന്ന വ്യവസായങ്ങളിൽ അതാതു നാട്ടുകാരേയും പങ്കാളികളാക്കുന്ന ഒരു നയമാണ് ഹെൻറി ഫോർഡ് സ്വീകരിച്ചുള്ളു.

"ഒരു വ്യവസായം എത്ര കൂടുതലായി വികസിപ്പിക്കാൻ സാധിക്കുമോ അതിന്റെ പ്രവർത്തനം അത്രയും കൂടുതൽ സുഗമമായിത്തീരു"മെന്ന് ഹെൻറി ഫോർഡ് പറയാറുണ്ടായിരുന്നു. ചുരുങ്ങിയ തോതിൽ ഒന്നും ചെയ്യാൻ അദ്ദേഹത്തിന് ഇഷ്ടമുണ്ടായിരുന്നില്ലെന്ന് പലതുകൊണ്ടും നാം മനസ്സിലാക്കിയിട്ടുള്ളതാണല്ലൊ. കൂട്ടത്തിൽ ഒരു സംഗതികൂടി പറഞ്ഞുകൊള്ള

ട്ടെ. ബ്രസീൽ എന്ന ദിക്കിൽ റബ്ബർകൃഷി നടത്താനായി ഫോർഡ് ഒരു പദ്ധതി ആരംഭിച്ചു. അതിന്നായി അദ്ദേഹം പതിപ്പിച്ചു വാങ്ങിയ വനഭൂമിയുടെ വിസ്തീർണ്ണം എന്തായിരുന്നെന്നോ? നാല്പതു ലക്ഷം ഏക്കർ! ഏതു വ്യവസായവും വമ്പിച്ച തോതിൽ നടത്തുക, അതു് ബഹുജനങ്ങൾക്കു പരമാവധി പ്രയോജനകരമാക്കുക— ഇതായിരുന്നു നമ്മുടെ കഥാനായകൻെറ പോക്കു്.

വിമാനനിർമ്മാണത്തിൽ ചില പരീക്ഷണങ്ങൾ നടത്തിക്കൊണ്ടിരുന്ന ഹെൻട്രിഫോർഡ് ക്രമേണ ആ വ്യവസായത്തിലും പ്രാമാണ്യം നേടുകയുണ്ടായി. 1923-ൽ ഡോക്ടർ ഹ്യൂഗോ ഹെക്നർ എന്ന ഒരു ജർമ്മൻ വൈമാനികനുമായി അദ്ദേഹം പരിചയപ്പെട്ടു. അമേരിക്കൻഗവമ്മെണ്ടിൻെറ ആവശ്യത്തിനു് ZR-3 എന്ന ഒരു ബലൂൺവിമാനവുംകൊണ്ടാണു് ഡോക്ടർ ഹെക്നർ അവിടെയെത്തിയതു്. ഹെൻട്രിഫോഡു് ആയിടെ ഡിട്രോയിററ്നഗരപ്രാന്തത്തിൽ ഒരു വിമാനത്താവളം സജ്ജീകരിക്കുന്നുണ്ടായിരുന്നു; ആ വിമാനസങ്കേതത്തിൽവെച്ചാണു് ഫോർഡും ഹെക്നരും തമ്മിൽ കാണ്മാനിടയായതു്. നല്ല ഉറപ്പും വലിപ്പവുമുള്ള വിമാനങ്ങളുണ്ടാക്കുന്ന പ്രശ്നത്തെപ്പററി അവർ തമ്മിൽ അന്നു് പല ചർച്ചകളും നടന്നു. അടുത്ത പ്രാവശ്യം അമേരിക്ക സന്ദർശിക്കുമ്പോൾ, ഹെക്നർ ഒരു വലിയ ആകാശക്കപ്പൽ കൊണ്ടുവരണമെന്നു് ഹെൻട്രിഫോർഡ് ആവശ്യപ്പെടുകയുണ്ടായി.

"വലിയ വിമാനം കൊണ്ടുവരാൻ വിരോധമില്ല.

പക്ഷേ, അതു് തളച്ചിടാൻ പററിയ നങ്കൂരസജ്ജീകരണം ഇവിടെയില്ലല്ലൊ."— ഡോക്ടർ ഫെക്നർ പറഞ്ഞു.

"ഓ, അതിനു വിഷമമില്ല. ഞാൻ ഒരെണ്ണം പണികഴിപ്പിച്ചുകൊള്ളാം."—ഫോർഡിൻെറ മറുപടി.

അഞ്ചുലക്ഷം ഡോളർ ചിലവഴിച്ചു് ഹെൻട്രി ഫോർഡു് തൻെറ വിമാനത്താവളത്തിലെ സജ്ജീകരണങ്ങൾ ഉടനേ വികസിപ്പിച്ചു. 10,000,000 ക്യൂബിക്കടി കേവുഭാരമുള്ള ബലൂൺവിമാനങ്ങൾ തളയ്ക്കാൻപററിയ പാകത്തിലായിരുന്നു അവിടത്തെ പുതിയ പണിപ്പാട്ടുകൾ. അമേരിക്കയിൽ നിർമ്മിച്ച 'ഷെർനാൻഡോ' എന്ന ഒരു വിമാനം തന്നെ ഹെൻട്രിഫോർഡിൻെറ വിമാനത്താവളത്തിൽ ആദ്യം ഇറങ്ങിയതു; പക്ഷേ, അതു് ഡിട്രോയിററിലേയ്ക്കു വരുംവഴി ഒരു കൊടുങ്കാററിൽപ്പെട്ടു തകൎന്നുപോയി. 1926-ൽ വേറൊരു ജർമ്മൻ വിമാനം ഫോർഡു്താവളത്തിലെത്തിച്ചേൎന്നു; ZR-3 എന്ന ഇനത്തിൽത്തന്നെ ഉൾപ്പെട്ട ആ വിമാനത്തിനു് 'ലോസ്ആഞ്ചലസ്' എന്നാണു് അമേരിക്കൻനാവികവകുപ്പുകാർ പേരിട്ടതു്. അതിനിടയ്ക്കു് 'അക്രോൺ' എന്നും 'മാക്കോൺ' എന്നും പേരുകളുള്ള രണ്ടു വിമാനങ്ങൾ നാവികവകുപ്പുകാർ അമേരിക്കയിൽത്തന്നെ നിർമ്മിച്ചുവെങ്കിലും, സാങ്കേതികവൈകല്യങ്ങൾ മൂലം അവ വിജയത്തിലെത്താനിടവന്നില്ല.

മരംകൊണ്ടുള്ള ചട്ടക്കൂടും തുണികൊണ്ടുള്ള ചിറകുകളുമായി അന്നു നിർമ്മിച്ചുപോന്നിരുന്ന വിമാനങ്ങൾ

അത്ര ബലവും പ്രവൎത്തനക്ഷമതയുമുള്ളവയായിരുന്നില്ലെന്നു് മനസ്സിലാക്കണം. ലോഹത്തകിടുകൾ ഉപയോഗിച്ചുള്ള വിമാനനിൎമ്മാണത്തിനു് ഹെൻറി ഫോർഡും എഡ്സെലുമാണു് മുൻകൈയെടുത്തു പ്രവൎത്തിച്ചതു്. ഡിട്രോയിററിലെ ഒരു വിമാനനിൎമ്മാണവിദഗ്ദ്ധനായ വില്യം ബി. സ്റ്റൗട്ടുമായി സഹകരിച്ചുകൊണ്ടായിരുന്നു ഇക്കാൎയ്യത്തിൽ അവരുടെ പ്രവൎത്തനം. "Stout Airplane Division of the Ford Motor Company" എന്ന പേരിൽ ഫോർഡ്മോട്ടോർകമ്പനിയുടെ ഒരു പ്രത്യേക വിഭാഗമായിട്ടാണു് പ്രസ്തുത വ്യവസായം ആരംഭിച്ചതു്. ലോഹംകൊണ്ടുതന്നെ വിമാനങ്ങളുണ്ടാക്കാനുള്ള ആ പരിശ്രമത്തിന്റെ ഫലമായി, മൂന്നു യന്ത്രങ്ങളോടുകൂടിയ ഒരു വിമാനം പുറത്തുവന്നു. എട്ടു യാത്രക്കാരെ—സാമാനങ്ങളാണെങ്കിൽ ഒരു ടൺ ഭാരംവരെ—വഹിക്കാവുന്നതും, 100 മുതൽ 116 മൈൽ വരെ വേഗമുള്ളതുമായ ഈ ഫോർഡ്വിമാനം അന്നത്തെ സ്ഥിതിയ്ക്കു് ഒരു വലിയ വിജയമായിരുന്നുവെന്നുവേണം പറയുവാൻ.

ജൎമ്മനിയിൽ ഡോക്ടർ ജെങ്കേഴ്സ് എന്നൊരാൾ ലോഹമാത്രനിൎമ്മിതമായ ഒരു വിമാനം അതിനുമുമ്പു് ശരിപ്പെടുത്തിയിരുന്നുവെന്നതു് വാസ്തവം. എന്നാൽ അതു് ഒരു പരീക്ഷണം എന്ന നിലവിട്ടു്, വ്യവസായത്തിന്റെ നിലയിലേയ്ക്കു് വികസിച്ചിരുന്നില്ല. ലോഹംകൊണ്ടുള്ള വിമാനങ്ങൾ ധാരാളമായി ഉല്പാദിപ്പിച്ചു് ബഹുജനങ്ങൾക്കു പ്രയോജനകരമാകത്തക്കവണ്ണം ആ

വ്യവസായം ആദ്യമായി നടപ്പിലാക്കിയതു് ഹെൻട്രി ഫോർഡ് തന്നെയാണു്. കമാൻഡർ റിച്ചാർഡ് ഇ. ബൈർഡ് എന്ന വൈമാനികൻ ദക്ഷിണധ്രുവപര്യടനത്തിനു് ഉപയോഗിച്ചതു് ഫോർഡുണ്ടാക്കിയ ഒരു ലോഹവിമാനമായിരുന്നു. ധ്രുവപ്രദേശത്തു് ഒരു കൊല്ലക്കാലം മഞ്ഞിൽപുതഞ്ഞുകിടന്നിട്ടും ആ വിമാനത്തിനു് കേടൊന്നും സംഭവിച്ചില്ല. അതു് പണിയുടെ ഗുണവും പണിക്കുപയോഗിച്ച ലോഹത്തിന്റെ മെച്ചവുംകൊണ്ടുതന്നെ. ഹെൻട്രി ഫോർഡ് എന്തു സാധനം പണികഴിപ്പിച്ചാലും, അതിന്റെ ഈടും ഊടും ഒന്നുവേറെതന്നെയായിരുന്നു.

കാറിന്റെ കാര്യത്തിലെന്നപോലെ വിമാനത്തിന്റെ കാര്യത്തിലും, സാധാരണക്കാരന്റെ ആവശ്യമാണു് നമ്മുടെ കഥാപുരുഷന്റെ മനസ്സിൽ മുന്തിനിന്നിരുന്നതു്. വില കുറഞ്ഞതും, ലാഘവമുള്ളതും, എന്നാൽ ഉറപ്പേറിയതുമായ ഒരു ചെറുതരം വിമാനം നിർമ്മിക്കുവാൻ ഫോർഡ് തന്റെ എഞ്ചിനിയർമാർക്കു നിർദ്ദേശം നല്കി; 1926-ൽ തന്റെ ജന്മദിനത്തിൽ അത്തരം ഒരു ചെറുവിമാനം പണിക്കുറവുതീർന്നു് സ്വന്തം വിമാനത്താവളത്തിൽനിന്നു പറക്കുന്നതു കാണ്മാനുള്ള ഭാഗ്യം അദ്ദേഹത്തിനുണ്ടാവുകയും ചെയ്തു. ഒരു തട്ടുമാത്രമുള്ള ചിറകോടുകൂടിയ ആ വിമാനത്തിന്റെ ഉടലിനു് 16½ അടി നീളവും, 5 അടി ഉയരവും, 550 പൌണ്ടു് ഭാരവും മാത്രമേ ഉണ്ടായിരുന്നുള്ളു. 45 കുതിരശ്ശക്തിയുള്ള ഒരു യന്ത്രമാണു് അതിൽ ഘടിപ്പിച്ചതു്. ഫോർഡിന്റെ

വിമാനനിൎമ്മാണശാലയിൽ ജോലിചെയ്തിരുന്ന ഹാരി ബ്രൂക്സ് എന്ന വൈമാനികൻ ബെർമിംഗ്ഹാമിലുള്ള തന്റെ വസതിയിൽനിന്നു് ജോലിസ്ഥലത്തേയ്ക്കു ദിവസേന ഗതാഗതംചെയ്യാൻ ഉപയോഗിച്ചിരുന്നതു് അമ്മാതിരി ഒരു വിമാനമാണു്. വഴിവക്കിലോ, ഒഴിഞ്ഞ മറെറതെങ്കിലും സ്ഥലത്തോ യഥേഷ്ടം ഇറക്കാനും അവിടെനിന്നു് വീണ്ടും പറപ്പിക്കാനും തക്ക ഒതുക്കമുള്ള ആ വിമാനത്തിനു് "തകരത്താറാവു്" എന്നാണു് ചിലർ നല്കിയ കളിപ്പേരു്. സാധാരണക്കാരുടെ ആവശ്യത്തിനു പററിയ അത്തരം ഒരു വിമാനം പണികഴിപ്പിച്ചുവിട്ടതിൽ ഫോർഡിനുണ്ടായ കൃതാൎത്ഥത പറയാനുണ്ടോ?

വിമാനനിൎമ്മാണത്തിലും മേല്ക്കുമേൽ പരിഷ്കാരങ്ങൾ വരുത്തണമെന്ന കാൎയ്യത്തിൽ ഹെൻറിഫോർഡ് അതിയായ ഉത്സാഹം കാണിച്ചു. ഒരിക്കൽ അദ്ദേഹം തന്റെ വിമാനത്താവളത്തിൽ നില്ക്കുമ്പോൾ, ഒരു വിമാനം യാത്രകഴിഞ്ഞു് അവിടെ വന്നിറങ്ങുകയായിരുന്നു. കാററു കലശലായിരുന്നതുകൊണ്ടു് വിമാനം തേങ്ങിത്തേങ്ങിയാണു് നിലംപററിയതു്. താവളത്തിലേയ്ക്കു് അടുക്കുമ്പോൾ വൈമാനികന്മാർ യന്ത്രങ്ങൾ നിൎത്തിയിട്ടു് വിമാനം താനേ തെന്നിത്തെന്നിയിറങ്ങാൻ വിടുകയായിരുന്നു അന്നത്തെ പതിവു്. അതുകൊണ്ടാണു് മേല്പറഞ്ഞ വിമാനം കാററിൽപ്പെട്ടു തേങ്ങിയതെന്നു് ഹെൻറിഫോർഡ് മനസ്സിലാക്കി. അദ്ദേഹം കൂടെയുണ്ടായിരുന്ന ഒരു എഞ്ചിനീയരോടു ഇങ്ങനെ പറഞ്ഞു: "വി

മാനം അതിൻെറ സ്വന്തം ശക്തിയുപയോഗിച്ചുതന്നെ നിലത്തിറങ്ങാനുപകരിക്കുന്ന ഒരു വിദ്യ കണ്ടുപിടിക്കണം. നിലത്തേയ്ക്കിറങ്ങുവാൻ തുടങ്ങുമ്പോൾ യന്ത്രങ്ങൾ നിൎത്തി വിമാനത്തെ നിസ്സഹായമായി വിടുന്ന രീതി നന്നല്ല. അതുകൊണ്ടു പല അപകടങ്ങളുമുണ്ടാകും."— വിമാനനിൎമ്മാണം സംബന്ധിച്ചു് ഫോർഡു് പ്രകാശിപ്പിച്ച ഇമ്മാതിരി പല അഭിപ്രായങ്ങളും അചിരേണ നടപ്പിൽവന്നുകാണ്മാൻ അദ്ദേഹത്തിനു സാധിച്ചു.



# അദ്ധ്യായം–24

ഹെൻറി ഫോർഡിൻെറ T മോഡൽകാറുകളുടെ നിർമ്മാണം ഏററവുമധികം വർദ്ധിച്ചതു് 1925-ാമാണ്ടിലായിരുന്നു. അക്കൊല്ലം ആ കാറുകൾ ദിവസംപ്രതി പതിനായിരമെണ്ണം വീതമാണു്, പണിക്കുറവുതീൎന്നു പുറത്തിറങ്ങിയതു്. അമേരിക്കയിൽ അന്നു നിർമ്മിക്കപ്പെട്ട കാറുകളിൽ 41 ശതമാനവും ഫോർഡ്കമ്പനിയിൽനിന്നായിരുന്നു. 1927-ാമാണ്ടു വരെ പത്തൊമ്പതു കൊല്ലത്തിനകം ആകെ നൂററമ്പതുലക്ഷം T മോഡൽകാറുകൾ നിർമ്മിക്കപ്പെട്ടുവെന്നു പറഞ്ഞാൽ, ഫോർഡിൻെറ വ്യവസായത്തിനുണ്ടായ വികാസം ഏതാണ്ടു് ഊഹിക്കാമല്ലോ. വ്യവസായവിഷയത്തിൽ അദ്ദേഹം മുറുകെപ്പിടിച്ചിരുന്ന തത്വങ്ങളുടെ വൈശിഷ്ട്യമായിരുന്നു അദ്ദേഹത്തിൻെറ വിജയരഹസ്യമെന്നു് ഒന്നുകൂടി ഓർപ്പിച്ചുകൊള്ളട്ടെ.

ജോലിക്കാരൻെറ കൂലി വർദ്ധിപ്പിക്കുക, അതേസമയംതന്നെ ജോലിസമയം കുറയ്ക്കുക, പോരെങ്കിൽ സാധനങ്ങൾ ഏററവും കുറഞ്ഞ വിലയ്ക്കു വില്ക്കുക—ഇതൊക്കെയായാലും ഒരു വ്യവസായം ആദായകരമാക്കാൻ സാധിക്കുമെന്നാണു് അദ്ദേഹം തെളിയിച്ചതു്. തൊഴിലാളികളുടെ ആത്മാർത്ഥമായ സഹകരണവും, ഫോർഡിൻെറ ഭരണനൈപുണ്യവുമാണു് ആ പരീക്ഷണത്തിനു് വിജയമരുളിയതെന്നു് സമ്മതിക്കണം. ജോലി

ക്കാക്ക് മറെറങ്ങും കിട്ടാത്ത കൂലിനിരക്കും ആനുകൂല്യങ്ങളും അനുവദിച്ച ആ കമ്പനിയുടമസ്ഥൻ അവരിൽ നിന്ന് സത്യസന്ധമായ പ്രയത്നവും പെരുമാററവും പ്രതീക്ഷിച്ചതിൽ തെററില്ലല്ലോ. അങ്ങനെയല്ലാത്ത തൊഴിലാളികൾക്ക് ഫോർഡ്കമ്പനിയിൽ മൂത്തുമൂററാൻ പ്രയാസമുണ്ടായിരുന്നുതാനും.

പണത്തിനുവേണ്ടിമാത്രം പണിയെടുക്കുന്നവരോട് ഹെൻറി ഫോർഡിന് പുച്ഛമായിരുന്നു. ഒരിക്കൽ അദ്ദേഹം ഇങ്ങനെ പറയുകയുണ്ടായി: "ചെയ്യുന്ന ജോലിയിൽ ലേശവും ശ്രദ്ധയില്ലാതെ പണത്തിനുവേണ്ടി മാത്രം പണിയെടുക്കുന്ന ഒരുവനോട് ക്ഷമിക്കുവാൻ എനിക്കു സാധ്യമല്ല. ആത്മാർത്ഥമായി ജോലിചെയ്ത് ലോകത്തെ സേവിക്കണമെന്നല്ല പലരുടേയും വിചാരം; നേരെമറിച്ച് അവരുടെ കാലക്ഷേപത്തിന് എന്തെങ്കിലും ജോലികൊടുത്ത് ലോകം അവരെ സേവിച്ചുകൊള്ളണമെന്നാണ് അവരുടെ ഭാവം. ഒരു ജോലി നല്ലവണ്ണം ചെയ്യേണ്ടതെങ്ങനേയെന്നുള്ള കാര്യം ആ കൂട്ടർ ചിന്തിക്കാറില്ല; ജോലിയ്ക്കെന്നുംപറഞ്ഞ് ചിലവഴിക്കുന്ന സമയത്തിന്റെ പേരിൽ പണം കിട്ടണമെന്നു മാത്രമാണ് അവരുടെ ചിന്ത."

മോട്ടോർവാഹനങ്ങൾ വാങ്ങി ഉപയോഗിക്കാനുള്ള താല്പര്യം ജനങ്ങളുടെയിടയിൽ മേല്ക്കുമേൽ വർദ്ധിക്കുകയായി. വില കുറഞ്ഞ കാറുകൾ പ്രചരിപ്പിച്ച് ഹെൻറി ഫോർഡാണ് അതിനു കളമൊരുക്കിയതെന്നു നമുക്കറിയാം. കാറുകൾ ഉപയോഗിക്കുന്ന ശീലം

വർദ്ധിച്ചപ്പോൾ, കൂടുതൽ മോടിയുള്ള കാറുകൾ കിട്ടണമെന്ന മോഹവും ജനങ്ങളുടെയിടയിൽ വർദ്ധിച്ചുകൊണ്ടിരുന്നു. 'ജനറൽ മോട്ടോഴ്സ്'' എന്ന മറെറാരു കമ്പനിക്കാർ 'ഷെവർലെററ്'' എന്ന പേരിൽ വളരെ മിനുസമുള്ള ഒരു തരം കാർ ഇടക്കാലത്തു് പുറപ്പെടുവിക്കുകയുണ്ടായി. അപ്പോൾ ഹെൻട്രിഫോർഡിൻെറ T മോഡൽകാറുകൾക്കു് ആവശ്യക്കാർ കുറഞ്ഞു; 'ഷെവർലെററി'ൻെറ നേർക്കായി ആളുകളുടെ നോട്ടവും ഓട്ടവും.

കാറുകളുടെ കാര്യത്തിൽ ജനങ്ങൾക്കുണ്ടായ ഈ രുചിഭേദം ഹെൻട്രിഫോർഡ് ആദ്യം അത്ര വകവെച്ചില്ല. എന്നാൽ കാലത്തിൻെറ മാററം അനുസരിച്ചു് കാറുകളുടെ ഭംഗി വർദ്ധിപ്പിക്കണമെന്ന പക്ഷക്കാരനായിരുന്നു എഡ്സെൽ. ഒരു ദിവസം അദ്ദേഹം പിതാവിനോടു് ഇങ്ങനെ പറഞ്ഞു: "നമ്മുടെ T മോഡൽകാറിൻെറ അലകും പിടിയും മാറേറണ്ട കാലം അതിക്രമിച്ചിരിക്കുന്നു. അങ്ങനെ ചെയ്തില്ലെങ്കിൽ 'ഷെവർലെററ്'മായുള്ള മത്സരത്തിൽ നമ്മൾ അടിപെടുകതന്നെ ചെയ്യും."

"ഛേയ്", ജനങ്ങളുടെ ഈ അലങ്കാരഭ്രമം ഏറെനാൾ നീണ്ടുനില്ക്കാൻ പോകുന്നില്ല. അതിനൊരു മറിച്ചടിയുണ്ടാകും."—പിതാവിൻെറ മറുപടി.

ഹെൻട്രിഫോർഡിൻെറ തലയിൽ ഒരു അഭിപ്രായം കയറിയാൽ, അതു് പെട്ടെന്നു് മാററുക സാദ്ധ്യമല്ലായിരുന്നു. T മോഡൽകാറുകളുടെ വില്പന അടിക്കടി കുറഞ്ഞുകണ്ടപ്പോൾ മാത്രമാണു്, അദ്ദേഹം എഡ്സെ

ലിന്റെ നിർദ്ദേശത്തിന് സമ്മതംമൂളിയതു്. ഒരു പുതിയ മോഡലിനുള്ള ശ്രമം ഉടനെ ആരംഭിച്ചു. അതിനുവേണ്ട പുതിയ അച്ചുകൾ ഉണ്ടാക്കുവാൻതന്നെ അമ്പതുലക്ഷം ഡോളർ ചിലവായി. ഏറ്റവും രഹസ്യത്തിലായിരുന്നു ആ കാറിന്റെ നിർമ്മാണം. മോഡൽ A എന്ന പേരിൽ, ഫോർഡിന്റെ പുതിയ കാറുകൾ 1927-ൽ പുറത്തുവന്നു.

പലതരം വ്യവസായങ്ങൾ മൂലം പണം വാരിക്കോരിക്കൂട്ടിയ ഹെൻട്രി ഫോർഡിന് ധനത്തിന്റെ വിനിയോഗത്തെക്കുറിച്ചുണ്ടായിരുന്ന മൗലികമായ അഭിപ്രായം നാം അറിഞ്ഞിരിക്കേണ്ടതാണു്. അദ്ദേഹം ഒരിക്കൽ ഓജസ്സോടു പറയുകയായിരുന്നു: "പണം അത്യാവശ്യംതന്നെ. പക്ഷെ, അതു് നമ്മുടെ സ്വന്തം സുഖത്തിനുവേണ്ടിയുള്ളതല്ല. ധനം വർദ്ധിക്കുന്തോറും ലോകസേവനത്തിനുള്ള തൃഷ്ണയും വർദ്ധിക്കണം."— ഈ വാക്കുകൾ ഹെൻട്രി ഫോർഡ് കേവലം ഭംഗിക്കുവേണ്ടി പറഞ്ഞതല്ല. 'ഫോർഡ് ഫൗണ്ടേഷൻ' മുഖേന ഇന്നു് ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നിരവധി സല്ക്കാര്യങ്ങൾക്കായി വിതരണം ചെയ്യപ്പെടുന്ന വമ്പിച്ച സംഭാവനകളുടെ ഉറവിടമാണു് ഈ വാക്കുകളിൽ കാണുന്നതു്.

ഹെൻട്രിഫോർഡ് ജീവിച്ചിരിക്കുമ്പോൾതന്നെ പരോപകാരാർത്ഥം ഏർപ്പെടുത്തിത്തുടങ്ങിയ ചില സ്ഥാപനങ്ങളെപ്പററി ഇവിടെ അല്പം സൂചിപ്പിച്ചുകൊള്ളട്ടെ. ഡിട്രോയിററ്നഗരത്തിൽ 'ഫോർഡ്' ആസ്പ

ത്രി' എന്ന പേരിൽ അദ്ദേഹം ഒരു ചികിത്സാമന്ദിരം സ്ഥാപിച്ചു. വൈദ്യസഹായം ആവശ്യമുള്ള എല്ലാവർക്കും അവിടെ സ്വാഗതം ലഭിക്കുകയായി. രോഗം നിർണ്ണയി ക്കുന്നതിൽ തെററു പററാതിരിക്കാൻവേണ്ടി, ഓരോ രോഗിയെയും പല ഡോക്ടർമാർ ഒന്നുചേർന്നു പരിശോ ധിക്കണമെന്നതായിരുന്നു അവിടത്തെ ചട്ടം; ഡോക്ടർ മാർ ആസ്പത്രിയിൽത്തന്നെ താമസിച്ചു ചികിത്സിക്ക ണമെന്നും ഹെൻട്രിഫോർഡ് നിഷ്കർഷിച്ചു. ലക്ഷക്ക ണക്കിനു ഡോളറാണ് ആ ഒരു സ്ഥാപനത്തിനുതന്നെ അദ്ദേഹം ചിലവിട്ടതു്. ചെറുപ്പക്കാർക്ക് തൊഴിൽപ രിശീലനം നല്കുവാനായി 'ഹെൻട്രിഫോർഡ് ട്രെയി ഡ് സ്കൂൾ' എന്ന പേരിൽ ഒരു വിദ്യാലയവും സ്ഥാപി ക്കപ്പെട്ടു. വിദ്യാവിതരണവും തൊഴിൽപരിശീലനവും ഒന്നിച്ചു നടത്തി ജീവിതായോധനത്തിനു് യുവതലമുറ യെ ഒരുക്കുകയായിരുന്നു ആ വിദ്യാലയത്തിന്റെ ഉദ്ദേ ശ്യം.

ഡിയർബോൺ എന്ന സ്ഥലത്തു് ഒരു പ്രദർശനശാ ല സ്ഥാപിക്കാൻ ഹെൻട്രിഫോർഡ് പ്ലാനിട്ടിരുന്നുണ്ടാ യിരുന്നു. "എന്താ, നമ്മുടെ പ്രദർശനശാലയുടെ സജ്ജീ കരണം പുരോഗമിക്കുന്നുണ്ടോ?"— ക്ലാര ഒരു ദിവസം ഭർത്താവിനോടു ചോദിച്ചു.

"പിന്നെയോ, അതു് അസ്സലാകുന്നുണ്ടു്."—ഫോർ ഡ് മറുപടി പറഞ്ഞു. "രാജ്യമാസകലം ഞാൻ നിയോ ഗിച്ചിട്ടുള്ള ഗവേഷകന്മാർ മുഖേന എന്തെല്ലാം പഴയ സാധനങ്ങളാണെന്നോ വന്നുകൊണ്ടിരിക്കുന്നതു്? അങ്ങ

നെ കിട്ടുന്ന കിട്ടുന്ന സാധനങ്ങളത്രയും അക്കം പരീക്ഷി ച്ചുനോക്കാവുന്ന പാകത്തിൽ പ്രദർശിപ്പിച്ചുതുടങ്ങിയിരി ക്കുന്നു. ആ കൂട്ടത്തിൽപ്പെട്ട ചില പഴയ യന്ത്രങ്ങൾ കാ ണുമ്പോൾ, കളിക്കോപ്പുകൾ കൈയിൽ കിട്ടിയ ഒരു കു ട്ടിയേപ്പോലെ ഞാൻ പുളകംകൊള്ളുകയാണ്."

"ഇപ്പോൾ സമയമധികവും ചിലവഴിക്കുന്നതു് പ ഴയ യന്ത്രങ്ങളിന്മേലാണെന്നു തോന്നുന്നു. പുതിയവയിലു ള്ള ഭ്രമം മാറിയോ?"—ക്ലാര പതുക്കെ ഒന്നു കളിയാക്കി.

"ഒരു പഴയ യന്ത്രം കുറേനേരം നടത്തിനോക്കു മ്പോൾ എനിക്കു് ഒരു പുതിയ ആശയം തോന്നും. അ തു് എങ്ങനെ ഉപയോഗപ്പെടുത്താമെന്നാകും, പിന്നെ എൻെറ ചിന്ത."— ഇതായിരുന്നു ഫോർഡിൻെറ പ്ര ത്യുത്തരം.

പഴയതെല്ലാം പാഴാണെന്നു പറഞ്ഞു തള്ളിക്കള യുന്ന കൂട്ടത്തിലായിരുന്നില്ല ഹെൻട്രി ഫോർഡ്. പല പ്പോഴും പുതിയവയിലേയ്ക്കുള്ള പുരോഗതിക്കു് പഴമ ഒ രു ചവിട്ടുപടിയായി ഉപകരിക്കുമെന്നു് അദ്ദേഹത്തിന്ന റിയാമായിരുന്നു.

## അദ്ധ്യായം-25

ഹെൻട്രിഫോർഡ് ആരംഭിച്ച പ്രദർശനപ്രസ്ഥാനം വികസിച്ചുതുടങ്ങി. യന്ത്രങ്ങളായിട്ടും, മററു കൈവേലകളായിട്ടും, കലാപരങ്ങളായ കൗതുകവസ്തുക്കളായിട്ടും എന്തെല്ലാം സാധനങ്ങൾ ശേഖരിക്കാമോ, അതെല്ലാം ഒരൊററ ദിക്കിൽ പ്രദർശിപ്പിച്ചുവെയ്ക്കണമെന്നായിരുന്നു അദ്ദേഹത്തിൻെറ ആഗ്രഹം. ഇരുപതു് ഏക്കർ സ്ഥലമാണ് അദ്ദേഹം ഈ പ്രദർശനത്തിൻെറ ആവശ്യത്തിലേയ്ക്കു് ആദ്യം തിരിച്ചിട്ടതു്. യന്ത്രസാമഗ്രികൾ മാത്രമല്ല, യന്ത്രനിർമ്മാണത്തിലും മററും ഏർപ്പെട്ടിരുന്ന പ്രമുഖവ്യക്തികൾ ഉപയോഗിച്ചിരുന്ന പഴയ കെട്ടിടങ്ങൾകൂടി അവിടെ പ്രതിഷ്ഠിക്കുവാൻ ഹെൻട്രി ഫോർഡ് ഒരുമ്പെട്ടു. മനുഷ്യയത്നത്തിൻെറ ക്രമപ്രവൃദ്ധമായ വളർച്ചയും, കഴിഞ്ഞ കാലങ്ങളിലെ ജീവിതചിത്രവും ഏകത്ര സമ്മേളിക്കുന്ന അമ്മാതിരി പ്രദർശനം രാജ്യചരിത്രത്തിലേയ്ക്കു് ഒരു ചൂണ്ടുപലകയായിത്തീരുമെന്നും അതു് ഭാവിതലമുറയ്ക്കു് പല പല പ്രചോദനങ്ങൾ നൽകുമെന്നും അദ്ദേഹം ആശിച്ചതിൽ തെററില്ല. "Edison Institute and Greenfield Village" എന്നാണ് ഹെൻട്രിഫോർഡ് മേല്പറഞ്ഞ പ്രദർശനരംഗത്തിനും അതു നിലകൊള്ളുന്ന ഗ്രാമത്തിനുംകൂടി പേരിട്ടതു്. എഡിസൻെറ പേരു് അതിനോടു ഘടിപ്പിച്ചതു്, ആ മഹാശാസ്ത്രജ്ഞനോടു് ഫോർഡിനുണ്ടായിരു

ന്ന ബഹുമാനാതിരേകം കൊണ്ടാവാം.

ആ പ്രദർശനരംഗം ലോകത്തിൻെറ പലഭാഗങ്ങളിൽ നിന്നും സന്ദർശകരെ ആകർഷിക്കുകയായി. കേവലം വിനോദത്തിനായെത്തുന്നവരിലും വിജ്ഞാനതൃഷ്ണ വളർത്താൻപോരുന്ന സജ്ജീകരണങ്ങളാണു് അവിടെ ചെയ്യപ്പെട്ടിരുന്നതു്. യന്ത്രങ്ങളുടെ പ്രദർശനത്തെപ്പററിത്തന്നെ ഒന്നു ചിന്തിച്ചുനോക്കുക. 1760-ാമാണ്ടിൽ ആവിശക്തികൊണ്ടു നടത്തിത്തുടങ്ങിയ ഒരു പഴയ യന്ത്രംമുതല്ക്കിങ്ങോട്ടു് യന്ത്രനിർമ്മാണത്തിൽ പടിപടിയായുണ്ടായ അത്ഭുതകരങ്ങളായ പരിണാമങ്ങളെല്ലാം ഒന്നിച്ചുകാണുമ്പോൾ ആരാണു് യന്ത്രവിദ്യയിൽ ഉത്സുകരാകാതിരിക്കുക? ലോകമെങ്ങുമുള്ള യന്ത്രസാമഗ്രികളുടെ മാതൃകകൾ ശേഖരിച്ചു് അങ്ങനെ ഒരു ചെറിയ യന്ത്രലോകം സൃഷ്ടിക്കുവാൻ സാധിച്ചതിൽ ഹെൻട്രിഫോർഡിനുണ്ടായ ചാരിതാർത്ഥ്യം ഊഹിച്ചുകൊള്ളുകയേ വേണ്ടു.

ആ പ്രദശ്നരംഗത്തു് ചരിത്രപ്രാധാന്യമുള്ള ചില പഴയ കെട്ടിടങ്ങൾകൂടി പ്രതിഷ്ഠിക്കാൻ ഫോർഡു് ഒരുമ്പെടുകയുണ്ടായെന്നു പറഞ്ഞുവല്ലൊ. ആ കെട്ടിടങ്ങളിൽ ചിലതു് മററു സ്ഥലങ്ങളിൽനിന്നു കൊണ്ടുവന്നു് അതേപടി പുനഃസ്ഥാപിക്കുകയാണുണ്ടായതു്; മററു ചിലതു് മൂലത്തിൻെറ മാതൃക പിടിച്ചു് പ്രത്യേകം പണികഴിപ്പിക്കുകയും ചെയ്തു. അങ്ങനെ രണ്ടിനങ്ങളിലുമായി അവിടെ സജ്ജീകരിച്ച കെട്ടിടങ്ങളിൽ ചിലതിൻെറ വിവരം ചുരുക്കത്തിൽ സൂചിപ്പിക്കാം: തോമസ് എഡിസൺ 1876 മുതൽ 1886 വരെ മെൻലോപാർക്കിൽ ജോ

ലിചെയ്യാനുപയോഗിച്ചിരുന്ന പഴയ കെട്ടിടങ്ങളായിരുന്നു അവിടത്തെ ഒരു പ്രതിഷ്ഠ; എഡിസൺ ഉണ്ടാക്കിയ ആദ്യത്തെ സ്വനഗ്രാഹിയന്ത്രം, ടെലിഫോൺ ട്രാൻസ്മിറ്റർ മുതലായവയും ആ കെട്ടിടങ്ങളിൽ കാണാം. ഹെൻട്രി ഫോർഡ് ചെറുപ്പത്തിൽ പഠിച്ച ചില പാഠ്യപുസ്തകങ്ങളുടെ കർത്താവും നല്ലൊരു വിദ്യാഭ്യാസപ്രവർത്തകനുമായിരുന്ന വില്യം മക്ഗഫി ജനിച്ച വീടാണ് പ്രസ്തുത ഗ്രാമത്തിലെ വേറൊരു പ്രതിഷ്ഠ. അപ്രകാരംതന്നെ, ഫോഡിന്റെ മറെറാരു ആരാധനാപാത്രമായിരുന്ന അബ്രാഹം ലിങ്കന്റെ ഒരു ചെറിയ രണ്ടുനിലക്കെട്ടിടവും, ഫോർഡിനു പ്രിയപ്പെട്ട ഒരു ഗായകകവിയായിരുന്ന സ്റ്റീഫൻ കോളിൻസ് ഫോസ്റ്റർ ജനിച്ച മരക്കുടിലും അവിടെ സ്ഥാപിക്കപ്പെട്ടു. കൂട്ടത്തിൽ ഹെൻട്രി ഫോഡിന്റെ ചില സ്വന്തം സ്മാരകങ്ങളും കാണാം. അദ്ദേഹം ജനിച്ച വീട്, കുട്ടിക്കാലത്ത് പഠിച്ചിരുന്ന പള്ളിക്കൂടം, ആ പള്ളിക്കൂടത്തിൽവെച്ച് ഒരു ദിവസം പേനാക്കത്തികൊണ്ട് തന്റെ പേരു കുത്തിക്കുറിച്ച ഒരു മേശ, ഡിട്രോയിററ് നഗരത്തിൽവെച്ച് ആദ്യത്തെ കാറുണ്ടാക്കാൻ ഉപയോഗിച്ച പണിപ്പുര മുതലായി പലതും!

ഇമ്മാതിരി സ്മാരകങ്ങളും പ്രദർശനവസ്തുക്കളും പ്രതിഷ്ഠിച്ചിരിക്കുന്ന ആ മാതൃകാഗ്രാമത്തിൽ മോട്ടോർ വാഹനങ്ങൾ ഉപയോഗിക്കാൻ പാടില്ലെന്നായിരുന്നു ചട്ടം. കുതിരവണ്ടികളിലാണ് സന്ദർശകർ അവിടെ സഞ്ചരിക്കുക. പഴമയുടെ പ്രതീതി പാലിക്കുവാൻ മാ

ത്രമായിരുന്നു ഈ ചിട്ടയും ചട്ടവും. കാറുകളുടെ കലപതിയായ ഹെൻട്രിഫോർഡിൻെറ മാതൃകാഗ്രാമത്തിൽ കാറുകളോടിക്കാൻ പാടില്ലെന്നു പറയുന്നതു് വിചിത്രമായിരിക്കുന്നു, അല്ലേ?

ആ ഗ്രാമത്തിൽ 'ഗ്രീൻഫീൽഡു് വില്ലേജു് സ്കൂൾ' എന്ന പേരിൽ ഹെൻട്രി ഫോർഡു് ഒരു വിദ്യാലയവും സ്ഥാപിക്കുകയുണ്ടായി. ബാലികാബാലന്മാക്കു് തൊഴിൽവാസനയുണ്ടാക്കിക്കൊടുക്കുകയായിരുന്നു ആ വിദ്യാലയത്തിൻെറ പ്രധാന ഉദ്ദേശ്യം. ആദ്യം മുപ്പതു കുട്ടികൾ അതിൽ ചേൎന്നു. "എന്തുജോലിയും ചെയ്തുതന്നെ പഠിക്കണം" എന്നായിരുന്നു ഫോർഡിൻെറ ഒരു പ്രമാണം. അദ്ദേഹം തൻെറ ജീവിതകാലം മുഴുവനിലും അനുഷ്ഠിച്ചു പോന്നിരുന്ന ഈ സിദ്ധാന്തത്തിൻെറ അടിസ്ഥാനത്തിലാണു്, മേല്പറഞ്ഞ വിദ്യാലയത്തിലെ പഠനക്രമം രൂപീകരിക്കപ്പെട്ടതു്. കുട്ടികൾക്കു് ആഴ്ചയിൽ ഒരു ദിവസം തൊഴിൽപരിശീലനം നല്കണമെന്നതു് അവിടെ ഒരു നിർബ്ബന്ധിതനിയമമായിരുന്നു. സമയംകിട്ടുമ്പോഴെല്ലാം വിദ്യാലയത്തിലെ ബാലികാബാലന്മാരോടൊന്നിച്ചു മേളിക്കുവാനും ജോലിചെയ്യുവാനും ഫോർഡിനു് എന്തൊരു സന്തോഷമായിരുന്നെന്നോ?

മേല്പറഞ്ഞ വിദ്യാലയത്തിനടുത്തു് 'മാത്താ-മേരി ചാപ്പൽ' എന്ന പേരിൽ ഒരു ജപാലയമുണ്ടു്. ഹെൻട്രിഫോർഡു് തൻെറ കൊച്ചുവിദ്യാൎത്ഥിനീവിദ്യാൎത്ഥികളൊന്നിച്ചു് ആ ജപമണ്ഡപത്തിൽച്ചെന്നു പ്രാൎത്ഥിക്കുകയും, അവിടെവെച്ചു് കുട്ടികൾക്കു് ചില ഉപ

ദേശങ്ങൾ നല്കുകയും ചെയ്യാറുണ്ടായിരുന്നു. ഒരിക്കൽ അദ്ദേഹം കുട്ടികളോടു ഇങ്ങനെ ഉപദേശിച്ചു: "നിങ്ങൾ വിശ്വസിച്ചുകൊണ്ടു് ഒരു കാര്യം ചെയ്തുതുടങ്ങുക; അപ്പോൾ ആ ജോലിയിലുണ്ടാകുന്ന പുരോഗതി നിങ്ങളെ അത്ഭുതപ്പെടുത്തും. നിങ്ങൾക്കു് നിങ്ങളിൽത്തന്നെ വിശ്വാസമുണ്ടായാൽ, മററുള്ളവരിലും നിങ്ങൾക്കു വിശ്വാസമുണ്ടാകും. മററുള്ളവരെ വിശ്വസിക്കുമ്പോൾ നിങ്ങളുടെ രാജ്യത്തെ വിശ്വസിക്കുവാൻ നിങ്ങൾക്കു സാധിക്കും. പടിപടിയായുള്ള ഈ വിശ്വാസത്തിന്റെയെല്ലാം മൂലം നിങ്ങൾക്കു് ഒരു പരാശക്തിയിലുണ്ടായിരിക്കേണ്ട വിശ്വാസമാണുതാനും. ആ മൂലത്തിൽ നിങ്ങൾ ഉറച്ചുകഴിഞ്ഞാൽ, അതിവിശാലമായ ഒരു മണ്ഡലമാണു് നിങ്ങളുടെ മുമ്പിൽ തുറന്നുകിട്ടുക. വിശ്വാസം ഫലപ്രദമാണെന്നു് ഞാൻ വിശ്വസിക്കുന്നു. ജീവിതം തനിക്കും മററുള്ളവർക്കും കൂടുതൽ സൗഭാഗ്യകരമാക്കിത്തീർക്കണമെന്ന സദുദ്ദേശ്യത്തോടുകൂടി ഒരുവൻ വിശ്വാസപൂർവ്വം ഒരു കാര്യം ചെയ്യാനൊരുങ്ങുകയാണെങ്കിൽ, ആ വിശ്വാസംകൊണ്ടുതന്നെ അക്കാര്യം സാധിക്കാനുള്ള ശക്തി അവനു ലഭിക്കും. ചെയ്യാൻ സാദ്ധ്യമല്ലെന്നു ഭയപ്പെട്ടിരുന്ന ഒരു കാര്യം സാദ്ധ്യമാണെന്നു വരുത്തുന്നതാണു് ഏററവും വലിയ കണ്ടുപിടുത്തം. അതു് സാധിക്കുവാൻ നമുക്കു വിശ്വാസം വേണം."

# അദ്ധ്യായം--26

ഒരു ദിവസം രാവിലെ ഹെൻറി ഫോർഡ് തന്റെ തൊഴിൽശാലയിലേയ്ക്കു ചെല്ലുമ്പോൾ, ഒരു പയ്യൻ പുറത്തുനിന്നു കറങ്ങുന്നതായി കണ്ടു. അവൻ ധരിച്ചിരുന്ന തൊപ്പിമേൽ ഒരു തൂവൽ ചാർത്തിയിരുന്നു.

"കുട്ടിതന്നെ വെടിവെച്ചിട്ടതാ പക്ഷിയുടെ തൂവലാണോ ഇതു്?"— ഹെൻറി ഫോർഡ് അവനെ കണ്ടപാടേ ഒരു ചോദ്യം.

കുട്ടിക്കു മനസ്സിലായി, തന്റെ മുമ്പിൽ നില്ക്കുന്ന മഹാപുരുഷൻ ആരാണെന്നു്. "സർ, ഞാൻ പക്ഷികളെ വെടിവയ്ക്കാറില്ല. റൗഗ്ഗേക്രീക്കിൽച്ചെന്നു് ചിലപ്പോൾ തവളകളെ വെടിവെയ്ക്കും, അത്രയേയുള്ളു."— കുട്ടി അല്പം പരുങ്ങലോടുകൂടിയാണെങ്കിലും പരമാർത്ഥതയോടെ മറുപടി പറഞ്ഞു.

"ഞാനും കുട്ടിക്കാലത്തു് ആ അരുവിയിൽച്ചെന്നു് തവളകളെ തുലയ്ക്കാറുണ്ടായിരുന്നു. ആട്ടെ, കുട്ടിയുടെ പേരെന്താണു്?"

"ആൽബർട്ടു് സാൻഡേഴ്സൺ എന്നു പറയും, സർ."

"സാൻഡേഴ്സൺകുടുംബക്കാരേപ്പററി എനിക്കു വലിയ പരിചയമുണ്ടെന്നു തോന്നുന്നില്ല. എന്താ, യന്ത്രവിദ്യ പഠിക്കാൻ കുട്ടിക്കു താല്പര്യമുണ്ടോ?"

"സർ, യന്ത്രങ്ങൾ നടക്കുന്നതു് കാണ്മാൻ താല്പര്യ

മുണ്ടു്."

"ശരി, അങ്ങനെയെങ്കിൽ എന്റെ കൂടെ വരിക. ഞാൻ ചില യന്ത്രങ്ങളുടെ പ്രവൎത്തനം കാണിച്ചുതരാം. ഈ പുൽത്തകിടി കടന്നു് അപ്പുറത്തുള്ള യന്ത്രശാലയിലേയ്ക്കു എന്നോടുകൂടി ഓടിയെത്തണം. കുഞ്ഞിനെ ഓട്ടത്തിൽ ഞാൻ തോല്പിച്ചുകളയും, കണ്ടോളൂ."

കുട്ടി തള്ളിപ്പിടഞ്ഞോടിയിട്ടും പിന്നിലായിപ്പോയി. അങ്ങെത്തിയപ്പോൾ ഹെൻട്രിഫോർഡ് പറയുകയാണു്: "ഈ അറുപതിയഞ്ചുകാരന്റെ ഓട്ടം മോശമില്ല, അല്ലേ? ഓട്ടവും സൈക്കിൾസവാരിയുമാണു് എന്റെ ആരോഗ്യം നിലനിറുത്തുന്നതു്. ഒരു മനുഷ്യന്റെ ആരോഗ്യത്തിനു് ധാരാളം ശുദ്ധവായുവും വ്യായാമവും ആവശ്യമാണു്."

ഒരു കോടീശ്വരനായ ഹെൻട്രിഫോർഡിന്റെ ഈ പെരുമാററം കണ്ടു് ആൽബർട്ടു് അത്ഭുതപ്പെട്ടുപോയി. എത്രയെത്ര യന്ത്രപ്പണികളാണെന്നോ, അദ്ദേഹം ആ പയ്യനു വിവരിച്ചുകൊടുത്തതു്! ഒടുവിൽ ഹെൻട്രി ഫോർഡ് ചോദിച്ചു: "കുഞ്ഞേ, കുഞ്ഞിനു് എന്തു ജോലിക്കാരനായിത്തീരണമെന്നാണു് താല്പൎയ്യം?"

ആൽബർട്ടു് അക്കാൎയ്യം അതിനുമുമ്പൊരിക്കലും ചിന്തിച്ചിട്ടുണ്ടായിരുന്നില്ല. അവന്റെ പരുങ്ങൽ കണ്ടപ്പോൾ ഫോർഡ് പറഞ്ഞു: "ആട്ടെ, എന്തുജോലിവേണമെന്നുള്ളതു് വഴിയേ ചിന്തിച്ചു തീരുമാനിച്ചുകൊള്ളുക. പണത്തിനുവേണ്ടിമാത്രം ഒന്നും ചെയ്യരുതു്. ഏതു തൊഴിലിനും അതിന്റേതായ ഒരു മഹത്വവും മൂല്യവും

ഉണ്ടു്. ആ മഹത്വം ഒന്നിനായിക്കൊണ്ടുതന്നെ, ഒരു തൊഴിൽ സ്വീകരിക്കുകയും അതിനെ സ്നേഹിക്കുകയും ചെയ്യുക. അപ്പോൾ വിജയം താനേ ഉണ്ടായിക്കൊള്ളും. മനസ്സിലായോ?"

"സർ, എനിക്കു് അതു മനസ്സിലായി."

"ഇനി, സ്വല്പം കാര്യങ്ങൾകൂടി പറയാം: ജീവിതത്തിൽ വിജയം പ്രാപിക്കണമെങ്കിൽ, കുട്ടി അഞ്ചു കാര്യങ്ങൾ ശ്രദ്ധിക്കണം. 1. ശുചിത്വം. 2. അന്വേഷണശീലം. 3. ഉള്ളതെന്തോ അതു് ഉപയോഗപ്രദമാക്കാനുള്ള ഉത്സാഹം. 4. സ്വാശ്രയബോധം. 5. പണം എങ്ങനെ ചിലവാക്കണമെന്നുള്ള അറിവു്."

ആൽബർട്ടു് ഈ ഉപദേശങ്ങളെല്ലാം ശ്രദ്ധിച്ചുകേട്ടു. ഹെൻട്രിഫോർഡു് പിന്നെയും സംഭാഷണം തുടർന്നു: "കുട്ടി ഒരു യന്ത്രമോ, മറെറന്തെങ്കിലും ഉപകരണമോ ഉണ്ടാക്കാൻ പോകയാണെന്നു കരുതുക. പഠനവും അന്വേഷണവുംമൂലം സമ്പാദിക്കുന്ന അറിവുവെച്ചുകൊണ്ടു് ആ ജോലി തുടങ്ങാം. പക്ഷേ, ഒന്നാണു്: ഒരിക്കൽ ഉണ്ടാക്കിയ സാധനങ്ങളേക്കാൾ മെച്ചപ്പെട്ടവയായിരിക്കണം, പിന്നെപ്പിന്നെയുണ്ടാക്കുന്ന സാധനങ്ങളെന്നു് ഒരു വാശിയും ഉത്സാഹവും ആവശ്യമാണു്. പുതിയ പുതിയ യന്ത്രങ്ങൾ എന്നു പറയപ്പെടുന്നവ മിക്കതും, പഴയസാധനങ്ങളുടെ പുതിയ പ്രയോഗങ്ങളാണെന്നു മനസ്സിലാക്കുക. ചക്രം, കൊളുത്തു്, ആണി, ആപ്പു് എന്നിങ്ങനെയുള്ള പഴയ ഉപകരണങ്ങൾ തന്നെ മാററിയും മറിച്ചുമല്ലേ പുതിയ യന്ത്രങ്ങൾ പലതും ഉണ്ടാക്കുന്നതു്?

അവ ഉപയോഗിക്കപ്പെടുന്ന സ്ഥാനത്തിന്നും രീതിക്കു വ്യത്യാസമുണ്ടെന്നുമാത്രം."

ആൽബെട്ട് വീർപ്പടക്കിക്കൊണ്ടു് ഈ സാരോപദേശം ശ്രദ്ധിക്കുകയായിരുന്നു. ഒടുവിൽ ഹെൻട്രിഫോർഡ് പറഞ്ഞു: "കുഞ്ഞേ, ഇനി ഒരു സംഗതികൂടി അറിഞ്ഞിരിക്കണം. പണം കിട്ടിയാൽ അതു് ചിലവാക്കാൻ അമാന്തിക്കരുതു്."

എന്തു്, കിട്ടിയ പണം ചിലവാക്കിക്കളയണമെന്നോ? കുട്ടിക്കു് ആ ഉപദേശത്തിൽ അത്ഭുതം തോന്നി കിട്ടിയ പണം ചിലവാക്കാതെ സൂക്ഷിക്കണം, ബാങ്കിൽ നിക്ഷേപിക്കണം എന്നൊക്കെയുള്ള ഉപദേശമേ അവൻ അതിന്നുമുമ്പു് കേട്ടിരുന്നുള്ളു.

ഫോർഡു് വീണ്ടും പറഞ്ഞു. "കിട്ടുന്ന പണം എങ്ങനെ ചിലവഴിക്കുന്നമെന്നു ഞാൻ വിശദമാക്കാം. നമ്മുടെ സ്ഥിതി ഇന്നലത്തേക്കാൾ ഇന്നും, ഇന്നത്തേക്കാൾ നാളെയും കൂടുതൽ നന്നാവാനിടവരത്തക്കവണ്ണമാണു് പണം വിനിയോഗിക്കേണ്ടതു്. യന്ത്രവിദ്യയിൽ വാസനയുള്ള ഒരു പയ്യൻ ഒരു പഴയ യന്ത്രോപകരണം വാങ്ങി ചില പരീക്ഷണങ്ങൾ നടത്തുന്നുവെന്നു വിചാരിക്കുക. അങ്ങനെ സ്വല്പം പണം മുടക്കിയതിൽവെച്ചു് അവനു പിന്നീടു് വലിയ പ്രയോജനമുണ്ടായേക്കും. ഇനി, വേറൊരു ഉദാഹരണം പറയാം. കുട്ടി മൂന്നു ഡോളർ കൊടുത്തു് ഒരു പുസ്തകം വാങ്ങുന്നുവെന്നു കരുതുക. ആ പുസ്തകം മനസ്സിരുത്തി വായിച്ചതിൻെറ ഫലമായിട്ടു്, ഒരുപക്ഷേ കുഞ്ഞിനു് ജീവിതത്തിൽ ഒരു വലിയ നേട്ടം

ഉണ്ടായെന്നു വരാം. നേരെമറിച്ച്, ആ മൂന്നു ഡോളർ ബാങ്കിൽ നിക്ഷേപിച്ചാൽ എന്താണു കിട്ടുക? തുലോം തുച്ഛമായ ഒരു പലിശ മാത്രം!"

ആൽബർട്ടിൻെറ സംശയം നീങ്ങി. അവൻ തുടിക്കുന്ന ഹൃദയത്തോടെ നന്ദിപറയുവാൻ തുടങ്ങുമ്പോഴേയ്ക്കു ഹെൻട്രിഫോർഡ് തന്റെ വാച്ചിലേയ്ക്കൊന്നു നോക്കി. "കുഞ്ഞേ, ഞാൻ ഒരു സന്ദർശകനെ കാണാമെന്നു പറഞ്ഞിട്ടുള്ള സമയമായി. മിസ്റ്റർ ഇംഗർസോൾ എന്ന ഒരു വാച്ചുവ്യാപാരി ഇപ്പോൾ എന്റെ ആഫീസിൽ വരും. അദ്ദേഹം ഒരു ഡോളർ വിലയ്ക്കു വില്ക്കാവുന്ന ഒരു നല്ല തരം വാച്ചുണ്ടാക്കിയിട്ടുണ്ട്. രാജ്യത്തിന് വലിയ ഉപകാരമാണ് അദ്ദേഹം ചെയ്തിരിക്കുന്നതു്. ഒരു കാലത്തു് എനിക്കും ആഗ്രഹമുണ്ടായിരുന്നു, ഒരു വാച്ചുകമ്പനി സ്ഥാപിക്കണമെന്ന്. ഞാൻ വാച്ചുകൾ ഉണ്ടാക്കിയെങ്കിൽ, അവ ഓരോന്നും അര ഡോളറിന് വില്പമായിരുന്നു."—ഇത്രയും പറഞ്ഞു് ഹെൻട്രിഫോർഡ് ബദ്ധപ്പെട്ടു കടന്നുപോയി.

ഇനി, നമ്മുടെ കഥാനായകനെ ഒരു മുത്തച്ഛൻെറ നിലയിൽക്കൂടി നമുക്കൊന്നു പരിചയപ്പെടാം. അദ്ദേഹത്തിൻെറ പുത്രനായ എഡ്സെലിന് ആകെ നാലു സന്താനങ്ങളാണുണ്ടായിരുന്നതു്. ഹെൻട്രി, ബെൻസൺ, ജോസഫൈൻ, വില്ല്യം— ഇവരാണ് ഹെൻട്രിഫോർഡിൻെറ ആ നാലു പേരക്കിടാങ്ങൾ. അവർ മുത്തച്ഛനെ കാണുന്നതിന് ഇടയ്ക്കിടെ 'ഫെയർലെയിൻ' എന്ന വസതിയിലെത്താറുണ്ടായിരുന്നു. മുത്തച്ഛൻ അപ്പോൾ അ

വർക്കുവേണ്ടി ചില കളിക്കോപ്പുകൾ തയ്യാറാക്കിവച്ചിരിക്കും. കൃഷിപ്പണിക്കുള്ള ഉപകരണങ്ങളുടെ കൊച്ചുകൊച്ചു മാതൃകകളായിരിക്കും ആ കളിക്കോപ്പുകൾ മിക്കവയും. അവ നടത്തുന്നതിന്ന് ഓരോ കുഞ്ഞുയന്ത്രവും കൂട്ടത്തിൽ കാണും. മുത്തച്ഛൻ തന്റെ നാലു പേരക്കിടാങ്ങളുടേയും പേരുകളുടെ ചില ചില അക്ഷരങ്ങൾ ചേർത്താണ് ആ യന്ത്രങ്ങൾക്കു പേരിടുക. കുഞ്ഞുങ്ങളെത്തിക്കഴിഞ്ഞാൽ, മുത്തച്ഛനും അവരും കൂടി കൃഷിപ്പണി നടത്തുകയായി. ആ കളിയിൽ വെച്ച് കൃഷിപ്പണിയുടെ പല ഘട്ടങ്ങളും മുത്തച്ഛൻ അവരെ കാര്യമായിത്തന്നെ പഠിപ്പിക്കും; അതുപോലെ തന്നെ, ആ കൊച്ചുയന്ത്രങ്ങളെക്കുറിച്ചുള്ള വിവരങ്ങളും.

ഒരു ദിവസം ഹെൻട്രിഫോർഡ് പേരക്കിടാങ്ങളെ തന്റെ പഠനമുറിയിലേക്കു കൂട്ടിക്കൊണ്ടുചെന്നിട്ട് ഒരു ലേഖനം വായിച്ചു കേൾപ്പിച്ചു. ഒരു പുതിയ യന്ത്രത്തിന്റെ കണ്ടുപിടുത്തത്തെപ്പററി ആ ലേഖനത്തിൽ ഇങ്ങനെ വിവരിച്ചിരുന്നു: "രുഡോൾഫ് ഡെയ്സിൽ എന്നു പേരുള്ള ഒരു വിദ്വാൻ എണ്ണയും വായുവും ഉപയോഗിച്ചു നടത്താവുന്ന ഒരു എഞ്ചിൻ കണ്ടുപിടിച്ചിട്ടുണ്ട്. ഡെയ്സിൽഎഞ്ചിൻ എന്നാണ് അതിന്നു പേർ പറയുക. സാധാരണ ഗ്യാസ്എഞ്ചിൻപോലെ, സിലിണ്ടറിന്റെ ഉള്ളിലാണ് അതിന്നു വിറകിട്ടുകൊടുക്കേണ്ടതു്. അതുകൊണ്ട് അമ്മാതിരി എഞ്ചിൻ അന്തർദ്ദഹനയന്ത്രം എന്ന വിഭാഗത്തിൽ ഉൾപ്പെടുന്നു. സ്റ്റീംഎഞ്ചിന്ന് ബഹിർദ്ദഹനയന്ത്രം എന്നാണല്ലോ പ

റയുന്നതു്."—ലേഖനം ഇത്രയും വായിച്ചിട്ടു് മുത്ത പൗത്രനോടു് മുത്തപ്പൻ ഒരു ചോദ്യം: "ഹെൻട്രികുഞ്ഞേ, ബഹിർദ്ദഹനയന്ത്രത്തിനു് ആ പേർ പറയാനുള്ള കാരണം എന്താണെന്നറിയാമോ?"

കുട്ടി ഒരു നിമിഷം ചിന്തിച്ചുനിന്നിട്ടു് ഇങ്ങനെ മറുപടിപറഞ്ഞു: "സ്റ്റീംഎഞ്ചിനു് വിറകിട്ടുകൊടുക്കുന്നതു് സിലിണ്ടറിന്റെ ഉള്ളിലല്ല, അതിന്റെ പുറത്തുള്ള ഒരു പെട്ടിയിലാണു്. അങ്ങനെ വിറക കത്തിദ്ദഹിക്കുന്നതു് പുറത്തുവെച്ചായതുകൊണ്ടു് സ്റ്റീംഎഞ്ചിനു് ബഹിർദ്ദഹനയന്ത്രം എന്നു് പേർ പറയുന്നു."

യന്ത്രവിദ്യയിൽ ആ കുട്ടിക്കുള്ള മുഖരതെത്ത കണ്ടു് മുത്തപ്പൻ വളരെ സന്തോഷിച്ചിട്ടു് ഇങ്ങനെ പറഞ്ഞു: "കുഞ്ഞേ, കുഞ്ഞിന്റെ അപ്പൻ കുട്ടിക്കാലത്തു് എന്റെ കൂടെനിന്നു് യന്ത്രപ്പണി നടത്താറുണ്ടായിരുന്നു."— ഹെൻട്രിഫോർഡു് തങ്ങളുടെ കുടുംബപാരമ്പര്യത്തിലേയ്ക്കു വിരൽ ചൂണ്ടുകയായിരുന്നു.

# അദ്ധ്യായം–27

ഫോർഡ്കമ്പനിവക A മോഡൽ കാറിൻ
വ്യാപാരം അത്ര വിജയകരമായില്ല. 1930-ാമാണ്ടാ
പ്പോൾ അതിന്റെ പ്രചാരം തീരെ നിലയ്ക്കുമെന്ന മട്ടാ
യി. 'ജനറൽ മോട്ടോഴ്സ് കമ്പനി'ക്കാർ അതിനക
തങ്ങളുടെ 'ഷെവർലെററ്' ഒന്നുകൂടി പരിഷ്കരിച്ചു ക
ഴിഞ്ഞിരുന്നു. ആറു സിലിണ്ടറുള്ള ആ കാറിനോടു കി
നില്ക്കാൻ, ഫോർഡിന്റെ A മോഡലിനു് കഴിഞ്ഞില്ല
ക്രിസ്ലർ കോർപ്പറേഷൻ എന്ന കമ്പനിക്കാരുടെ വകയാ
യി 'പ്ലീമത്ത്' എന്ന വേറൊരു കാറും പുറത്തിറങ്ങി
എല്ലാവിധത്തിലും ഫോർഡിന്റെ കാറിനെ വിജയപൂ
ർവ്വം വെല്ലുവാൻ പോരുന്നവയായിരുന്നു മേല്പറഞ്ഞ രണ
കാറുകളും.

വിപണിയിൽ ഫോർഡ്കാറുകളുടെ വില്പന അ
ടിക്കടി കുറഞ്ഞുതുടങ്ങി. അപ്പോൾ എഡ്സെലിന്റെ
വാദങ്ങൾക്കു ബലം വർദ്ധിച്ചു. ഇപ്പറഞ്ഞ രണ്ടു പ്രേരണ
കളും ഒന്നിച്ചു ചേർന്നപ്പോൾ, ഹെൻറി ഫോർഡ് ഒട്ടു
കറയാതെ എട്ടു സിലിണ്ടറുള്ള ഒരു മേത്തരം കാറുണ്ടാ
ക്കാനൊരുങ്ങി. എഡ്സെലാണു് ആ ജോലിയിൽ മ
ഴിഞ്ഞുപിടിച്ചതു്. പുതിയ കാറിന്റെ ഘടകങ്ങളെപ്പ
ററി അച്ഛനും മകനും തമ്മിൽ ഇടയ്ക്കിടെ ചില അഭി
പ്രായവ്യത്യാസങ്ങൾ ഉണ്ടാകാതിരുന്നില്ല. ഉദാഹരണ
ത്തിനു്, ഹൈഡ്രോളിക്ബ്രേക്കുകളാണു് പുതിയ മോ

ഡലിനുവേണ്ടതെന്നു് മകൻ ശക്തിയായി വാദിച്ചിട്ടും അച്ഛൻ സമ്മതിച്ചില്ല; മെക്കാനിക്കൽബ്രേക്ക് മതിയെന്നായിരുന്നു അച്ഛന്റെ പിടിത്തം. ജിബ്രാൾട്ടർപാറപോലെ ഉറച്ച ചില ചില അഭിപ്രായങ്ങൾ വെച്ചുകൊണ്ടിരിക്കുന്ന ഹെൻട്രിഫോർഡിന്റെ പക്കലുണ്ടോ, മററുള്ളവരുടെ നിർദ്ദേശങ്ങൾ പെട്ടെന്നു് വിലപ്പെടാൻ പോകുന്നു?

പുതിയ മോഡലിനു് V 8 എന്നാണു് പേരിട്ടതു്. അതിന്റെ നിർമ്മാണത്തിനു് 128,447,664 ഡോളർ ചിലവും, രണ്ടുകൊല്ലത്തെ നിരന്തരയത്നവും വേണ്ടിവന്നു. ഫോർഡ്കമ്പനിയുടെ പ്രവർത്തനം അപ്പോൾ വലിയ നഷ്ടത്തിലാണു് നടന്നുകൊണ്ടിരുന്നതു്. 1927 മുതൽ ആറുകൊല്ലത്തിനകം ഉണ്ടായ ആകെനഷ്ടം, 117,197,186 ഡോളറായിരുന്നു. 1932-ൽ പുതിയ മോഡലിന്റെ പണി പൂർത്തിയായപ്പോൾ ഈ നഷ്ടമെല്ലാം ഉടനടി പരിഹരിക്കാമെന്നു് ഹെൻട്രി ഫോർഡു് ആശിച്ചു. പക്ഷേ, അപ്പോഴെയ്ക്കു് അമേരിക്കയിൽ കഠിനമായ ഒരു സാമ്പത്തികാധഃപതനം ആരംഭിച്ചതിനാൽ പുതിയ കാറുകൾക്കു് ആശിച്ച മാതിരി സ്വീകാരവും പ്രചാരവും ലഭിച്ചില്ല. തൊഴിലില്ലായ്മയും തജ്ജന്യമായ സാമ്പത്തികക്ലേശവും, പോരെങ്കിൽ ഗവർമ്മെണ്ടിന്റെ ഭരണദൌർബ്ബല്യവും ഒക്കപ്പാടെ ചേർന്നു് അത്യന്തം അസ്വസ്ഥമായിച്ചമഞ്ഞ ഒരു കാലഘട്ടമായിരുന്നു അതു്. ആ വിഷമസന്ധിയിൽത്തന്നെ ഒരു പുതിയ പ്രസിഡണ്ടിനെ തിരഞ്ഞെടുക്കുന്നതുസംബന്ധിച്ചുള്ള തി

രക്കം വന്നവശരായി.

തൊഴിലില്ലായ്മയ്ക്കും സാമ്പത്തികാധഃപതനത്ത ന്നും നിവാരണമരുളാമെന്ന വാഗ്ദാനവുമായി, ഡെമോ ക്രാററിക്കക്ഷിയുടെ നേതാവായ ഫ്രാങ്ക്ളിൻ റൂസ വെൽററ് തിരഞ്ഞെടുപ്പിന്നു പുറപ്പെട്ടു. അന്നത്തെ വിഷമാവസ്ഥയിൽനിന്ന് രാജ്യത്തെ എങ്ങനേയും ര ക്ഷിക്കണമെന്ന വ്യഗ്രത നിമിത്തം, റിപ്പബ്ലിക്കൻകക്ഷി യിൽപ്പെട്ടവർതന്നെ പലരും റൂസ്വെൽററിനെ സഹാ യിക്കുവാൻ സന്നദ്ധരായതിനാൽ, തിരഞ്ഞെടുപ്പ് അ ദ്ദേഹം ജയിച്ചു. അതോടെ, തൊഴിൽരംഗത്ത് പല പരിവത്തനങ്ങൾ വരുത്തുവാനുള്ള വട്ടമായി. ജോലി ക്കാരുടെ കൂലിനിരക്കും സാധനങ്ങളുടെ വിലനിരക്കും നിയന്ത്രിക്കുന്ന ചില ചട്ടങ്ങൾ ബലത്തിൽവന്നു. N.R.A എന്ന പേരിൽ അറിയപ്പെടുന്ന 'നാഷനൽ ഇൻഡസ്ട്രിയൽ റിക്കവറി ആക്ട്' പ്രകാരമുള്ള ആ നടപടികൾ വൻകിടവ്യവസായങ്ങളുടെ നേക്കാണ് ആദ്യം കൈ ചൂ ണ്ടിയത്. ഫോർഡ് ഉൾപ്പെടെയുള്ള മോട്ടോർവ്യവ സായികളെ അവ വല്ലാതെ ബാധിച്ചു.

നിയമങ്ങളുടേയും ചട്ടങ്ങളുടേയും നിർബ്ബന്ധമൊന്നും കൂടാതെതന്നെ ജോലിക്കാൎക്ക് കൂടുതൽ കൂലിയും കു റഞ്ഞ ജോലിസമയവും പണ്ടേ അനുവദിച്ചുകഴിഞ്ഞി രുന്ന ഹെൻറി ഫോർഡിനു് പുതിയ നിയന്ത്രണങ്ങളെ പ്പററി സ്വല്പം നീരസമാണു് തോന്നിയതു്. മററ വ്യ വസായികൾ പലരും പുതിയ ചട്ടങ്ങൾ സമ്മതിച്ച് ഒ പ്പുവെച്ചുകൊടുത്തെങ്കിലും, ഫോർഡ് അതിനു പെ

ട്ടെന്നു് വഴിപ്പെട്ടില്ല. ഭർത്താവിൻെറ ആ നിലപാടിനെപ്പററി ക്ലാരയ്ക്കു് വലിയ ഉൽക്കണ്ഠയുണ്ടായിരുന്നു. ആ സാധ്വി ഒരു ദിവസം ഫോർഡിനോടു് ഇങ്ങനെ പറഞ്ഞു: "ശരിയെന്നു തോന്നുന്ന കാര്യത്തിൽ ഉറച്ചുനില്ക്കാൻ നിങ്ങൾ കാണിക്കാറുള്ള നിഷ്ഠയെപ്പററി എനിക്കു ബഹുമാനമേയുള്ളു. എന്നാൽ നിങ്ങളുടെ ഇപ്പോഴത്തെ നിലപാടിനെക്കുറിച്ചു് പല അപവാദങ്ങളും പരന്നുകൊണ്ടിരിക്കുന്നതിൽ എനിക്കു് കുണ്ഠിതവും ഉൽക്കണ്ഠയും തോന്നുന്നു. നമ്മുടെ പ്രതിയോഗികൾ ഇതുകൊണ്ടു് മുതലെടുക്കുമെന്നാണു് എൻെറ ഭയം."

"കഥയില്ലാത്ത അത്തരം അപവാദങ്ങളെ ഞാൻ തരിമ്പും വകവയ്ക്കുകയില്ല" എന്നാണു് ഹെൻട്രി ഫോർഡു് അതിനു മറുപടി പറഞ്ഞതു്. കുറേക്കഴിഞ്ഞപ്പോൾ സുപ്രീംകോടതിയിൽനിന്നു് ഒരു വിധിയുണ്ടായി. വ്യവസായങ്ങളെ സംബന്ധിച്ചു് N. R. A. പ്രകാരം നടപ്പാക്കിയ ചട്ടങ്ങളും നിയന്ത്രണങ്ങളും ഭരണഘടനാവിരുദ്ധങ്ങളാണെന്നായിരുന്നു പ്രസ്തുത വിധിയുടെ സാരം. ഹെൻട്രി ഫോർഡിനെ അധിക്ഷേപിച്ചുകൊണ്ടിരുന്നവർ അപ്പോൾ അദ്ദേഹത്തിൻെറ ധീരമായ നിലപാടിനെ അഭിനന്ദിക്കുകയാണുണ്ടായതു്.

## അദ്ധ്യായം–28

**ഹെൻട്രി** ഫോർഡ് തന്റെ തൊഴിൽശാലകൾക്ക് ചുററും പലതരം ചെടികൾ വെച്ചുപിടിപ്പിക്കുക പതിവായിരുന്നു. സോയിബീൻ എന്ന ചെടി അദ്ദേഹം വൻതോതിൽതന്നെ കൃഷിചെയ്തുനോക്കി. ആ ചെടികൊണ്ടുള്ള പല പ്രയോജനങ്ങളും അദ്ദേഹം കണ്ടുപിടിച്ചു. അതിന്റെ വിത്തിൽനിന്നു കിട്ടുന്ന എണ്ണ ചായക്കൂട്ടിന് ഒന്നാംതരമാണെന്ന് അദ്ദേഹം മനസ്സിലാക്കി. ഫോർഡുകാറുകൾക്ക് ആ ചായമടിച്ചുനോക്കിയതിൽ എത്രയും തൃപ്തികരമായ ഫലം കണ്ടു. സോയിബീൻചെടിയുടെ ഫലങ്ങൾകൊണ്ട് പലതരം ആഹാരപദാർത്ഥങ്ങൾ ഉണ്ടാക്കാമെന്നും ഫോർഡ് തെളിയിച്ചു. ഒരിക്കൽ സോയിബീൻകൊണ്ടുതന്നെ പതിനാറുതരം വിഭവങ്ങളുണ്ടാക്കിച്ച്, അദ്ദേഹം ചില മാന്യന്മാരെ വരുത്തി കേമമായ ഒരു വിരുന്നു നടത്തിയത്രെ. സോയിബീൻചെടിയുടെ പ്രയോജനത്തേയും പ്രാധാന്യത്തേയും പററി അദ്ദേഹം പത്രങ്ങളിൽ കൂടക്കൂടെ ചില വിവരങ്ങൾ പ്രസിദ്ധപ്പെടുത്താറുമുണ്ടായിരുന്നു.

ഒരു യന്ത്രവിദ്യാവിദഗ്ദ്ധനായ ഹെൻട്രി ഫോർഡ് സസ്യശാസ്ത്രത്തിലേയ്ക്ക് കടന്നത് ഒരു പുതുമയായ് തോന്നാം. പക്ഷെ, അദ്ദേഹത്തിന്റെ പ്രകൃതിയറിയുന്നവർക്ക് അതിൽ അത്ഭുതത്തിന്നവകാശമില്ല. ഭൂമിയിലുള്ള പദാർത്ഥങ്ങളെല്ലാം പരിശോധിച്ചും പരസ്പരം

സംയോജിപ്പിച്ചും മനുഷ്യൻ അവയെ പരമാവധി പ്രയോജനപ്പെടുത്തണമെന്ന സിദ്ധാന്തക്കാരനായിരുന്നു ഫോഡ്. ഒരിക്കൽ ഒരു കാർഷികകൗൺസിലിൽവെച്ച് ജോർജ് വാഷിംഗ്ടൺ കാർവർ എന്ന മഹാൻ നമ്മുടെ കഥാനായകനെ കണ്ടപ്പോൾ ഇങ്ങനെ പറഞ്ഞു: "സ്രഷ്ടാവായ ദൈവം നമുക്ക് മൂന്നു ലോകങ്ങളാണു നല്കിയിരിക്കുന്നതു്. ജീവികൾ, സസ്യങ്ങൾ, ലോഹങ്ങൾ എന്ന ആ മൂന്നു ലോകങ്ങൾക്കു പുറമെ, ഇപ്പോൾ അവയുടെ സങ്കലനഫലമായി നാലാമതൊരു ലോകംകൂടി അവിടുന്ന് നല്കിയിരിക്കുന്നു. സോയിബീൻചെടികളുടെ പ്രയോജനത്തെപ്പററി ഇതിനകം താങ്കൾ കണ്ടുപിടിച്ചിരിക്കുന്ന കാര്യങ്ങൾതന്നെ അതിനൊരു ദൃഷ്ടാന്തമാണ്. ആ പരീക്ഷണത്തിൻെറ വിവരം ഞാൻ പത്രങ്ങളിൽ വായിക്കാറുണ്ട്."

നീഗ്രോവർഗ്ഗക്കാരനും ഒരു തികഞ്ഞ കൃഷിശാസ്ത്രജ്ഞനുമായ വാഷിംഗ്ടൺ കാർവർ അന്ന് ആദ്യമായിട്ടാണ് ഹെൻട്രി ഫോർഡിനെ കണ്ടതു്. അവർ രണ്ടുപേരും ഏതാണ്ട് സമവയസ്കരാണ്; അതുപോലെ, രണ്ടുപേർക്കും പല സ്വഭാവപ്പൊരുത്തങ്ങളുമുണ്ടായിരുന്നു. പ്രയത്നം, പ്രയത്നം പിന്നെയും പ്രയത്നം—അതായിരുന്നു രണ്ടുപേരുടേയും ജീവിതവ്രതം. ആദ്യമാദ്യം നേരിടുന്ന പരാജയംകൊണ്ട് ഒരു കാര്യത്തിലും പരാങ്മുഖരാവുന്ന പതിവ് രണ്ടുപേർക്കുമില്ല. സമയത്തിൻെറ വില രണ്ടുപേരും ശരിയ്ക്കു മനസ്സിലാക്കിയിരുന്നു. ചെറുപ്പകാലത്തു് നിസ്സഹായതയുടെ നെല്ലിപ്പടി കണ്ടവരുമ

ത്തെ രണ്ടുപേരും.

അങ്ങനെ പലവിധത്തിലും സ്വഭാവപ്പൊരുത്തമുള്ള ആ മഹിതാശയന്മാർ പരസ്പരം കണ്ട നിമിഷം മുതൽ ഉററ സുഹൃത്തുക്കളായിത്തീൎന്നു. വാഷിംഗ്ടൺ കാർവറിന്റെ നാട്ടിൽ നീഗ്രോക്കുട്ടികൾക്കുവേണ്ടി ഹെൻറിഫോർഡ് സ്വന്തംചിലവിൽ രണ്ടു വിദ്യാലയങ്ങൾ തുറക്കുകയുണ്ടായി. ഒന്നിനു് 'കാർവർ സ്കൂൾ' എന്നുതന്നെയാണു് പേരിട്ടതു്. ഹെൻറിഫോർഡ് ആ പ്രദേശത്തു് കുറേയധികം സ്ഥലംവാങ്ങി, ശാസ്ത്രീയകൃഷിസമ്പ്രദായങ്ങൾ നടപ്പാക്കുകയുംചെയ്തു. ഹെൻറിഫോർഡും വാഷിംഗ്ടൺകാർവറും നേരിട്ടുതന്നെ കൃഷിക്കാൎക്കു വേണ്ട നിർദ്ദേശങ്ങൾ നല്കിക്കൊണ്ടിരുന്നു. പാവപ്പെട്ട കൎഷകൎക്കു് ഹെൻറി ഫോർഡ് സ്വന്തം കൈച്ചിലവിൽ ഏതാനും വീടുകളുണ്ടാക്കിക്കൊടുക്കുകയുമുണ്ടായി.

ടസ്കിജി എന്ന സ്ഥലത്തുള്ള സർവ്വകലാശാലയിലാണു് വാഷിംഗ്ടൺകാർവർ ജോലിചെയ്തിരുന്നതു്. ഹെൻറിഫോർഡ് പലപ്പോഴും അവിടെച്ചെന്നു് അദ്ദേഹത്തോടൊന്നിച്ചു് താമസിക്കുകയും, പല ശാസ്ത്രീയചർച്ചകളിൽ ഏൎപ്പെടുകയും ചെയ്യാറുണ്ടായിരുന്നു. സംസാരത്തിൽ രസംപിടിച്ചാൽ, ഭക്ഷണസമയത്തു് ഊട്ടുമുറിയിലേയ്ക്കു പോകാൻ കൂട്ടാക്കാതെ രണ്ടു പേരും ഇരുന്ന ഇരിപ്പിലങ്ങിരുന്നുകളയും. അങ്ങനെയുള്ള സന്ദൎഭങ്ങളിൽ ഭക്ഷണം അവർ ഇരിക്കുന്നേടത്തു കൊണ്ടുചെന്നുവിളമ്പുകയായിരുന്നു പതിവു്; രണ്ടുപേൎക്കും എത്രയും മിതമായ ആഹാരമേ വേണ്ടിയിരുന്നുള്ളുതാനും.

നല്ല തെളിവുള്ള ദിവസങ്ങളിൽ രണ്ടുപേരുംകൂടി കണ്ട കാടുംമേടും കയറി ഉല്ലസിച്ചങ്ങനെ നടക്കും. അതിനിടയ്ക്കു് പലതരം കാർഷികോല്പന്നങ്ങളുടെ പ്രയോജനത്തെക്കുറിച്ചുള്ള ചർച്ചകളും പൊടിപൊടിക്കുകയുംചെയ്യും.

വാഷിംഗ്ടൺ കാർവറിനു് കെങ്കേമമായ ഒരു വീടു പണിയിച്ചുകൊടുക്കണമെന്നു് ഹെൻട്രി ഫോർഡിനു് മോഹമുണ്ടായിരുന്നു. പക്ഷേ, കാർവർ അങ്ങനെയൊരു കടപ്പാടിൽപ്പെടാൻ തയ്യാറായില്ല. "എനിക്കു് എന്റെ മരക്കുടിൽത്തന്നെ മതി" എന്നു പറഞ്ഞു് ആ വിനയസമ്പന്നൻ ഒഴിഞ്ഞുകളഞ്ഞു. പിന്നെ എന്താണുണ്ടായതെന്നോ? ഗ്രീൻഫീൽഡ് മാതൃകാഗ്രാമത്തിൽ 'കാർവർ മന്ദിരം' എന്ന പേരിൽ ഒരു കെട്ടിടംകൂടി ഉടലെടുത്തു. കാർവറിന്റെ പേരിൽ ഫോർഡിനുണ്ടായിരുന്ന സ്നേഹാദരങ്ങളുടെ ഒരു സ്മാരകമാണു് ആ മന്ദിരം.

# അദ്ധ്യായം–29

ഫോർഡിന്റെ വയസ്സ് എഴുപതെട്ടായി. മുടി മുഴുവൻ നരച്ചു. നടപ്പിന് അല്പം മാന്ദ്യം ഭവിച്ചുതുടങ്ങി. ക്ലാരയും നരയിൽനിന്ന് തീരെ ഒഴിവല്ലായിരുന്നു. അവളുടെ തവിട്ടുനിറമുള്ള തലമുടിയിൽ ഇടയ്ക്കിടെ വെള്ളവീശിക്കഴിഞ്ഞു. 1941 ഡിസംബർമാസം കാലം. ഫോർഡും ഭാര്യയുംകൂടി ഒരു വിശ്രമവേളയിൽ റേഡിയോ സംഗീതം ശ്രവിച്ചുകൊണ്ടിരിക്കുകയായിരുന്നു. രണ്ടാം ലോകമഹായുദ്ധം നടക്കുന്ന കാലമായിരുന്നു അത്. അമേരിക്ക ആ സമരത്തിൽപ്പെടാതെ ഒഴിഞ്ഞുനില്ക്കുകയായിരുന്നുവെന്നു മാത്രം.

റേഡിയോസംഗീതം പെട്ടെന്നു നിലച്ചു. "ജപ്പാൻകാർ പേൾഹാർബർ ആക്രമിച്ചിരിക്കുന്നു എന്ന ദുരന്തവർത്തമാനം അറിയിക്കാനായി പരിപാടി മാററുന്നു."— ഇങ്ങനെയൊരു പ്രസ്താവനയാണ് പിന്നെ കേട്ടത്. ഫോർഡും ക്ലാരയും അമ്പരപ്പോടെ പരസ്പരം നോക്കി. വിവരം വ്യക്തമായി കേൾക്കാൻവേണ്ടി അവർ റേഡിയോയുടെ പക്കലേയ്ക്കു കുറേക്കൂടി അടുത്തിരുന്നു. ഒന്നാം ലോകമഹായുദ്ധത്തിലെന്നപോലെ, രണ്ടാം ലോകമഹായുദ്ധത്തിലും അമേരിക്ക ചെന്നുചാടാറായെന്ന് അവർക്ക് മനസ്സിലായി.

അമേരിക്കയും യുദ്ധത്തിനിറങ്ങി. യന്ത്രവ്യവസായരാജനായ ഫോർഡിന് ആ അത്യാപത്തിൽ സ്വന്തം

രാജ്യത്തെ സഹായിക്കാതിരിക്കാൻ കഴിയുമോ? അദ്ദേഹം തന്റെ തൊഴിൽശാലകളുടെ സകല കഴിവുകളും സമരാവശ്യങ്ങൾക്കുവേണ്ടി ഉഴിഞ്ഞിട്ടു. 'വില്ലോറൺ ബോമ്പർ പ്ലാന്റ്'' എന്ന പേരിൽ ഒരു വിമാനനിർമ്മാണശാലയും, അതിനോടുതൊട്ടു് ഒരു വിമാനത്താവളവും പെട്ടെന്നു് തുറന്നു. 1434 ഏക്കർ വിസ്തീർണ്ണം വരുന്ന സ്ഥലമാണു് ആ പണിപ്പാടുകൾക്കു വേണ്ടിവന്നതു്. B-24 എന്ന ബോമ്പർവിമാനങ്ങളുടെ നിർമ്മാണമായിരുന്നു അവിടത്തെ പ്രധാന ജോലി. ആ വിമാനം ഓരോന്നിനും പല വലിപ്പത്തിലുള്ള മുപ്പതിനായിരം ഘടകങ്ങൾ പ്രത്യേകം പ്രത്യേകം വാർത്തെടുക്കേണ്ടിയിരുന്നു. ഒരു യന്ത്രത്തിന്റെ ഘടകങ്ങളോരോന്നും ഒരേ അച്ചിൽ ധാരാളമായി വാർത്തെടുക്കാൻ ഹെൻട്രി ഫോർഡു് സ്വീകരിച്ചിരുന്ന രീതി അക്കാര്യത്തിൽ വളരെ പ്രയോജനപ്പെട്ടു; അപ്രകാരംതന്നെ, ജോലിക്കാർ ഒററവരിയായി നിരന്നുനിന്നു് ഒരു യന്ത്രത്തിന്റെ ഘടകങ്ങൾ കൂട്ടിച്ചേർക്കുന്ന സമ്പ്രദായവും. മേല്പറഞ്ഞ ബോമ്പർവിമാനങ്ങൾ കൂട്ടിയിണക്കാൻ ഏർപ്പെടുത്തിയ 'സംയോജനപംക്തി'യുടെ നീളം 5450 അടിയായിരുന്നു. ഹെൻട്രി ഫോർഡിന്റെ ഫാക്ടറിയിൽനിന്നു് പണിക്കുറവു തീർന്നു് തെരുതെരെ പുറത്തേയ്ക്കു ചാടിയ വിമാനങ്ങൾ ലോകത്തിന്റെ സർവ്വഭാഗങ്ങളിലേയ്ക്കും ഇരമ്പിപ്പായുകയായി!

സമാധാനപ്രിയനായ ഹെൻട്രി ഫോഡു് യുദ്ധോപകരണങ്ങളുണ്ടാക്കാൻ കാണിച്ച ഉത്സാഹത്തെ ചിലർ

അതിനിശിതമായി വിമർശിച്ചു. എന്നാൽ രാജ്യരക്ഷയ്ക്കായി അദ്ദേഹം ചെയ്ത സേവനങ്ങളെ മററ പലരും മുക്തകണ്ഠം പ്രശംസിച്ചു. ഫോർഡാകട്ടെ, വിമർശനവും പ്രശംസയും രണ്ടും വകവയ്ക്കാൻ പോയില്ല. ആ പരിതഃസ്ഥിതിയിൽ തൻെറ പൗരധർമ്മം എന്തോ, അതു് അദ്ദേഹം നിറ്വഹിച്ചുവെന്നുമാത്രം. യുദ്ധത്തെക്കുറിച്ചു് ഫോർഡിനുള്ള വ്യക്തിപരമായ അഭിപ്രായം ഒന്നാം ലോകമഹായുദ്ധകാലത്തുതന്നെ അദ്ദേഹം സ്പഷ്ടമാക്കിയിരുന്നുവല്ലൊ. രണ്ടാംലോകമഹായുദ്ധം പ്രമാണിച്ചു് ബോമ്പർവിമാനങ്ങളും മററും ഉണ്ടാക്കിക്കൊടുത്തു് സ്വന്തം മാതൃരാജ്യത്തെ സഹായിക്കാൻ നിർബദ്ധനായപ്പോഴും യുദ്ധത്തെ അദ്ദേഹം അങ്ങേയററം വെറുത്തിരുന്നുവെന്നതാണു് വാസ്തവം. "രാഷ്ട്രങ്ങളും ജനങ്ങളും അതിമോഹം മാററിവെച്ചു് ഈ കൊച്ചുലോകത്തിൽ ഒരുമയോടെ ജീവിക്കാൻ ഒരുക്കമില്ലല്ലോ" എന്നായിരുന്നു അന്നും എന്നും അദ്ദേഹത്തിൻെറ കണ്ടിതം.

തൊഴിലാളികളുമായുള്ള ബന്ധത്തിലും പെരുമാററത്തിലും ഹെൻട്രിഫോർഡു് അന്യാദൃശമായ ഔദാര്യവും സൗഹാർദ്ദവുമാണു് പാലിച്ചുപോന്നിരുന്നതെങ്കിലും, മാറിക്കൊണ്ടിരുന്ന പരിതഃസ്ഥിതികളിൽ തൊഴിലാളിപ്രശ്നം ആ മാതൃകാമുതലാളിക്കും ഇടയ്ക്കിടെ തലവേദനയുണ്ടാക്കാതിരുന്നില്ല. 1935-ൽ പാസ്സായ 'വാഗ്നർ ലേബർ റിലേഷൻസ് ആക്ട്' മൂലം, തൊഴിലാളികൾക്കു് യൂണിയൻ സ്ഥാപിച്ചു് സംഘടിതപരിശ്രമം നടത്താനുള്ള അവകാശം അംഗീകരിക്കപ്പെട്ടു.

1938-ാമാണ്ടവസാനത്തോടെ മററ കമ്പനികളിലെ തൊഴിലാളികൾ സംഘടിച്ചുകഴിഞ്ഞുവെങ്കിലും, ഫോർഡ് സ്ഥാപനങ്ങളിലെ തൊഴിലാളികൾ തല്ക്കാലം സംഘടനകളിലൊന്നും ചേരാതെതന്നെ നിന്നു. ഒടുവിൽ 1942-ൽ അവരും C. I. O. (Congress of Industrial Organizations) എന്ന സംഘടനയിൽ ചേരുകയായി. ശരിയായ ജനാധിപത്യതത്വങ്ങളുടെ വെളിച്ചത്തിൽ തൊഴിലാളികൾ സംഘടിക്കുന്നതിലും അവകാശവാദം നടത്തുന്നതിലും ഹെൻട്രിഫോർഡിന്ന് വലിയ ഭിന്നാഭിപ്രായം ഉണ്ടായിരുന്നില്ല. തങ്ങളുടെ ജോലിക്കാൎക്ക് വേണ്ടി ഒരുവക ഗുണവും ചെയ്യാത്ത കൃപണന്മാരെ നിലയ്ക്കു നിൎത്തുവാൻ തൊഴിലാളിസംഘടനകൾ അത്യാവശ്യമാണെന്നുവരെ അദ്ദേഹത്തിന്നഭിപ്രായമുണ്ടായിരുന്നു. തൊഴിലാളികളെ വഴിപിഴപ്പിക്കുന്ന നേതൃത്വത്തെക്കുറിച്ചു മാത്രമേ അദ്ദേഹത്തിന്ന് ആക്ഷേപമുണ്ടായിരുന്നുള്ളു. അതിനെപ്പററി അദ്ദേഹം പറഞ്ഞിട്ടുള്ള വാക്കുകൾ തന്നെ ഇവിടെ ഉദ്ധരിക്കാം: "തൊഴിലാളിസംഘടനകൾ നല്ലതുതന്നെ. പക്ഷെ, അവയിലെ അംഗങ്ങളെപ്പോലെ അവയുടെ ഔദ്യോഗികഭാരവാഹികളും സത്യസന്ധതയും മൎയ്യാദയും വിവേകവുമുള്ളവരായിരിക്കണം. ആ നേതാക്കളിൽ ചിലർ കലാപത്തിന്നുവേണ്ടി മാത്രം നിലകൊള്ളുന്നവരായിട്ടാണ് കാണുന്നതു്. ഒരു തൊഴിലാളിക്ക് ദിവസേന 12 ഡോളർ കൊടുക്കാമെന്ന് തൊഴിലുടമ സമ്മതിച്ചാൽ, നേതാക്കൾ പറയും അതു പോരാ പതിന്നാലു ഡോളർ കിട്ടണമെന്ന്. ജോലിസമയം

8 മണിക്കൂറാക്കാമെന്നു് സമ്മതിക്കുമ്പോൾ, അതു് 6 മണിക്കൂറാക്കണമെന്നു് നേതാക്കൾ വാദിക്കും. ഒന്നുകഴിയുമ്പോൾ മറെറാന്നാവും അവരുടെ വാദവിഷയം. എപ്പോഴും വാദിക്കുകയും കലഹിക്കുകയും ചെയ്യുകയെന്നതാണു് അവരുടെ ജോലി.”

ഫോർഡ്കമ്പനിയിലെ തൊഴിലാളികൾ സംഘടനയിൽ ചേർന്ന 1941-ാമാണ്ടിൽത്തന്നെ ഹെൻട്രി ഫോർഡ് ആ സംഘടനയുമായി കരാറിലേർപ്പെട്ടുവെങ്കിലും, അദ്ദേഹം ആശിച്ച വിധത്തിലുള്ള സൽഫലം അതുമൂലമുണ്ടായില്ല. 1941 മുതൽ 1945 വരെയുള്ള കാലാവധിക്കകം ഫോർഡ്കമ്പനിയിൽ നിയമവിരുദ്ധങ്ങളായ 773 പണിമുടക്കുകൾ നടന്നു. ഫോർഡ്കമ്പനിയെപ്പോലുള്ള ഒരു സ്ഥാപനത്തിൽ ഒരിക്കലും പ്രതീക്ഷിക്കപ്പെടാത്ത ഒരു സംഭവവികാസമായിരുന്നു അതു്.

# അദ്ധ്യായം--30

**ഫോർഡ്** കുടുംബത്തിന്ന് ഒരു അത്യാഹിതം നേരിട്ടു,—1943 മെയ് 26-ാംനു- എഡ്സെൽ അന്തരിച്ചു! കുറെ മാസംമുമ്പ്, എന്തോ ഉദരരോഗം സംബന്ധിച്ച് അദ്ദേഹം ഒരു ശസ്ത്രക്രിയയ്ക്കു വിധേയനാവുകയുണ്ടായി. അതിന്നുശേഷം നന്നേ ക്ഷീണത്തിലായിരുന്നു. എങ്കിലും അത്ര പെട്ടെന്ന് ഈ ദുരന്തം അധികമാരും പ്രതീക്ഷിച്ചിരുന്നില്ല. ഫോർഡ്കമ്പനിയുടേയും ഫോർഡ്കുടുംബത്തിന്റേയും പ്രാണനാഡിയായിരുന്ന ആ പ്രയത്നശാലി 'ഇങ്ങിനിവരാത്തവണ്ണം' ലോകത്തോടു യാത്രപറഞ്ഞു. മരിക്കുമ്പോൾ അദ്ദേഹത്തിന്ന് നാല്പത്തൊമ്പതുവയസ്സുമാത്രമേ പ്രായമുണ്ടായിരുന്നുള്ളു.

എൺപതു വയസ്സെത്തിയ ഹെൻറിഫോർഡിന്ന് ഒരു കനത്ത പ്രഹരമായിരുന്നു ആ സംഭവം. സകല വ്യവസായങ്ങളിലും തന്റെ വലങ്കയ്യായി പ്രവർത്തിച്ചിരുന്ന പുത്രന്റെ വിയോഗം ആ വൃദ്ധൻ എങ്ങനെയാണ് സഹിക്കുക? യന്ത്രം ഉണ്ടാക്കുന്നേടത്തും, പന്തയം നടക്കുന്നേടത്തും, സവാരിക്കു പോകുന്നേടത്തുമെല്ലാം പിതാവിന്റെ സന്തതസഹചാരിയായിക്കഴിഞ്ഞിരുന്ന ആ പിഞ്ചുകുമാരന്റെ ചിത്രം വായനക്കാർ ഓർക്കുന്നുണ്ടല്ലോ. ഫോർഡ്കമ്പനിക്ക് പില്ക്കാലത്തുണ്ടായ എണ്ണപ്പെട്ട നേട്ടങ്ങളിലെല്ലാം എഡ്സെലിന്റെ കരവിരുത് തെളിഞ്ഞും ഒളിഞ്ഞും കാണാമായിരുന്നു. തൊഴിലാളികളു

ടെ കണ്ണിലുണ്ണിയുമായിരുന്നു ആ സഹൃദയൻ!

ഡിട്രോയിററ്നഗരം മുഴുവനും എഡ്സെലിൻെറ വേർപാടിൽ വിലപിച്ചു. ഒരു കലാകാരനും കൂടിയായ അദ്ദേഹം അവിടത്തെ ആർട്ട് ഇൻസ്റ്റിട്യൂട്ടിലെ പ്രധാന പ്രവർത്തകനായിരുന്നു. 1930-ലാണ് അദ്ദേഹം ആ സ്ഥാപനത്തിൻെറ പ്രസിഡണ്ടായി തിരഞ്ഞെടുക്കപ്പെട്ടതു്. എഡ്സെലും അദ്ദേഹത്തിൻെറ ഭാര്യയായ എലിയനോറും കലാപരങ്ങളായ പ്രസ്ഥാനങ്ങളെ പലവാറും സഹായിക്കുന്ന കൂട്ടത്തിലായിരുന്നു. എഡ്സെലിൻെറ അകാലവിയോഗം കുടുംബത്തിനും, നാടിനും, നാട്ടാർക്കും തീരാത്ത തീരാത്ത വ്യഥയ്ക്കു കാരണമായെന്നുള്ളതിനു സംശയമില്ല.

പുത്രവിയോഗത്താൽ നിസ്സഹായനായിത്തീർന്ന ഹെൻട്രി ഫോർഡിൻെറ പിന്നെയങ്ങോട്ടുള്ള പ്രവർത്തനങ്ങൾ ഏതെങ്കിലും വിധത്തിൽ നിർവ്വീര്യങ്ങളായോ? ഇല്ല. എൺപതു വസന്തങ്ങൾ കണ്ടുകഴിഞ്ഞ ആ വൃദ്ധൻെറ ആത്മവീര്യം അപ്പോൾ ഒന്നുകൂടി ഉജ്ജ്വലിച്ചതേയുള്ളു. യുദ്ധം സംബന്ധിച്ച് ഫോർഡ്കമ്പനി കൈയേററിരുന്ന അടിയന്തിരജോലികളുൾപ്പെടെയുള്ള സകല കാര്യങ്ങളിലും ആ കിഴവൻെറ കണ്ണും കൈയുംതന്നെ എത്തേണ്ടിയിരുന്നു. വെളുപ്പിനു് അഞ്ചരമണിക്കു് അദ്ദേഹം എഴുന്നേല്ക്കും. കുറേനേരം വീടിൻെറ പരിസരങ്ങളിൽ ഓടിപ്പിടഞ്ഞൊന്നു നടക്കും. പിന്നെ, ബോമ്പർവിമാനങ്ങളുണ്ടാക്കുന്ന വില്ലോറൺഫാക്ടറിയിലേയ്ക്കുള്ള പുറപ്പാടായി. പണി പരിശോധിക്കുക മാത്രമല്ല, അവിടെ

പുതിയ പുതിയ നിർദ്ദേശങ്ങൾ പലതും കൊടുക്കാനമുണ്ടാവും. അതിവിശാലമായ ആ ഫാക്ടറിയിലങ്ങുമിങ്ങും പാഞ്ഞുനടന്നു് പണിയെടുപ്പിക്കുന്ന ഹെൻട്രിഫോർഡിനെ കണ്ടാൽ, ആരാണു് അദ്ദേഹത്തിന്റെ പ്രായാധിക്യത്തെപ്പററി ഓർക്കുക?

വിമാനനിർമ്മാണശാലയിൽനിന്നു് ഫോർഡു് നേരെ മററു ഫാക്ടറികളിലേയ്ക്കു തിരിക്കും. അവിടങ്ങളിലുമുണ്ടാവും പിടിപ്പതു പണി. ആഫീസിൽ ഏറെനേരമുട്ടിച്ചിരുന്നു ജോലിചെയ്യുകയില്ലെന്നു് ഫോർഡിനു് ഒരു നിഷ്ഠയുണ്ടായിരുന്നു. കുറേനേരം ഇരുന്നു ജോലിചെയ്താൽ, പിന്നെ കുറേനേരം അങ്ങുമിങ്ങും നടന്നുകൊണ്ടാവും ജോലി. അദ്ധ്വാനം കഠിനമാണെങ്കിലും, അതു് ആരോഗ്യശാസ്ത്രം അനുസരിച്ചു് അദ്ദേഹം ഒട്ടൊട്ടു ചിട്ടപ്പെടുത്തിയിരുന്നുവെന്നു സാരം.

യുദ്ധംകഴിഞ്ഞു് മാരിച്ച പല കരാറുകളിൽ നിന്നു് തലയൂരിയപ്പോൾ ഫോർഡിനു് സമാധാനമായി. അദ്ദേഹം അപ്പോൾ തന്റെ ശ്രദ്ധ മുഴുവനും പഴയ ജോലികളിലേയ്ക്കു തിരിച്ചു. ആളുകളെ കൊല്ലാനുള്ള യുദ്ധോപകരണങ്ങൾ നിർമ്മിച്ചുകൂട്ടിയതിലുണ്ടോ, ഹെൻട്രിഫോർഡിനു വല്ല ചാരിതാർത്ഥ്യവും? ജനങ്ങൾക്കു പ്രയോജനമുള്ള കാറുകളുടേയും, ട്രക്കുകളുടേയും, ട്രാക്ടറുകളുടേയും പണി പൂർവ്വാധികം ഊർജ്ജിതപ്പെടുത്തിയപ്പോൾ മാത്രമേ അദ്ദേഹത്തിനു സംതൃപ്തിയുണ്ടായുള്ളു. 1941 മുതൽ നാവികസേനയിൽ പരിശീലനവും സേവനവും നടത്തിപ്പോന്നിരുന്ന ഹെൻട്രി എന്ന പൗത്രൻ—എ

ഡ്സെലിൻെറ മൂത്ത പുത്രൻ—അതിനകം മുത്തച്ഛനെ സഹായിക്കാനെത്തുകയും ചെയ്തു.

കമ്പനിയുടെ ഭാരം ഏറെക്കാലം കൊണ്ടുനടക്കുവാൻ തനിക്കു സാധിക്കാതെ വരുമെന്ന് ഹെൻട്രി ഫോഡിന്ന് അറിയാമായിരുന്നു. അതിനാൽ ഫോർഡ്കമ്പനിയുടെ പ്രസിഡണ്ടായി തൻെറ പൗത്രനെ നിയമിക്കാൻ അദ്ദേഹം തീർച്ചയാക്കി. രണ്ടു വയസ്സുള്ളപ്പോഠം ഫാക്ടറിയിലെ തീച്ചൂളകളുടെ ഉൽഘാടനം നടത്തിയ ഹെൻട്രിക്കുഞ്ഞിന് അപ്പോഠം വയസ്സ് ഇരുപതെട്ടായിക്കഴിഞ്ഞിരുന്നു. ഒരു കാൽനൂററാണ്ടു മുമ്പ് ആ പിഞ്ചു പൗത്രനെ കൈത്തണ്ടിലിരുത്തിക്കൊണ്ടു് മേല്പറഞ്ഞ കൃത്യം നടത്തിച്ചപ്പോഠം, ഹെൻട്രി ഫോർഡിൻെറ മനസ്സിൽ അവ്യക്തമായി നിഴലിട്ടുനിന്നിരുന്ന വികാരങ്ങളുടെ പൊരുഠം ആരറിഞ്ഞു?

ഫോർഡ്കമ്പനിയുടെ പുതിയ പ്രസിഡണ്ടായിത്തീന്ന രണ്ടാം ഹെൻട്രി നല്ല തലപ്പൊക്കവും കായബലവുമുള്ള കൂട്ടത്തിലാണു്. പൊക്കംതന്നെ ആറടിയിൽ അധികംവരും. യന്ത്രവിദ്യയിൽ ആ ചെറുപ്പക്കാരൻ പറയത്തക്ക പ്രായോഗികപരിശീലനമൊന്നും നേടിയിരുന്നില്ലെന്നുള്ളതു് വാസ്തവം. എങ്കിലും ജോലിക്കാരോടൊപ്പം എന്തു മുഷിപ്പൻപണിയും ചെയ്യാനും, അവരെ സമന്മാരായിക്കരുതാനുമുള്ള ഒരു ഗുണവിശേഷം അദ്ദേഹത്തിനുണ്ടായിരുന്നു. ഒരുപക്ഷേ, ആ ഗുണമധികവും നാവികസേനയിലെ പരിശീലനംകൊണ്ടു് നേടിയതാവാം. ഏതായാലും, ജോലിക്കാരോടു് ഇണങ്ങിച്ചേ

രാനും അവരിൽനിന്നു പലതും പഠിക്കാനും ആ കൊച്ചു മുതലാളിക്കു പ്രയാസമുണ്ടായില്ല. ചോദ്യങ്ങൾ ചോദിച്ചു കാര്യങ്ങൾ ഗ്രഹിക്കുവാൻ പുതിയ പ്രസിഡണ്ടിന്ന് അസാധാരണമായ സാമർത്ഥ്യമുണ്ടെന്നു് ഫോർഡ്കമ്പനിയിലെ ചീഫ്എഞ്ചിനിയർതന്നെ പറയുകയുണ്ടായി.

കമ്പനിവക കാറുകളുടെ വില്പന വർദ്ധിപ്പിക്കുന്ന കാര്യത്തിലാണു്, യുവാവായ ഹെൻട്രി ആദ്യമേ ശ്രദ്ധ ചെലുത്തിയതു്. അമേരിക്കയിൽ ഉണ്ടാക്കിവില്ക്കുന്ന കാറുകളിൽ 41 ശതമാനവും ഫോർഡുകമ്പനിവകയാണെന്നു് 1926-ൽ ഉണ്ടായിരുന്ന കണക്കു് 1941 മുതൽ 16 ശതമാനമായി ഇടിഞ്ഞുനില്ക്കുകയായിരുന്നു. ആ നിലവാരം ഉയർത്തുന്നതിന്നു് പുതിയ പ്രസിഡണ്ടു് നല്ലൊരു പരിശ്രമം നടത്തി. അതിന്റെ ഫലമായിട്ടു്, 1946-ലെ വില്പനക്കണക്കു് 22 ശതമാനമായി ഉയർന്നു. അപ്പോൾ മുത്തച്ഛന്നു സന്തോഷമായി. "ഹെൻട്രിക്കുഞ്ഞു് കാര്യങ്ങൾ മുന്നോട്ടു കൊണ്ടുപോകും" എന്നു് അദ്ദേഹം ക്ലാരയോടു പറഞ്ഞു.

"നിങ്ങൾ തെളിച്ച ചാലിൽക്കൂടിത്തന്നെയാണോ പേരക്കിടാവിന്റെ പോക്കു്?"—ക്ലാര ചോദിച്ചു.

"ഹെൻട്രിയുടെ പോക്കിന്നു് തരക്കേടൊന്നുമില്ല. എന്റെ ആദർശങ്ങളും ആശയങ്ങളും അവൻ നല്ലവണ്ണം മനസ്സിലാക്കിയിട്ടുണ്ടു്. കാറുകളുടെ ചന്തം കൂട്ടണമെന്നു് മോഹമുണ്ടെങ്കിലും വില കഴിയുന്നതും വർദ്ധിപ്പിക്കാതിരിക്കണമെന്നുതന്നെയാണു് അവന്റെയും അഭിപ്രായം. ബഹുജനസേവനമാണു് വ്യവസായത്തിന്റെ പരമോ

ദ്ദേശ്യമെന്നു് അവനറിയാം!"

യുവാവായ ഹെൻട്രിയുടെ വിവാഹം നേരത്തെ കഴിഞ്ഞിരുന്നു. ആനി എന്നാണു് ഭാൎയ്യയുടെ പേരു്. ചാർലൊററി എന്നും, ബേബി ആനി എന്നും പേരുകളുള്ള രണ്ടു കുട്ടികളുമുണ്ടായിരുന്നു ആ ദമ്പതികൾക്കു്.



# അദ്ധ്യായം—31

ഡിട്രോയിററ്നഗരത്തിൽ വെച്ച് 1946 ജൂൺ മാസത്തിൽ ഒരു വലിയ ആഘോഷം നടന്നു,—മോട്ടോർവ്യവസായം ആരംഭിച്ചിട്ട് അമ്പതുകൊല്ലം തികഞ്ഞതു പ്രമാണിച്ചുള്ള സുവർണ്ണജൂബിലിഘോഷം! മാനവപുരോഗതിയെ പലവാറം സഹായിച്ച മോട്ടോർവ്യവസായത്തിൻെറ പേരിൽ ഒരു സ്മാരകസ്തംഭം സ്ഥാപിക്കുക, അമ്പതു കൊല്ലമായിട്ട് ആ വ്യവസായത്തിനുണ്ടായ ക്രമപ്രവൃദ്ധമായ വികാസം കാണിക്കുവാൻ പഴയതും പുതിയതുമായ സകല മോട്ടോർവാഹനങ്ങളുടേയും മാതൃകകഠം കൊണ്ടുവന്ന് ഒരു ഘോഷയാത്ര നടത്തുക മുതലായി പല പരിപാടികളും ഉഠംക്കൊണ്ടതായിരുന്നു പ്രസ്തുത ജൂബിലിഘോഷം. ഇപ്പറഞ്ഞ ഘോഷയാത്ര കാണ്മാൻ തന്നെ പത്തുലക്ഷം ജനങ്ങളാണു് തടിച്ചുകൂടിയതു്. തൊഴിൽശാലകളും കടകളുമെല്ലാം അടച്ച് സകല വ്യാപാരങ്ങളും നിത്തിവെച്ച് ജനങ്ങഠം ആ ജൂബിലി കൊണ്ടാടി. പഴയതും പുതിയതുമായ മോട്ടോർവാഹനങ്ങളുടെ ഘോഷയാത്ര നാലു മണിക്കൂർ നീണ്ടുപിടിച്ചു. കാടിക്കാൻ പററാതെവന്നിരുന്ന ചില പഴയ കാറുകളും മററും ആളുകഠം തള്ളിത്തള്ളിക്കൊണ്ടുനടന്ന കാഴ്ച വിശേഷിച്ചും രസകരമായിരുന്നു.

മോട്ടോർവ്യവസായത്തിൻെറ മാഗ്നേറ്റുകളുടെ ബഹുമാനാർത്ഥം ആ ജൂബിലിപ്രമാണിച്ചു നടത്തിയ വി

ത്തിൽ ഹെൻറി ഫോർഡിന് മാന്യമായ ഒരു സ്ഥാനം നല്കപ്പെട്ടു. വിലകുറഞ്ഞ കാറുകൾ പ്രചരിപ്പിച്ച് മോട്ടോർവ്യവസായത്തിന്റെ പ്രയോജനം ബഹുജനങ്ങൾക്ക് അനുഭവവേദ്യമാക്കിത്തീർക്കുവാൻ— മോട്ടോർവ്യവസായത്തെ ജനകീയമായ ഒരു നിലവാരത്തിലേയ്ക്കു കൊണ്ടുവരുവാൻ—മുൻകൈയെടുത്തു പ്രവർത്തിച്ച ആ മഹാരഥന്റെ സേവനം മഹത്തരമാണല്ലോ. വിരുന്നിനു് ഹെൻറി ഫോർഡിന്റെ അരികിലായി ആർ. ഇ. ഓൾഡ്സ്, ബാർണി ഓൾഡ്ഫീൽഡ്, ചാൾസ് ഇ. നാഷ്, ജെ. ഫ്രാങ്ക് ഡ്യൂര്യാ, എഡ്ഗർ എൽ. അപ്പേഴ്സൺ ആദിയായി മോട്ടോർവ്യവസായത്തിന്റെ പുരോഗതിയെ സഹായിച്ച പല പ്രമുഖവ്യക്തികളും ആസനസ്ഥരായിരുന്നു. തങ്ങൾ വളരെ കഷ്ടപ്പാടുകൾ സഹിച്ച് കെട്ടിപ്പടുത്ത ഒരു വ്യവസായത്തിന്റെ കനകജൂബിലി കൊണ്ടാടുവാൻ ആ പ്രയത്നശാലികൾ അണിനിരന്നങ്ങനെ ഇരുന്ന കാഴ്ച ഹർഷജനകംതന്നെ!

1947 ഏപ്രിൽമാസം കാലം. ക്ലാരയും ഹെൻറി ഫോർഡും ജോർജിയായിൽ ഒരു സഞ്ചാരംകഴിഞ്ഞു് തിരിച്ചെത്തിയപ്പോൾ, റൂഗിനദിയിൽ ഒരു വലിയ വെള്ളപ്പൊക്കം! ഫോർഡ്കമ്പനിവക ഗംഭീരസൗധങ്ങളെപ്പോലും ഉലയ്ക്കുവാൻ പോരുന്ന ഒരു പ്രളയം! ഒഴുക്കിൽപ്പെട്ടു് ഇലക്ട്രിക്ക്കററികളും മററും മറിഞ്ഞുവീണു് കുഴപ്പത്തിനുമേൽ കുഴപ്പം! വൈദ്യുതവിളക്കുകൾ തെളിക്കാൻ കഴിയാഞ്ഞതിനാൽ സർവ്വത്ര അന്ധകാരം! ഫോർഡിന്റെ വസതിയിൽപ്പോലും മണ്ണെണ്ണ

വിളക്കും മെഴുകുതിരിയും മാത്രമായിരുന്നു ശരണം!

ഏപ്രിൽ 7-ാംനു- രാവിലെ നമ്മുടെ കഥാനായകൻ തന്റെ ഫാക്ടറിക്കു പററിയ കേടുപാടുകഠം പരിശോധിക്കുവാനായി പുറപ്പെട്ടു. വയസ്സ് എൺപത്തിമൂന്നായെങ്കിലും, ഹെൻട്രി ഫോർഡിനുണ്ടോ ആ ആപൽഘട്ടത്തിൽ അടങ്ങിയിരിക്കാൻ സാധിക്കുന്നു? അദ്ദേഹം അന്നു് ആ പ്രദേശം മുഴുവൻ ചുററിനടന്നു് വെള്ളപ്പൊക്കംമൂലമുണ്ടായ നാശനഷ്ടങ്ങഠം പലതും മനസ്സിലാക്കുകയും, ചില ചില പരിഹാരങ്ങഠം നിർദ്ദേശിക്കുകയും ചെയ്തു. പരിശോധന അന്നത്തേതുകൊണ്ടു തീൎന്നില്ല. പിറേറദിവസവും അതു് തുടരണമെന്നു നിശ്ചയിച്ചുകൊണ്ടാണു് ഹെൻട്രി ഫോർഡു് സ്വവസതിയിലേയ്ക്കു തിരിച്ചതു്.

പതിവുപോലെ രാത്രി 9 മണിക്കു് അദ്ദേഹം ഉറങ്ങാൻ കിടന്നു. രണ്ടു മണിക്കൂറോളം നന്നായുറങ്ങി. പിന്നെ പെട്ടെന്നുണൎന്നു് ഭാൎയ്യയെ പേരെടുത്തൊന്നു വിളിച്ചു. ക്ലാര ആ ഒററവിളിക്കുതന്നെ അദ്ദേഹത്തിന്റെ സവിധത്തിലെത്തി.

"എനിക്കു നല്ല സുഖമില്ല. വല്ലാത്ത തലവേദന. കുടിക്കാൻ സ്വല്പം വെള്ളം വേണം."—ഹെൻട്രി ഫോർഡു് പറഞ്ഞു.

ക്ലാര ഒരു പാത്രം വെള്ളം പകൎന്നുകൊടുത്തു. ഉടനെ ഒരു ഡോക്ടരെ വരുത്തണമെന്നു് അവഠംക്കു തോന്നി. വെള്ളപ്പൊക്കം നിമിത്തം അവിടത്തെ ടെലിഫോൺബന്ധം അററുപോയിരുന്നതിനാൽ ഡോക്ടരെ നേ

രിട്ടു വിളിക്കാൻ സാധിച്ചില്ല. അര മൈൽ അകലത്തു് കമ്പനിവകയായുള്ള എഞ്ചിനിയറിംഗ് ആഫീസിൽ ചെന്നാൽമാത്രമേ ടെലിഫോൺ ചെയ്യാൻ നിവൃത്തിയുണ്ടായിരുന്നുള്ളു. ക്ലാര ഉടനെ ഒരാളെ അങ്ങോട്ടയച്ചു. ടെലിഫോൺസന്ദേശം കിട്ടിയ ഉടനെ ഡിട്രോയിററ് നഗരത്തിൽനിന്നു് ഒരു ഡോക്ടർ പാഞ്ഞെത്തി. പക്ഷേ, അപ്പോഴേയ്ക്കു ഹെൻട്രിഫോഡ് മരിച്ചുകഴിഞ്ഞിരുന്നു!

ക്ലാര കൂപ്പുകൈയുമായി അരികത്തു നില്ക്കുകയാണു്. നാല്പത്തൊമ്പതു കൊല്ലമായിട്ടു് ഒരിക്കലും തമ്മിൽ പിരിയാതെകഴിഞ്ഞിരുന്ന ആ വധൂവരന്മാർ അന്നു് തമ്മിൽ പിരിഞ്ഞുപോയി!



# അദ്ധ്യായം-32

ബൃഹത്തായ ഒരു വ്യവസായസ്ഥാപനത്തിന്റെ അമരക്കാരനാണ് മരണയവനികയ്ക്കുള്ളിൽ മറഞ്ഞത്. ഫോർഡ് കമ്പനിയുടെ ഭാവിയെന്തായിത്തീരുമെന്നുള്ള ചോദ്യം പലേടത്തും തലപൊക്കി. യുവാവായ ഹെൻട്രിക്ക് ആരാണ് ഒരു കൈത്തുണ? അദ്ദേഹത്തിന്റെ നേരെ ഇളയ സഹോദരനായ ബെൻസൺ — എഡ്സെലിന്റെ രണ്ടാമത്തെ പുത്രൻ—1946 മുതല്ക്കുതന്നെ കമ്പനിയുടെ നടത്തിപ്പിൽ പങ്കെടുത്തുതുടങ്ങിയിരുന്നു. അദ്ദേഹം 1948-ൽ കമ്പനിയുടെ വൈസ്പ്രസിഡണ്ടു സ്ഥാനം സ്വീകരിച്ചു; 'ലിങ്കൺ'കാറുകളും 'മെർക്കുറി' കാറുകളും നിർമ്മിക്കുന്ന വകുപ്പിന്റെ ചുമതല അദ്ദേഹം ഏറ്റെടുക്കുകയുമുണ്ടായി. എങ്കിലും കമ്പനിയുടെ മൊത്തത്തിലുള്ള ഭാരം മുഴുവൻ ജ്യേഷ്ഠന്റെ ചുമലിൽത്തന്നെ!

ഹെൻട്രി ഒന്നു മനസ്സിലാക്കി,—അത്ര ബൃഹത്തായ ഒരു സ്ഥാപനത്തിന്റെ ഭാരം മുഴുവൻ ഒറ്റയ്ക്കു വഹിക്കാൻ തന്റെ മുത്തച്ഛനെപ്പോലുള്ള ഒരാൾക്കല്ലാതെ മറ്റാർക്കും സാദ്ധ്യമല്ലെന്നു്. അതിനാൽ അദ്ദേഹം ആദ്യംതന്നെ കമ്പനിയുടെ അകത്തും പുറത്തുംനിന്നു് പത്തു വിദഗ്ദ്ധന്മാരെ തിരഞ്ഞെടുത്തു് ഒരു ഉപദേശകസമിതി രൂപീകരിച്ചു. യന്ത്രവിദ്യയിലും, യന്ത്രസാമഗ്രികളുടെ ക്രയവിക്രയങ്ങളിലും, ധനശാസ്ത്രത്തിലും, നിയമജ്ഞാനത്തിലും, എന്നുവേണ്ടാ, ഒരു വമ്പിച്ചവ്യവസായ

സ്ഥാപനത്തിന്റെ നടത്തിപ്പിനാവശ്യമുള്ള സർവ്വകാര്യങ്ങളിലും കണ്ണുംകൈയുമെത്തിക്കുവാൻ പോരുന്ന വിദഗ്ദ്ധന്മാരെയാണു് ഹെൻട്രി ആ കമ്മററിയിലേയ്ക്കു തിരഞ്ഞെടുത്തതു്. അദ്ദേഹത്തിന്റെ സഹോദരനായ ബെൻസൺ ഫോർഡും, ആ സമിതിയിലെ ഒരംഗമായിരുന്നു.

തല്ക്കാലം രണ്ടു കാര്യങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കുവാനാണു് ഹെൻട്രി തീർച്ചയാക്കിയതു്,— ഫോർഡുകാറുകളുടെ വില്പനനിലവാരം ഇടക്കാലത്തിടിഞ്ഞുപോയതു് പഴയ പടിയിലേയ്ക്കുയർത്തുക, 'ഷെവർലെററ്'' കാറിനോടുള്ള മത്സരം ജയിക്കുക എന്നിവതന്നെ. ആ പരിപാടിയുടെ പ്രാധാന്യത്തെപ്പററി അന്വേഷിച്ച പത്രറിപ്പോർട്ടർമാരോടു് ഹെൻട്രി ഇങ്ങനെ മറുപടി പറഞ്ഞു: "ഈ കാര്യങ്ങൾ രണ്ടും സാധിച്ചു് ഭാവിയിലെ മുതൽമുടക്കിനു വേണ്ടുന്ന ലാഭമുണ്ടാക്കുകയും, അങ്ങനെ ഉറച്ച അടിസ്ഥാനത്തിൽനിന്നുകൊണ്ടു് വ്യാപാരമത്സരത്തിനു് കളമൊരുക്കുകയും ചെയ്യാത്തപക്ഷം ഫോർഡ് മോട്ടോർകമ്പനിക്കു് ഒരു ഭാവിയും ഉണ്ടാകുവാൻ പോകുന്നില്ല. ഈ പരിശ്രമം വിജയിച്ചാൽ മേല്ക്കുമേൽ മേത്തരങ്ങളായ കാറുകൾ ധാരാളമുണ്ടാക്കുവാനും, അവയുടെ വില അടിയ്ക്കടി കുറയ്ക്കുവാനും, അങ്ങനെ ഞങ്ങളുടെ വ്യവസായം മൂലം ബഹുജനങ്ങൾക്കു് ഞങ്ങൾ നല്കുന്ന സംഭാവന മുറയ്ക്കു തുടരുവാനും സാധിക്കും."—ഇതു് കലവറയൊന്നും കരുതാതുള്ള ഒരു തുറന്ന പ്രസ്താവനതന്നെ; സംശയമില്ല.

പത്രറിപ്പോർട്ടർമാർ ആ അവസരത്തിൽ ചില അന്താരാഷ്ട്രീയപ്രശ്നങ്ങളേക്കുറിച്ച് ഹെൻട്രിയുടെ അഭിപ്രായം ആരായുകയുണ്ടായി. "നിങ്ങളുടെ ചോദ്യങ്ങൾക്കുള്ള ഉത്തരം പഠിച്ചുവെച്ചാൽ കൊള്ളാമെന്ന് എനിക്കു താല്പര്യമുണ്ട്" എന്നു മാത്രമേ ആ യുവാവ് അപ്പോൾ മറുപടി പറഞ്ഞുള്ളു. തനിക്ക് അറിഞ്ഞുകൂടാത്തതും ആവശ്യമില്ലാത്തതുമായ കാര്യങ്ങളിൽ ചാടിവീണ് അഭിപ്രായംപറഞ്ഞ് പ്രാമാണികത്വം നടിക്കാൻ ആ മുതലാളി മിനക്കെട്ടില്ലെന്ന് ധരിച്ചാൽമതി.

തൊഴിലാളി-മുതലാളിപ്രശ്നത്തെപ്പററി എത്രയും വിശാലങ്ങളും പ്രായോഗികങ്ങളുമായ അഭിപ്രായങ്ങളാണ് ഹെൻട്രിക്കുണ്ടായിരുന്നതു്. ഫോഡ്കമ്പനിയിൽ അന്നുണ്ടായിരുന്ന 140,000 ജോലിക്കാരും ഒററക്കെട്ടായി, ഒരേ കുളിക്കൂട്ടരെന്നോണം, കഴിയണമെന്നായിരുന്ന അദ്ദേഹത്തിന്റെ മോഹം. അമ്മാതിരി ഒരു സുസ്ഥിതി വരുത്തുവാൻ, അദ്ദേഹം എന്തെല്ലാം ഉപദേശങ്ങളും നിർദ്ദേശങ്ങളുമാണെന്നോ നല്കിയതു്? മേലുള്ളവർ കീഴുള്ള ജോലിക്കാരോട് സൗമ്യമായി പെരുമാറണം; കുററവുംകുറവും ചൂണ്ടിക്കാണിക്കുന്നതു് സ്നേഹഭാവത്തിലായിരിക്കണം; ഒരു ജോലിക്കാരൻ തെററുചെയ്താൽ അതു് സൗമ്യമായി ചൂണ്ടിക്കാണിക്കുകയും, ചെയ്തതു തെററാണെന്നു് ശാന്തമായി പറഞ്ഞു മനസ്സിലാക്കുകയും വേണം; ഓരോ ജോലിക്കാരനും അവനവനുള്ള നിർദ്ദിഷ്ടജോലി ചെയ്യുന്നതുകൊണ്ടുമാത്രം തൃപ്തിപ്പെടാതെ കമ്പനിയുടെ ആകെക്കൂടിയുള്ള പ്രവർത്തനത്തെപ്പററി ഒരു

ഏകദേശജ്ഞാനം സമ്പാദിച്ചുവെയ്ക്കാൻ ശ്രമിയ്ക്കണം; കമ്പനിയുടെ ഉദ്ദേശ്യവും ആദർശവും എല്ലാ ജോലിക്കാരും ശരിയ്ക്കു ഗ്രഹിച്ചിരിക്കണം; ജോലി നടത്തുന്നതു് യന്ത്രങ്ങൾ തനിച്ചല്ല, യന്ത്രങ്ങളും മനുഷ്യരുംകൂടിയാണെന്നുള്ള ബോധം എല്ലാവർക്കും ഉണ്ടായിരിക്കണം; സർവ്വോപരി, സകല ജോലിക്കാരും ഒരുമയോടും സന്തോഷത്തോടുംകൂടി വർത്തിക്കണം. — ഇതായിരുന്നു ഹെൻറി നല്കിക്കൊണ്ടിരുന്ന ഉപദേശങ്ങളുടെ പോക്കു്.

ഒരിക്കൽ അദ്ദേഹം ഒരു വിജ്ഞാപനം തയ്യാറാക്കി ജോലിക്കാരുടെയിടയിൽ വിതരണംചെയ്തു. ആ വിജ്ഞാപനത്തിന്റെ സാരംകൂടി ഇവിടെ പറയാം: "നമ്മൾ ഒരു കാര്യം ഉറച്ചിരിക്കയാണു്. നമ്മുടെ കാറുകളുടേയും മററും നിർമ്മാണം കൂടുതൽ നന്നാക്കണം; എന്നിട്ടു് നമ്മുടെ എതിരാളികൾ വില്ക്കുന്ന വിലയെക്കാൾ കുറഞ്ഞ വിലയ്ക്കു് അവ വില്ക്കണം. ബഹുജനങ്ങൾക്കുവേണ്ടി നമ്മൾ കൈയേററിരിക്കുന്ന ഒരു ജോലിയാണിതു്. അവർക്കു് ഏററവും നല്ല സാധനങ്ങൾ ഏററവും കുറഞ്ഞ വിലയ്ക്കു് കൊടുക്കുകയാണു് നമ്മുടെ കർത്തവ്യം. കമ്പനിയുടമയും കമ്പനിജോലിക്കാരും ഒററക്കെട്ടായിനിന്നു് നിറവേറേറണ്ടുന്ന ഒരു കടമയാണിതു്. ഇവിടെ നമ്മളെല്ലാവരും സമന്മാരാണു്,— ഉടമസ്ഥനുമില്ല തൊഴിലാളികളുമില്ല ഇവിടെ മുതലാളിത്തം. ഒരു സംഗതികൂടി ഓർക്കണം: ജോലിക്കാർക്കു് കൂടുതൽ കൂലിയും സാധനങ്ങൾക്കു കുറഞ്ഞ വിലയും എന്ന തത്വം പ്രയോഗത്തിൽ കൊണ്ടുവരുവാൻ വ്രതമെടുത്തിരിക്കുന്ന ഒരു സ്ഥാപന

മാണു് ഫോർഡ്കമ്പനി. അതു് സഫലമാക്കുവാൻ നമുക്കു സാധിക്കുന്നുണ്ടെങ്കിൽ അതിൻെറ അർത്ഥം, മററു കമ്പനികളെ അപേക്ഷിച്ചു് ഫോർഡ്കമ്പനിയിലെ ജോലിക്കാരായ സ്ത്രീപുരുഷന്മാർ തങ്ങളുടെ ജോലിയിൽ കൂടുതൽ സാമർത്ഥ്യവും ഉത്സാഹവും കാണിക്കുന്നുണ്ടെന്നാണു്. ഈ പാരമ്പര്യം നിലനിർത്താൻ നമ്മൾ ഒററക്കെട്ടായി, ഒരേ കളിക്കൂട്ടരെന്നോണം, വർത്തിക്കണം."

ഹെൻട്രിയുടെ ആത്മാർത്ഥതയും സമഭാവനയും തൊഴിലാളികളെ പൊതുവിൽ ആകർഷിച്ചുതുടങ്ങി. കമ്പനിയുടെ പ്രവർത്തനത്തെസ്സംബന്ധിച്ചു് അഭിപ്രായങ്ങളും നിർദ്ദേശങ്ങളും നല്കുവാൻ അദ്ദേഹം ജോലിക്കാർക്കു് ചില സന്ദർഭങ്ങൾ നല്കിക്കൊണ്ടിരുന്നു. ഒരിക്കൽ ഈ ആവശ്യത്തിലേയ്ക്കു് അദ്ദേഹം ഒരു പ്രശ്നപത്രിക വിതരണംചെയ്തു് തൊഴിലാളികളുടെ അഭിപ്രായം ക്ഷണിച്ചു. വേറൊരിക്കൽ, ഫോർഡ്കമ്പനിയുടെ ചരിത്രവും ആദർശവും വിവരിക്കുന്ന ഒരു ലഘുപുസ്തകം ജോലിക്കാരുടെയിടയിൽ പ്രചരിപ്പിച്ചു. കമ്പനിയുടെ പ്രവർത്തനം സംബന്ധിച്ചു് പുറത്തു പറയാവുന്ന വിവരങ്ങളെല്ലാം സകല ജോലിക്കാരും അപ്പോഴപ്പോൾ അറിഞ്ഞിരിക്കണമെന്നായിരുന്നു ഹെൻട്രിയുടെ ആഗ്രഹം. അമ്മാതിരി വിവരങ്ങൾ പതിവായി പ്രസിദ്ധപ്പെടുത്താറുള്ള ഏതാനും പത്രങ്ങൾ തൻെറ കീഴുള്ള ജോലിക്കാർ നിത്യേന വായിക്കണമെന്നു് അദ്ദേഹം നിഷ്കർഷിച്ചു. ജോലിക്കാരുടെ വിനോദത്തിന്നായി ഹെൻട്രി ഒട്ടനേകം കലാപരിപാടികൾ ഏർപ്പെടുത്തുകയും, ക

മ്പനിയിലെ ചട്ടങ്ങളിൽ ചിലതിനു് പാടുള്ളത്ര അയവു വരുത്തുകയുംചെയ്തു. ഉദ്യോഗക്കയററവും മററും ഉദ്ദേശിച്ചു് കമ്പനിവക ജോലികളിൽ ഉപരിപരിശീലനം നേടുവാൻ ആഗ്രഹിക്കുന്ന തൊഴിലാളികൾക്കു് അതിനുള്ള സൗകര്യവും ഹെൻറി ചെയ്തുകൊടുത്തു. ആണ്ടുതോറും 6,500 തൊഴിലാളികൾ വീതം ആ പരിശീലനത്തിൽ പങ്കെടുത്തുവെന്നു പറയുമ്പോൾ, അതു് അവരെ സംബന്ധിച്ചിടത്തോളം എത്രമാത്രം പ്രയോജനകരവും സ്വാഗതാർഹവുമായിരുന്നെന്നു് സ്പഷ്ടമാണല്ലോ.

ഇങ്ങനെ രണ്ടാം ഹെൻറിഫോർഡ് തന്റെ കമ്പനിയിൽ നടപ്പാക്കിത്തുടങ്ങിയ പുതിയപുതിയ പരിഷ്കാരങ്ങളും നയപരിപാടികളും പുറത്തുള്ളവരുടെ ശ്രദ്ധയെ സവിശേഷം ആകർഷിക്കാതിരുന്നില്ല. എങ്കിലും പലർക്കും ഒരു സംശയമുണ്ടായി, — മുത്തച്ഛനെപ്പോലെ കാര്യങ്ങൾ മുന്നോട്ടു കൊണ്ടുപോകുവാൻ ആ ഇളമുറക്കാരനു സാധിക്കുമോ എന്നു്. ഫോർഡ്കമ്പനിയുടെ അണിയറയിൽ അത്യന്തം രഹസ്യത്തിൽ നടന്നിരുന്ന ചില പണിപ്പാടുകൾ പുറത്താരും അറിഞ്ഞിരുന്നില്ലെന്നേ ആ സന്ദേഹത്തിന്നർത്ഥമുള്ളു. 'ഷെവർലററി'നോടും, 'പ്ലീമത്തി'നോടുമെല്ലാം പടപൊരുതി, അവയെയെല്ലാം തൊടാതെതോല്പിക്കാൻ പോരുന്ന പുതിയ മോഡലിലുള്ള ഒരു കാറിന്റെ പണി ഫോർഡ്ഫാക്ടറിയിൽ നടക്കുന്നുണ്ടായിരുന്നു. മുത്തച്ഛനുള്ളപ്പോൾതന്നെ മുളയെടുത്ത ആ പുതിയമോഡലിന്റെ പണി 1948 ജൂൺമാസമായപ്പോഴേയ്ക്കു് ഹെൻറി പൂർത്തിയാക്കി.

ഭംഗിയും ഉറപ്പും മിനുസവും വിലക്കുറവുമെല്ലാം ഒത്തിണങ്ങിയ ആ പുതിയ കാറിന് Model B-A എന്നാണ് പേരിട്ടതു്. 'ലിങ്കൺ' 'മെർക്കുറി' മുതലായ കാറുകളുടെ പുതിയ മോഡലുകളും അതോടൊപ്പം തയ്യാറായിക്കഴിഞ്ഞിരുന്നു. എല്ലാംകൂടിവെച്ചുകൊണ്ടു് ലോകവിപണികളിലേയ്ക്കു് പെട്ടെന്ന് കുതിച്ചുമുന്നേറുവാനായിരുന്ന ഹെൻട്രിയുടെ ഒരുക്കം.

പുതിയ കാറുകൾ പുറത്തേയ്ക്കു വിടുംമുമ്പ് അവയുടെ ഒരു പ്രദർശനം നടത്താൻ ഹെൻട്രി നിശ്ചയിച്ചു. ഫോഡ്കമ്പനിയിലെ ജോലിക്കാരേയും അവരുടെ കുടുംബാംഗങ്ങളേയും മാത്രമാണ് ആ പ്രദർശനത്തിന് ആദ്യം ക്ഷണിച്ചതു്. കമ്പനിയിലെ സകല ജോലിക്കാർക്കും ഹെൻട്രിയുടെ ഒരു ക്ഷണക്കത്തു കിട്ടി. ക്ഷണക്കത്തിലെ ആദ്യവാചകം തന്നെ ഇങ്ങനെയായിരുന്നു: "ജൂൺ 13-ാം തിയതി ഞായറാഴ്ച ഡിയർബോണിലെ എഞ്ചിനീയറിംഗ് ടെസ്റ്റ് ട്രാക്കിൽ വെച്ചു നടക്കുന്ന ഫോർഡ്കുടുംബദിനപരിപാടിയിൽ സംബന്ധിക്കുന്നതിന് നിങ്ങളേയും നിങ്ങളുടെ കുടുംബാംഗങ്ങളേയും ഞാൻ സന്തോഷപൂർവ്വം ക്ഷണിച്ചുകൊള്ളുന്നു."— ഫോർഡ്കുടുംബദിനപരിപാടി— Ford Family Day Program— എന്ന പ്രയോഗത്തിന്റെ സാരസ്യം നോക്കുക. വാസ്തവം പറഞ്ഞാൽ, ഫോർഡ്കുടുംബത്തിലെ അംഗങ്ങളെന്ന സ്ഥാനമാണ് തന്റെ ജോലിക്കാർക്ക് ഹെൻട്രി നല്കിയിരുന്നതു്. ഒരു മുതലാളിയും അയാളുടെ കീഴുള്ള തൊഴിലാളികളും ഒരൊററക്കുടുംബമാണെന്നുള്ള ഭാവന എത്ര

മോഹനമായിരിക്കുന്നു! "നിങ്ങൾക്കു വന്നുചേരുവാൻ സാധിക്കുമെന്നു് ഞാൻ ആശിക്കട്ടെ" എന്നായിരുന്നു ഹെൻട്രിയുടെ ക്ഷണക്കത്തിലെ ഉപസംഹാരവാചകം. Henry Ford ii – എന്നു് കൈയൊപ്പും.

1948 ജൂൺ 13-ാംനു- ഞായറാഴ്ച രാവിലെ 9 മണിമുതൽ രാത്രി 9 മണിവരെയായിരുന്നു പ്രദർശനം. ഫോർഡു്കമ്പനിയിലെ ആയിരമായിരം ജോലിക്കാർ അവരുടെ കുടുംബാംഗങ്ങളൊന്നിച്ചു് പ്രദർശനം കാണ്മാനെത്തിക്കഴിഞ്ഞു. എന്തൊരു ജനപ്രവാഹം! എന്തൊരുത്സാഹം! എന്തൊരുല്ലാസം! തൊഴിലാളികൾക്കും അവരുടെ കുടുംബാംഗങ്ങൾക്കുംവേണ്ടി എന്തെല്ലാം സജ്ജീകരണങ്ങളാണെന്നോ, അവിടെ ചെയ്യപ്പെട്ടിരുന്നതു്? വിരുന്നിനു് വിരുന്നു്, വിനോദത്തിനു വിനോദം,—അങ്ങേയററം വൈദ്യസഹായത്തിനുള്ള സജ്ജീകരണം പോലും അവിടെ ചെയ്തിരുന്നു. ഫോർഡു്കമ്പനിയിലെ എല്ലാത്തരക്കാരായ ജോലിക്കാരും, അവരുടെ കുഞ്ഞുകുട്ടികളടക്കമുള്ള കുടുംബാംഗങ്ങളും എത്ര കൃതാർത്ഥരായിട്ടാണു് അവിടെ കഴിച്ചുകൂട്ടിയതെന്നു് ഊഹിച്ചുകൊള്ളുക. ഫോർഡു്കമ്പനി തങ്ങളുടെ സ്വന്തം കുടുംബമോ സ്ഥാപനമോ ആണെന്നും, അതിന്റെ ഉയർച്ച തങ്ങളുടെ സ്വന്തം ഉയർച്ചയാണെന്നുമുള്ള ചിന്താഗതിയും ബോധവുമാണു് അപ്പോൾ അവർക്കുണ്ടായിരുന്നതെന്നു് നിസ്സംശയം പറയാം. തൊഴിലാളി-മുതലാളിബന്ധത്തിന്റെ സംശുദ്ധിയെക്കുറിച്ചു് യുവാവായ ഹെൻട്രിക്കുണ്ടായിരുന്ന ആശയാഭിലാഷങ്ങളുടെ ഒരു വിജയ

ഘോഷമായിരുന്നു ആ പ്രദർശനം—അല്ല, ഫോർഡ് കുടുംബദീനാചരണം!

"ഹെൻട്രിക്കുഞ്ഞു് കാര്യങ്ങൾ മുന്നോട്ടു കൊണ്ടുപോകും" എന്നു് മുത്തച്ഛൻ പറഞ്ഞതില്ലേ, അതു് പാഴായില്ലെന്നു് ഫോർഡ് സ്ഥാപനങ്ങളുടെ ഇന്നോളമുള്ള ചരിത്രം തെളിയിക്കും. മുത്തച്ഛന്റെ ഒരു പടം ഹെൻട്രി തന്റെ മേശപ്പുറത്തു് എപ്പോഴും സൂക്ഷിച്ചുപോരുന്നു. അതു നോക്കുമ്പോഴെല്ലാം, എന്തെന്തു നിവേശനങ്ങളാണെന്നോ അദ്ദേഹത്തിനു ലഭിക്കുക! ആ മുത്തച്ഛന്റെ ചിത്രവും ചരിത്രവും, ഹെൻട്രിക്കു മാത്രമല്ല, സകലർക്കും പ്രചോദനമരുളുവാൻ പോരുന്നവയത്രെ. അദ്ധ്വാനത്തിന്റെയും, ആത്മധൈര്യത്തിന്റെയും, ആദർശനിഷ്ഠയുടെയും ഒരു പ്രതീകമാണു് ഹെൻട്രി ഫോഡ്.



## വായിക്കേണ്ടുന്ന ചില
## ജീവചരിത്രഗ്രന്ഥങ്ങൾ

- അബ്രഹാം ലിങ്കൺ
- മാഡംക്യൂറി
- ജോർജ് വാഷിംഗ്ടൺ
- അസ്സീസി
- മഹാനായ അലക്സാണ്ടർ
- ഡാമിയൻ
- എന്റെ ജീവിതകഥ
- ഹെൻട്രി ഫോർഡ്

സാഹിത്യനിലയം
പബ്ലിഷിംഗ് ഹൗസ്
കലൂർ, എറണാകുളം

കേരളസാഹിത്യ അക്കാദമി



സാഹിത്യനിലയം പ്രസിദ്ധീകരണം